# ഭാഷാഗദ്യരാമായണം

## സുന്ദരകാണ്ഡം

ഒന്നാം ഭാഗം



C. KUNCHU MENON.

# ഭാഷാഗദ്യരാമായണം.

## സുന്ദരകാണ്ഡം.

ഒന്നാം ഭാഗം

---

APPROVED BY THE MADRAS TEXT BOOK COMMITTEE.

*(Vide Gazette November 11, 1930, Part I, B.)*

ഗദ്യകാരൻ:

**സി. കുഞ്ചുമേനോൻ.**

---

പ്രസാധകൻ

കരുമത്തിൽ ശങ്കുണ്ണിമേനോൻ.

കൊല്ലങ്കോട്.

രണ്ടാം പതിപ്പ്.

1931

PRINTED BY C. K. DAMODARAN AT THE

VIDYA VILASAM PRESS.

TELLICHERRY.

---

വില 12ണ.

# അവതാരിക.

---

ശ്രീമാൻ, സി. കുഞ്ഞുമേനോനവർകളാൽ വിരചിതമായ ഭാഷാഗദ്യരാമായണമെന്ന ഈ ഗ്രന്ഥത്തെ മഹാജനസമക്ഷം അവതരിപ്പിക്കുന്നതിൽ എനിക്ക് അസാമാന്യമായ സന്തോഷമുണ്ട്. നമ്മുടെ ഗ്രന്ഥകൎത്താവ് ഭാഷയിലും സംസ്കൃതത്തിലും അനവരതം പരിശ്രമിച്ചുവരുന്ന ഒരു മാന്യനാണെന്ന് ഞാൻ മുമ്പേതന്നെ നല്ലവണ്ണം അറിയും. മിസ്റ്റർ മേനോന്റെ ഈ ഗ്രന്ഥനിൎമ്മാണപരിശ്രമത്തെ ഞാൻ സൎവ്വാത്മനാ അഭിനന്ദിക്കുന്നു.



നൂതനമായാരംഭിച്ച ഈ ഗ്രന്ഥം വാല്മീകിരാമായണം സുന്ദരകാണ്ഡത്തിന്റെ ഒരു ഭാഷാഗദ്യവിവൎത്തനമാണ്. കവിമാൎഗ്ഗദൎശിയായ വാല്മീകിയുടെ പദ്യങ്ങളിലുള്ള ആശയവിശേഷങ്ങളെ ഭാഷാഗദ്യത്തിൽ പ്രകടിക്കുന്നത് അത്ര സുകരമല്ലെങ്കിലും ഗ്രന്ഥകൎത്താവ് മൂലാൎത്ഥങ്ങളെ പാഠകന്മാൎക്ക് സുഗമങ്ങളാക്കിത്തീൎക്കാൻ നല്ലവണ്ണം മനസ്സിരുത്തിയിട്ടുണ്ടെന്നു പറവാൻ ഞാൻ അശേഷം സംശയിക്കുന്നില്ല. കാളിദാസാദി കവികൾക്കുകൂടി മാതൃകാഭൂതങ്ങളും സഹൃദയഹൃദയാഹ്ലാദകങ്ങളുമായ ഉപമാദ്യലങ്കാരങ്ങളെ ഈ ഗദ്യത്തിൽ അംഗവൈകല്യം യാതൊന്നും വരുത്താതെ വിപരിണമിപ്പിച്ച ഗ്രന്ഥകൎത്താവു ധന്യവാദാൎഹനാണെന്നു പറയുന്നതിൽ സഹൃദയന്മാൎക്കു വൈമത്യമുണ്ടാകുമെന്നു തോന്നുന്നില്ല.

സൂക്ഷ്മദൃഷ്ട്യാ വിചാരിക്കുമ്പോൾ ഈ ഗ്രന്ഥത്തിൽ അല്പം ചില സ്ഖാലിത്യങ്ങൾ കടന്നുകൂടിയിട്ടുള്ളതായി കാണുന്നുണ്ടെന്ന വാസ്തവത്തെ അപലപിപ്പാൻ ഞാൻ സന്നദ്ധനല്ല. ഇവയിൽ സീസകാക്ഷരയോജകന്മാരുടെ അവധാനവൈകല്യത്താൽ സംഭവിച്ചതായി കാണുന്ന സ്ഖാലിത്യങ്ങളെല്ലാം ശുദ്ധിപത്രംകൊണ്ടു പരിഹരിക്കുമെന്ന് വിശ്വസിക്കുന്നു.

ഗദ്യത്തിന്നു ചിലേടത്തു നല്ല സാരള്യവും ചിലേടത്തു ഉചിതമായ പ്രൌഢിയും കാണ്മാനുണ്ട്. ഈ ഗ്രന്ഥം ഉപരിതനകക്ഷ്യകളിൽ പാഠ്യപുസ്തകമായി നിയമിക്കപ്പെടുന്നതായാൽ ഇപ്പോൾ കണ്ടുവരുന്ന ചില പാഠ്യപുസ്തകങ്ങളെ അപേക്ഷിച്ച് ഉപയുക്തമായിത്തീരുമെന്നു സധൈര്യം പറയാം. സഹിതോത്സാഹനായ ഗ്രന്ഥകത്താവ് വാത്മീകിരാമായണത്തിന്റെ അവശിഷ്ടഭാഗങ്ങളേയും ഇപ്രകാരം വിവത്തനം ചെയ്യുമെന്നു ഞാൻ പ്രബലമാംവണ്ണം പ്രത്യാശിക്കുന്നു.

വിശിഷ്യ, ഭാഷാസാഹിത്യരംഗത്തിൽ ഇദംപ്രഥമതയാ അവതീണ്ണനായ ഈ ഗ്രന്ഥകത്താവിന്നു സവ്വമംഗളങ്ങളേയും ഗ്രന്ഥത്തിന്നു പ്രചാരത്തേയും ആശംസിച്ചുകൊണ്ട് ഇവിടെ വിരമിച്ചുകൊള്ളുന്നു.




പണ്ഡിതർ പാരമ്പത്ത് രയിരു നായർ,

തലശ്ശേരി.

# വാത്മീകിരാമായണം

## സുന്ദരകാണ്ഡം

## സർഗ്ഗം-1

---

വീരശ്രേഷ്ഠനും ശത്രുഹന്താവുമായ ഹനുമാൻ രാവണൻ അപഹരിച്ചുകൊണ്ടുപോയ സീതയെ നാലുദിക്കും തിരഞ്ഞുനടന്നിട്ടും കാണാഞ്ഞു ഒടുവിൽ ദേവഗന്ധർവ്വമാർഗ്ഗമായ ആകാശത്തുകൂടെ സഞ്ചരിപ്പാൻ തീർച്ചയാക്കി. ഋഷഭേന്ദ്രനെപ്പോലെ അതിബലിഷ്ഠനും ധീരവിനതമനസ്സുമായ അവൻ കുതിച്ചുചാടുവാൻതക്ക ഒരുക്കങ്ങളോടുകൂടെ പച്ചപ്പുല്ലു മൂടിയതും വൈഡൂര്യതുല്യം പ്രകാശിക്കുന്നതുമായ മഹേന്ദ്രപർവ്വതത്തിന്മേൽ കുറെ ദൂരം കുതിച്ചു പാഞ്ഞു. ആ സഞ്ചാരവേഗത്താൽ പക്ഷിസംഘങ്ങൾ ഭയപ്പെട്ടു നാലുപാടും പാഞ്ഞുപറന്നു. അവയുടെ ചിറകടിശബ്ദം കേട്ടു ഭയങ്കരമൃഗങ്ങൾപോലും പേടിച്ചു വിറച്ചു. വിചിത്രവർണ്ണങ്ങളുള്ള പത്രങ്ങൾ, നാനാവിധ ധാതുക്കൾ, ഔഷധികൾ എന്നിവകൊണ്ടു നിറഞ്ഞതും ദിവ്യരും കാമരൂപികളുമായ അസംഖ്യം യക്ഷകിന്നരന്മാരും ഗന്ധർവ്വന്മാരും നാഗാധിപന്മാരും അധിവസിച്ചുവരുന്നതുമായ ആ പർവ്വതത്തിന്മേൽ നിന്നുകൊണ്ടിരുന്ന ഹനുമാനു ഉണർവ്വും ഉന്മേഷവും ക്രമേണ വർദ്ധിച്ചു. അഗാധജലത്തിൽനിന്നു കളിക്കുന്ന വരഗജംപോലെ വീരാഗ്രണിയായ മാരുതി ഉത്സാഹഭരിതനായി. സൂര്യൻ, മഹേന്ദ്രൻ, ബ്രഹ്മാവു് തുടങ്ങിയ സർവ്വദേവന്മാരെയും തന്റെ പിതാവിനെയും നമസ്കരിച്ചു് ഹനുമാൻ രാമകാര്യാർത്ഥം ചന്ദ്രോദയത്തിങ്കൽ സമുദ്രംപോലെ വളർന്നു. ചാട്ടത്തിനു ശക്തികൂട്ടേണ്ടതിന്നായി തന്റെ കൈകാലുകൾകൊണ്ടു അവൻ പർവ്വതോപരിഭാഗത്തു് ഉറക്കെയൊന്നമർത്തി. തന്നിമി

ത്തം ആ മഹാപൎവ്വതം ഒട്ടാകെ കിടുങ്ങി ഞെരിഞ്ഞു. തരുക്കളിൽ നിന്നു സുഗന്ധപുഷ്പങ്ങൾ കൊഴിഞ്ഞുവീണു. പൎവ്വതസാനുക്കളെല്ലാം പുഷ്പമയങ്ങളായിപ്പരിലസിച്ചു. നന്നാ ഞെരിയുകയാൽ പൎവ്വതത്തിൻെറ പല ഭാഗത്തുനിന്നും മത്തഗജത്തിൽനിന്നു മദജലം പോലെ ജലധാര സ്രവിച്ചു. വമ്പിച്ച ശിലാഭാഗങ്ങൾ അടൎന്നു വീണു് ആ പൎവ്വതത്തിങ്കൽ നിക്ഷിപ്തങ്ങളായ പൊൻ വെള്ളി തുടങ്ങിയ ലോഹങ്ങളും മററു ധാതുദ്രവ്യങ്ങളും വെളിവായിക്കാണപ്പെട്ടു. ധാതുരാഗങ്ങൾ ഇടകലൎന്നു ചിതറിക്കൊണ്ടിരുന്ന പാറക്കഷണങ്ങൾ വഹ്നിയിൽനിന്നും പുറപ്പെടുന്ന മദ്ധ്യമജ്വാലയായ ധൂമ്രവൎണ്ണംപോലെ വിചിത്രവൎണ്ണങ്ങളായിശ്ശോഭിച്ചു. ആ പൎവ്വതഗുഹകളിൽ വസിച്ചുവന്നിരുന്ന പ്രാണിവൎഗ്ഗങ്ങൾ ഭയപ്പെട്ടു വികൃതസ്വനങ്ങൾ പുറപ്പെടുവിച്ചു. ആ നിനാദം നാലുദിക്കും ഒരുപോലെ വ്യാപിച്ചു. വമ്പിച്ച ശിരസ്സും "സ്വസ്തികം" എന്ന അടയാളവുമുള്ള ഫണങ്ങൾ വിടൎത്തി ഘോരസൎപ്പങ്ങൾ ചീററി ഊതി വിഷാഗ്നി പുറപ്പെടുവിച്ചുംകൊണ്ടു് ക്രൂരദംഷ്ട്രങ്ങൾ ഞെരിയുമാറു ശിലകളിന്മേൽ ദംശിച്ചു. ആ ശിലാഫലകങ്ങളാവട്ടെ വിഷാഗ്നിയേററു തപിച്ചു തകൎന്നുവീണു. അനേകം ഔഷധങ്ങൾ ആ പൎവ്വതത്തിൽ ഉണ്ടായിരുന്നുവെങ്കിലും അവയ്ക്കൊന്നും ഈ ഭയങ്കരവിഷമടക്കുവാൻ ശക്തിയുണ്ടായില്ല. പെട്ടെന്നുണ്ടായ ഈ സംഭവത്താൽ ഭൂതങ്ങൾ മഹേന്ദ്രപൎവ്വതം ഭേദിച്ചുവീഴുകയാണെന്നു കരുതി അതിൽ നിവസിച്ചുവന്നിരുന്ന തപസ്വികളും വിദ്യാധരന്മാരും നന്നാ ഭയപ്പെട്ടു സ്ത്രീജനങ്ങളോടുകൂടെ മേലോട്ടു കുതിച്ചു ചാടി. സ്ത്രീലോലുപന്മാരായിക്കുടിച്ചു മദിച്ചുംകൊണ്ടിരുന്ന അവർ മദ്യം നിറച്ചുവെച്ചിരുന്ന കാഞ്ചനമയമായ ഭാജനങ്ങൾ, വിലയുയൎന്ന അസംഖ്യം പാനപാത്രങ്ങൾ, പൊൻകിണ്ടികൾ, പലവിധ ഭക്ഷ്യങ്ങൾ, ലേഹ്യങ്ങൾ, മാംസങ്ങൾ, ഋഷഭചൎമ്മങ്ങൾ, സ്വൎണ്ണപ്പിടിയുള്ള വാളുകൾ തുടങ്ങിയ പല വസ്തുക്കളും പാനഭൂമിയിൽ അതാതുസ്ഥാനത്തുതന്നെ ഉപേക്ഷിച്ച് അംബരത്തെ ആശ്രയിച്ചു. മദ്യപാനത്താൽ ഉന്മത്തരായിബ്ഭൂവിച്ചിരുന്ന അവർ ഹാരമാല്യങ്ങ

ൾകൊണ്ടും ലേപനവസ്തുക്കൾകൊണ്ടും ശോഭിച്ചിരുന്നു. ശ്രേഷ്ഠാഭരണങ്ങൾ അണിഞ്ഞിരുന്ന അവരുടെ അംഗനമാർ ആകസ്മികമായി സംഭവിച്ച ഈ ഗിരിചലനം ഒട്ടു ആശ്ചൎയ്യഭരിതരായി. മന്ദഹാസത്താൽ അവരുടെ വദനം മോഹനതരം ശോഭിച്ചു. ഈ ഗിരിചലനത്തിന്നുള്ള കാരണം എന്തെന്നറിവാൻ ആഗ്രഹിച്ചുംകൊണ്ട് അവർ അവരുടെ ഭൎത്താക്കന്മാരോടൊന്നിച്ചു വാനിൽ സ്ഥിതിചെയ്തു. ആസമയം ആത്മജ്ഞാനികളായ മഹൎഷിമാരും സിദ്ധചാരണന്മാരും ഇങ്ങിനെ പറഞ്ഞു. "പൎവ്വതംപോലെ ഭയങ്കരനും ഗംഭീരനുമായ മരുൽസുതൻ ശ്രീരാമചന്ദ്രനും സുഗ്രീവാദികളായ വാനരന്മാൎക്കും വേണ്ടി മകരാദിജലജന്തുക്കളുടെ വാസസ്ഥാനമായ വങ്കടൽ ചാടിക്കടപ്പാൻ ഇതാ ഒരുങ്ങിനില്ക്കുന്നു." ഇതു കേട്ട തിരിഞ്ഞുനോക്കിയപ്പോൾ മേരുവിൻമുകളിൽ നില്ക്കുന്ന മറെറാരു പൎവ്വതംപോലെ അവർ ഹനൂമാനെ ദൎശിച്ചു. പൎവ്വതാകാരനായ ഹനൂമാനാകട്ടെ കുതിച്ചു ചാടുവാൻ പുറപ്പെട്ട ഉടൻ തന്റെ സൎവ്വാംഗങ്ങളും കുടഞ്ഞുറപ്പിച്ചു; ഇടിക്കുതുല്യം അതിഭയങ്കരമായൊന്നലറി. താൎക്ഷ്യൻ പന്നഗത്തെപ്പോലെ ആ കപികുഞ്ജരൻ രോമം നിറഞ്ഞുരുണ്ട തന്റെ വാല ഉയൎത്തിപ്പിടിച്ച് അങ്ങോട്ടുമിങ്ങോട്ടും ചുററിവീശി. ഊക്കോടെ കുതിച്ചുചാടുവാൻ ഒരുങ്ങിനിന്നിരുന്ന അവന്റെ ചുററിച്ചുഴലുന്ന വാൽ ഗരുഡനാൽ റാഞ്ചിയെടുക്കപ്പെട്ട ഒരു മഹാസൎപ്പംപോലെ അവന്റെ പൃഷ്ഠഭാഗത്തിൽ കാണപ്പെട്ടു. പരിഘംപോലെ ആയതങ്ങളും ബലിഷ്ഠങ്ങളുമായ കൈകൾ കടിതടത്തിൽ ഉറപ്പിച്ചുപിടിച്ച് ചാട്ടത്തിൽ തന്റെ മുഴുവൻ ശക്തിയും ഒന്നായി വന്നുചേരേണ്ടതിന്നു കാലു, കഴുത്തു എന്നീ അംഗങ്ങൾ നന്നെ ചുരുക്കിപ്പിടിച്ച് ശ്വാസോച്ഛ്വാസങ്ങൾപോലും ചെയ്യാതെ പ്രാണവായുവെ അതിന്റെ ഉല്പത്തിസ്ഥാനമായ ഹൃദയത്തിൽ തന്നെ അടക്കിനിൎത്തി. ആകാശത്തിൽ തനിക്കു സഞ്ചരിക്കേണ്ടുന്ന മാൎഗ്ഗത്തെത്തന്നെ കണ്ണിമയ്ക്കാതെ വീക്ഷിച്ചുംകൊണ്ടു സ്വതഃ ശ്രീമാനും പരാക്രമിയുമായ ഹനൂമാൻ വിശിഷ്യ അതിതേജസ്വിയും പ്രൌഢപരാക്രമിയുമായി വിളങ്ങി.

ഈവിധം ഒരുക്കത്തോടുകൂടി ചെവികൾ നിവൎത്തിപ്പിടിച്ചു ഗിരി ശിഖരം പിളരുമാറു് കാൽ നിലത്തൂന്നിനിന്നുംകൊണ്ടു് ആ കപി പുംഗവൻ മററു വാനരന്മാരോടിങ്ങിനെ പറഞ്ഞു: "ശ്രീരാമച ന്ദ്രൻ വലിച്ചുവിട്ടിട്ടുള്ള വായുവേഗമായ ബാണം ഏതുവിധം യാതൊരു തടസ്ഥവും കൂടാതെ ലക്ഷ്യത്തിൽ ചെന്നു തറക്കുന്നുവോ അതേവിധം ഞാൻ രാവണപാലിതയായ ലങ്കയിൽ ചെന്നു ചേ രുന്നുണ്ടു്. ജനകാത്മജയെ അവിടെക്കണ്ടില്ലെങ്കിലോ അതേവ ഴിയായിത്തന്നെ ഞാൻ സുരലോകത്തു ചെല്ലും. സ്വൎഗ്ഗലോകത്തും സീതാദേവിയെ കണ്ടില്ലെന്നുവരികിൽ യാതൊരു സംശയവും കൂ ടാതെ രാക്ഷസരാജാവായ രാവണനെ പിടിച്ചുകെട്ടി ഇവിടെ കൊണ്ടുവരും. ഏതുവിധവും ഞാൻ കാൎയ്യം സാധിച്ചേ തിരിച്ചു പോരികയുള്ളു. അല്ലാത്തപക്ഷം ഞാൻ രാവണനോടുകൂടെ ല ങ്കാനഗരത്തെത്തന്നെയും പുഴക്കിയെടുത്തുകൊണ്ടു വരുന്നുണ്ടു് നി ശ്ചയം. ഇങ്ങിനെ പറഞ്ഞു മഹാബലവാനായ ആ വാനരശ്രേ ഷ്ഠൻതാൻ പക്ഷീന്ദ്രനാണെന്ന ഭാവനയോടെ ആകാശത്തിലോട്ടു കുതിച്ചു. അതിശക്തിയോടുകൂടിയ ഈ ചാട്ടംനിമിത്തം വായു വല്ലാതെ ക്ഷോഭിച്ചു. ഇളകിമറിഞ്ഞുകൊണ്ടിരുന്ന ആ കാററിന്റെ ഉല്പതനശക്തിനിമിത്തം പൎവ്വതത്തിൽ വളൎന്നുനിന്നിരുന്ന പുഷ്പ പരിപൂൎണ്ണങ്ങളായ പാദപങ്ങൾ സമൂലം പുഴങ്ങിത്തുള്ളിമേലോട്ടു യൎന്നുചെന്നു. ബന്ധുവിനെ വഴികൂട്ടിയയപ്പാൻ ചെല്ലുന്ന മററു ബന്ധുക്കളെപ്പോലെയോ രാജശ്രേഷ്ഠനെ പിൻതുടൎന്നുപോകുന്ന സൈന്യനിരകൾപോലെയൊ അവ ആ വാനരേന്ദ്രനെ അനുഗ മിച്ചു. അവയുടെ അനുഗമനംനിമിത്തം അവന്റെ പൎവ്വതതുല്യ മായ ശരീരം അത്ഭുതവടിവു കൊണ്ടു. ഉല്പതിച്ചുയൎന്നുകൊണ്ടി രുന്ന ആ വൃക്ഷങ്ങളെല്ലാം ഇന്ദ്രനെ ഭയന്ന പൎവ്വതങ്ങൾപോലെ അൎണ്ണവത്തിൽ ചെന്നു വീണു. അവയിൽനിന്നും കൊഴിഞ്ഞുവീ ണുകൊണ്ടിരുന്ന മനോഹരകുസുമങ്ങൾ, കുട്മളങ്ങൾ, കായ്കൾ എന്നിവയാൽ അനുബലനായ ഹനുമാൻ മിന്നാമിനുങ്ങുകൾ കൊണ്ടു മൂടപ്പെട്ട മേഘതുല്യമായൊരു പൎവ്വതംപോലെ വിളങ്ങി.

അവ അവനിൽ പുഷ്പവൃഷ്ടിചെയ്തുംകൊണ്ട് ബന്ധുവെ വഴികൂട്ടി യയപ്പാൻ കുറേദൂരത്തോളം ചെന്നു അതിദ്രുതം തിരിച്ചുപോരുന്ന മററു ബന്ധുക്കളെപ്പോലെ മടങ്ങിപ്പോന്നു. ചിതറിവീണുകൊണ്ടിരുന്ന ആ വിചിത്രപുഷ്പങ്ങൾ ഒന്നൊന്നായിച്ചെന്നു സമുദ്രത്തിൽ പതിച്ച് അതിമനോഹരമായൊരു കാഴ്ചയായി. വെള്ളത്തിൻമീതെ വീണു പൊന്തിക്കിടന്നിരുന്ന പുഷ്പങ്ങളാൽ സമുദ്രം, നക്ഷത്രങ്ങളോടുകൂടിയ ആകാശംപോലെയും ആകാശത്തിൽ, കുസുമങ്ങളാൽ ചുററപ്പെട്ടിരുന്ന ഹനുമാൻ, മിന്നൽപിണരുകളോടുകൂടെ മേല്പോട്ടുയൎന്നുചെല്ലുന്ന വമ്പിച്ച മേഘംപോലെയും പരിലസിച്ചു. വ്യോമമാൎഗ്ഗത്തിൽകൂടെ സഞ്ചരിച്ചുകൊണ്ടിരുന്ന ആ വാനരന്റെ മുന്നോട്ടു നീട്ടിയിരുന്ന കൈകൾ കണ്ടാൽ പൎവ്വതശിഖരത്തിൽനിന്നും പുറത്തേക്കു പുറപ്പെട്ടിരിക്കുന്ന അഞ്ചുതല നാഗങ്ങളാണെന്നു സംശയിക്കും. അവന്റെ ഈ യാത്ര ആകാശത്തെ ആസ്വാദിപ്പാനൊ അതല്ല കല്ലോലമാലകൾകൊണ്ടു നിറഞ്ഞിരിക്കുന്ന സമുദ്രത്തെപ്പാനംചെയ്യാനൊ ആണെന്നു തോന്നിപ്പോകും. അചിരദ്യുതിപോലെ അതിതൂൎണ്ണം ചരിച്ചുകൊണ്ടിരുന്ന അവന്റെ കണ്ണുകൾ പൎവ്വതത്തിന്മേൽ തീക്കട്ടകൾപോലെ ജ്വലിച്ചു. പിംഗളവൎണ്ണമായും വൃത്താകാരമായും ഉള്ള അവന്റെ അക്ഷിദ്വയം ഒന്നായി ഉദിച്ചുയരുന്ന സൂൎയ്യചന്ദ്രന്മാരെപ്പോലെ വിളങ്ങിക്കണ്ടു. ചുകന്ന നാസികയോടുകൂടിയ അവന്റെ മുഖം വിശിഷ്യ അസ്തമനകാലത്തെ സൂൎയ്യമണ്ഡലംപോലെ താമ്രവൎണ്ണമായിബ്ഭവിച്ചു. പൊക്കിപ്പിടിച്ചു ചുററിച്ചുഴററിക്കൊണ്ടിരുന്ന അവന്റെ വാൽ ആകാശത്തിൽ നാട്ടിയുറപ്പിക്കപ്പെട്ട. ഇന്ദ്രധ്വജംപോലെ ലാലസിച്ചു. ലാംഗൂലം തലക്കമീതെ ചുററിക്കൊണ്ടിരിക്കനിമിത്തം ഉണ്ടായിത്തീരുന്ന വൃത്താകാരമായ രേഖയാൽ വെളുത്ത ദംഷ്ട്രകളോടുകൂടിയ ഹനുമാൻ പരിവേഷത്താൽ ചുററപ്പെട്ട സൂൎയ്യനെപ്പോലെ അതിതേജസ്വിയായ്വിളങ്ങി. അവന്റെ പൃഷ്ഠഭാഗം രക്തവൎണ്ണംനിമിത്തം കാവിമണ്ണു കൂട്ടിവെച്ചുണ്ടാക്കിയ ഒരു പൎവ്വതംപോലെ കാണപ്പെട്ടു. കടൽ ചാടിക്കടന്നുകൊണ്ടിരുന്ന ആ മഹാ

കപിയുടെ കക്ഷമൂലങ്ങളിൽ ചുററിച്ചുഴന്നുകൊണ്ടിരുന്ന വായു മേഘനാദംപോലെ ഗൎജ്ജിച്ചു. ഉത്തരധ്രുവത്തിൽനിന്നും ഉദിച്ചുയരുന്ന ധൂമകേതുവെപ്പോലെ ആ കപികുഞ്ജരൻ അന്തരിക്ഷത്തിൽ ദൃശ്യനായി. തളച്ചിട്ടിട്ടുള്ള ചങ്ങല വലിച്ചിഴച്ചുകൊണ്ടു പോകുന്ന ഒരു ആനയെപ്പോലെയോ താഴെ പതിച്ചിട്ടുള്ള തന്റെ നിഴൽ വലിച്ചിഴച്ചുംകൊണ്ടു വെള്ളത്തിന്മീതെ സഞ്ചരിക്കുന്നൊ ഒരു കപ്പൽപോലെയൊ കീഴ്ഭാഗത്തു നിഴലിച്ചിട്ടുള്ള തന്റെ ഛായയെ വലിച്ചിഴച്ചുംകൊണ്ടു ഹനുമാൻ ആകാശമാൎഗ്ഗമായിസ്സഞ്ചരിച്ചു. പ്ലവഗാധിപനായ അവന്റെ മാൎഗ്ഗത്തിങ്കലുള്ള സമുദ്രഭാഗങ്ങൾ അവന്റെ ഊരുവേഗത്തിൽനിന്നുത്ഭവിച്ചുകൊണ്ടിരുന്ന കാറെററു് ഇളകിമറിഞ്ഞുകൊണ്ടിരുന്നു. ആ വാനരേന്ദ്രൻ സമുദ്രത്തിൽനിന്നലച്ചുയൎന്നുകൊണ്ടിരുന്ന പൎവ്വതാകാരങ്ങളായ തിരമാലകളെ തന്റെ ഉരസ്സുകൊണ്ടു തല്ലിത്തകൎത്തുംകൊണ്ടു നിശ്ശങ്കം സമുദ്രം കടന്നു. അവന്റെ സഞ്ചാരവേഗത്തിൽനിന്നുണ്ടായിക്കൊണ്ടിരുന്ന വാതവും ഘനങ്ങളിൽനിന്നുത്ഭവിച്ചുകൊണ്ടിരുന്ന കാററും തമ്മിൽ ഒന്നായിച്ചേൎന്നടിച്ചു് അതിഭയങ്കരമാംവണ്ണം ലവണാബ്ധിയെ മഥിച്ചു. സമുദ്രത്തിൽനിന്നലച്ചുയൎന്നുകൊണ്ടിരുന്ന മേരുമന്ദരതുല്യങ്ങളായ തിരമാലകൾ എണ്ണിക്കണക്കാക്കുകയാണെന്നവണ്ണം ഓരൊ കല്ലോലമാലയും കടന്നുകടന്നു കപികുലോത്തമനായ ഹനുമാൻ അന്തരിക്ഷത്തിന്നും ഭൂമിക്കും മദ്ധ്യത്തിൽക്കൂടി കുതിച്ചുകൊണ്ടിരുന്ന ഒരു പൎവ്വതംപോലെ വിളങ്ങി. അവന്റെ ഗതിവേഗംനിമിത്തമുണ്ടായ ക്ഷോഭിച്ച കാറെററു വാനിൽ അലച്ചുയൎന്നു വ്യാപിച്ചുകൊണ്ടിരുന്ന സമുദ്രജലം ശരൽക്കാലമേഘംപോലെ അതിമനോഹരമായി പരിലസിച്ചു. ഉടുത്ത വസ്ത്രം ശരീരത്തിൽനിന്നഴിച്ചെറിഞ്ഞുകൊണ്ടിരിക്കുന്ന ദേഹികൾ എന്നവണ്ണം തിമിംഗലം, മുതല, മത്സ്യം, ആമ മുതലായ ജലജന്തുക്കൾ മേല്പോട്ടുയൎന്നുകൊണ്ടിരുന്ന സമുദ്രജലത്തിനാടിൽ വ്യക്തമായി കാണപ്പെട്ടു. ആഴിയിൽ വസിച്ചുവന്നിരുന്ന പാമ്പുകൾ ആകാശത്തുകൂടെ സഞ്ചരിച്ചുകൊണ്ടിരുന്ന ഹനുമാനെക്കണ്ടു് താൎക്ഷ്യ

നാണെന്നു കരുതി ഭയാകുലരായി. ശുഭ്രമായും നിബിഡമായും ഉള്ള ഒരു മേഘനിരപോലെ ആകാശത്തുകൂടെ സഞ്ചരിച്ചുകൊണ്ടിരുന്ന ആ വാനരവീരൻെറ വിപുലച്ഛായ സമുദ്രജലത്തിൽ നിഴലിച്ചുംകൊണ്ട് അവനെ അനുഗമിച്ചു. അമിതതേജസ്വിയും ഭീമാകാരനും മഹാമതിയുമായ ആ കപികുഞ്ജരൻ നിരാലംബമായ അംബരത്തിൽ പറന്നുകൊണ്ടിരുന്ന ഒരു പർവ്വതംപോലെ പരിലസിച്ചു. അതിബലവാനായ അവൻ സമുദ്രത്തിൻെറ ഏതേതു ഭാഗത്തുകൂടെ സഞ്ചരിക്കുന്നുവോ അതതുഭാഗങ്ങൾ അവൻെറ ഗതിവേഗത്തിൽനിന്നുണ്ടായിക്കൊണ്ടിരുന്ന വായുവിൻെറ മർദ്ദനശക്തിനിമിത്തം ഉള്ളുകുഴിഞ്ഞും ഒടിക്കൊണ്ടുമിരിക്കുന്ന ഒരു തോണിയെന്നപോലെ ശോഭിച്ചു. വെളുത്തതും അരുണവും മഞ്ഞയും ഊതയുമായ മേഘനിരകളെ ആകർഷിച്ചുംകൊണ്ടു വായുവേഗത്തിൽ സഞ്ചരിച്ചുകൊണ്ടിരുന്ന ശ്രീഹനുമാൻ അനുചരന്മാരോടുകൂടി ആകാശത്തിൽ സഞ്ചരിക്കുന്ന ഖഗേശ്വരനെപ്പോലെ വിളങ്ങി. അംബുദപംക്തികൾക്കിടയിൽ സഞ്ചരിച്ചുകൊണ്ടിരിക്കുന്ന ചന്ദ്രനെപ്പോലെ കൂടക്കൂടെ മേഘപടലങ്ങൾക്കിടയിൽപ്പെട്ടു മറഞ്ഞും അവ നീങ്ങിപ്പോകുമ്പോൾ വെളിവിൽ കാണപ്പെട്ടുംകൊണ്ട് അതിശീഘ്രം ഗമിച്ചുകൊണ്ടിരുന്ന ആ വാനരേന്ദ്രനിൽ ദേവഗന്ധർവ്വന്മാർ പുഷ്പവൃഷ്ടി ചെയ്തു. രാമകാര്യാർത്ഥം സീതാദേവിയെ അന്വേഷിച്ചുംകൊണ്ടു സമുദ്രതരണം ചെയ്തിരുന്ന മഹാമതിയായ ഹനുമാനെ തപനൻപോലും ഒട്ടും തപിപ്പിച്ചില്ല. വായു അവന്നനുകൂലമാംവണ്ണം വ്യതിചലിച്ചു. ആകാശമാകുന്ന സാഗരത്തിൽ ഒട്ടും ക്ഷീണം കൂടാതെ നീന്തിക്കൊണ്ടിരുന്ന മഹാശക്തനായ അവനെ ഋഷികൾ സ്തുതിക്കുകയും ദേവഗന്ധർവ്വന്മാർ കീർത്തിക്കുകയും നാഗയക്ഷരക്ഷസ്സുകൾ, ദേവന്മാർ, പക്ഷിവൃന്ദങ്ങൾ എന്നിവർ സ്തോത്രംചെയ്യുകയും ചെയ്തു. വീര്യാഢ്യനായ മാരുതിയുടെ അലക്ഷ്യഭാവത്തോടുംകൂടിയ ഈ സമുദ്രതരണം കണ്ടു സാഗരം ഇങ്ങിനെ വിചാരിച്ചു. "ഇക്ഷ്വാകുകുലപ്രധാനിയായ സഗരനാൽ വളർത്തപ്പെട്ടവനാണ് ഞാൻ. മാരുതിയുടെ ഈ യാത്രയൊ ഇ

ക്ഷ്വാകുവംശജനായ രാമഭദ്രന്റെ കാൎയ്യത്തിന്നായിട്ടുമാണ്. ഇവ ന്റെ യാത്രയിൽ ഒട്ടും ക്ലേശം തട്ടിപ്പോകരുത്. ഈ വാനരശ്രേ ഷ്ഠന്നു ഞാൻ ചെയ്തുകൊടുക്കേണ്ടുന്ന സാഹായ്യം അതുതന്നെ. അ ല്ലാത്തപക്ഷം വാഗിന്ദ്രിയമുള്ള സൎവ്വ ജനങ്ങളും എന്നെ നിന്ദിക്കും. അതുകൊണ്ടു ഇവൻ എന്നിലിരുന്നു വിശ്രമിച്ച ശേഷം വീണ്ടും സുഖമായി യാത്രചെയ്തുകൊള്ളട്ടെ" എന്നി വിചാരങ്ങളോടുകൂടെ സാഗരാധിപനായ വരുണൻ ജലത്തിൽ ആണ്ടുകിടന്നിരുന്ന കാ ഞ്ചനമുടികളോടുകൂടിയ മൈനാകപൎവ്വതത്തെ നോക്കി ഇങ്ങിനെ പറഞ്ഞു: "ഹേ നഗാധിപ! പാതാളവാസികളായ അസുര സംഘത്തെ നിരോധം ചെയ്യേണ്ടതിന്നുള്ള ഒരു കോട്ടയായിട്ടാണ ല്ലൊ സഹസ്രാക്ഷൻ നിന്നെ ഇവിടെ നിൎത്തിയിട്ടുള്ളതു്. അതി വിസ്തീൎണ്ണമായുള്ള പാതാളത്തിൽനിന്നും വീൎയ്യം വൎദ്ധിച്ചു മേലോട്ടു കേറുവാൻ ഇച്ഛിക്കുന്ന അസുരന്മാരുടെ നിൎഗ്ഗമനദ്വാരത്തിന്നൊരു അടപ്പായിട്ടാണല്ലൊ നീ ഇവിടെ സ്ഥിതിചെയ്യുന്നതു്. ഹേ ശൈ ലാധിപ! നീ വിലങ്ങത്തിലും മേലും കീഴും ഒരുപോലെ വൎദ്ധി പ്പാൻ ശക്തനാണ്. അതിനാൽ ഇതാ ഞാൻ നിന്നോടൊരു കാൎയ്യം പറയുന്നു. എഴുനീല്ക്കുക. ആകാശമാൎഗ്ഗമായിസ്സഞ്ചരിക്കു ന്ന ഇവൻ വാനരസിംഹനായ ഹനുമാനാണ്. ഭീമചേഷ്ടിതനു മാണ്. രാമകാൎയ്യത്തിന്നായിട്ടാണ് ഇവന്റെ ഈ യാത്ര. ഇ ക്ഷ്വാകുകുലവൎത്തിയായ രാമദേവനെ ഞാൻ സഹായിക്കേണ്ടവ നുമാണ്. എനിക്കു പൂജ്യന്മാരാണ് ഇക്ഷ്വാകുവംശജന്മാർ. അ വരാൽ വളൎത്തപ്പെട്ട എന്നിലാണ് നീ സസുഖം വസിക്കുന്നതും. അതിനാൽ നിണക്കും അവർ പൂജ്യരാണ്. നാം ഈ കാൎയ്യ ത്തിൽ ഒട്ടും വിമുഖരായിരിക്കരുതു്. കൎത്തവ്യകൎമ്മം ചെയ്യാതിരു ന്നാൽ സത്തുക്കൾ നമ്മെ നിന്ദിക്കും. നീ വെള്ളത്തിൽനിന്നു പൊന്തുക. ഈ കപിശ്രേഷ്ഠൻ നിന്നിലിരുന്നു വിശ്രമിക്കട്ടെ. നമ്മുടെ അരികെ വരികയാൽ ഇവൻ നമുക്കതിഥിയാണ്. തന്നി മിത്തം നമുക്കിവൻ പൂജ്യനുമാണല്ലൊ. ഹേ പൎവ്വതശ്രേഷ്ഠ! ദേവ ഗന്ധൎവ്വസേവിത! നിന്നിലിരുന്നു വിശ്രമിച്ച ശേഷം ഹനുമാൻ

യാത്ര ചെയ്തുകൊള്ളട്ടെ. കകുൽസ്ഥവംശജനായ ശ്രീരാമചന്ദ്രന്റെ കൃതജ്ഞതാഗുണവും സീതാദേവിയുടെ വിരഹജന്യമായ ദുഃഖവും വാനരശ്രേഷ്ഠനായ ഇവന്റെ മാൎഗ്ഗപരിക്ലേശവും നല്ലവണ്ണം ആലോചിച്ചു നീ വെള്ളത്തിൽനിന്നൊഴറിനില്ക്കുക. സമുദ്രരാജന്റെ ഈ ആജ്ഞയനുസരിച്ചു മൈനാകപൎവ്വതം വൃക്ഷലതകളോടുംകൂടി വെള്ളത്തിൻമീതെ പൊന്തിവന്നു സൂൎയ്യന്നുതുല്യം ശോഭിക്കുന്ന തന്റെ സ്വൎണ്ണശിഖരങ്ങൾകൊണ്ടു മേഘമണ്ഡലത്തെ ഭേദിച്ചു. തപ്തകാഞ്ചനംപോലെ മഹാപ്രഭയോടുകൂടിയ ആ പൎവ്വതശൃംഗങ്ങൾ നീലനിറമായ ആകാശത്തിലെങ്ങും സ്വൎണ്ണപ്രഭ പരത്തി. സ്വതവെതന്നെ ദീപ്തിയുള്ള ആ കാഞ്ചനതുല്യകൂടങ്ങൾ സൂൎയ്യപ്രകാശമേററപ്പോൾ അനേകം ആദിത്യന്മാർ ഒന്നായി ഉദിച്ചുയരുന്ന മട്ടിൽ വിളങ്ങി. യാദൃച്ഛികമായി തന്റെ മുമ്പിൽ പൊന്തിവന്നുനില്ക്കുന്ന ആ പൎവ്വതത്തെക്കണ്ടു ഹനുമാൻ തന്റെ യാത്രയെത്തടയേണ്ടതിന്നായി സമുദ്രത്തിൽനിന്നുത്ഭവിച്ച ഒരു തടസ്സമാണതെന്നൂഹിച്ചു. ഉടൻ വായു, മേഘസഞ്ചയത്തെയെന്നപോലെ വളൎന്നുനില്ക്കുന്ന ആ മൈനാകപൎവ്വതത്തെ മഹാകപിയായ അവൻ തന്റെ മാറിടംകൊണ്ടമൎത്തിത്താഴ്ത്തി. ആ പൎവ്വതമാകട്ടെ ഹനുമാനു ലേശവും ക്ഷീണം ബാധിച്ചിട്ടില്ലെന്നറിഞ്ഞു് അത്യന്തം ഹൎഷത്തോടും പ്രീതിയോടുംകൂടി ആ വീരവാനരനോടിപ്രകാരം വചിച്ചു: "ഹേ വാനരോത്തമ! എത്രയും പ്രയാസമുള്ള ഒരു കൎമ്മമാണു് നീ ഇപ്പോൾ ആചരിക്കുന്നതു്. നീ എന്റെ കൊടുമുടികളിൽ വന്നിരുന്നു് യഥേഷ്ടം വിശ്രമിക്കു. ആഴിയെ രഘുവംശക്കാരാണു് വൎദ്ധിപ്പിച്ചതു്. രാമകാൎയ്യാൎത്ഥം പുറപ്പെട്ടുപോകുന്ന നിന്നെ സാഗരം ഹൃദയപൂൎവ്വം അൎച്ചിക്കുന്നു. ഉപകാരത്തിന്നു പ്രത്യുപകാരം ചെയ്യേണ്ടതു് ഏവൎക്കും ഒഴിച്ചുകൂടാത്തതായ കൃത്യമാണു്. നിനക്കു പ്രത്യുപകാരം ചെയ്വാൻ ഒരുങ്ങിയിരിക്കുന്ന സമുദ്രരാജന്റെ സല്ക്കാരം സ്വീകരിച്ചു് നീ അവനെ മാനിക്കുക. നിന്നിലുള്ള ബഹുമാനംനിമിത്തം നിന്നെസ്സല്ക്കരിപ്പാനായിട്ടാണു് അവൻ എന്നെ അയച്ചിരിക്കുന്നതു്. അല്ലയൊ

വാനരോത്തമ! നീ എന്നിലിരുന്നു വിശ്രമിച്ചശേഷം നിന്റെ വഴിക്കുതന്നെ പോയ്ക്കൊൾക. "ഈ നൂറു യോജന വഴി ഒരേ ചാട്ടമായിച്ചാടിക്കടന്നുപോവാനാണ് അവൻ തീൎച്ചപ്പെടുത്തിയിരിക്കുന്നത്. അവൻ നിന്നിലിരുന്നു വിശ്രമിച്ചശേഷം ബാക്കി വഴി സഞ്ചരിച്ചുകൊള്ളട്ടെ" എന്നിങ്ങിനെ സമുദ്രരാജൻ എന്നെ ഏല്പിച്ചിരിക്കുന്നു. അതിനാൽ ഹേ കപികുഞ്ജര! ഏററവും സൌരഭ്യവും സ്വാദും ഉള്ള ഫലമൂലങ്ങൾ ഭുജിച്ചു തളൎച്ച തീൎത്തശേഷം വീണ്ടും യാത്രചെയ്തുകൊള്ളുക. എനിയ്ക്കും നിന്നോടല്പമൊരു ചാൎച്ചയുണ്ട്. അതിനാൽ സ്വന്തംനിലയിലും നിന്നെപ്പൂജിക്കേണ്ടവനാണ് ഞാൻ. എന്നു മാത്രമല്ല ഗുണശാലികൾ ക്ഷുദ്രരിലും പ്രഖ്യാതരായിഭവിക്കുന്നു. അതിവേഗം വളരെ ദൂരം സഞ്ചരിപ്പാൻ സാധിക്കുന്നവരെയെല്ലാം പ്ലവഗങ്ങൾ എന്നു പറയാം. അല്ലയോ കപിശ്രേഷ്ഠ! ആ വൎഗ്ഗക്കാരിൽ മുമ്പനാണ് നീ. ഞാനും ആകാശചാരിയാകയാൽ നമ്മൾ സഹജീവികളാണ്. എന്റെ വാസസ്ഥലത്താണ് നീ ഇപ്പോൾ വന്നിരിക്കുന്നത്. അതിനാൽ നീ എന്റെ അതിഥിയായി. നിസ്സാരനായ ഒരതിഥിപോലും ധൎമ്മജ്ഞനായ ഒരുവന്നു പൂജ്യനാണ്. അങ്ങിനെയിരിക്കെ നിന്നെപ്പോലെ മഹാനായ ഒരതിഥിയെ പൂജിക്കേണമെന്നു പറയേണ്ടതില്ലല്ലൊ. ഹേ കപികുലോത്തമ! നീയൊ ദേവപ്രവരനായ മരുത്തിന്റെ പുത്രനും ബലവീൎയ്യാദികൾകൊണ്ടു അവന്നു തുല്യനുമാണ്. ഹേ പ്ലവഗവൎയ്യ! നിന്നെ പൂജിച്ചാൽ വായുദേവനെപ്പൂജിച്ച ഫലമായി. ആ കാരണംകൊണ്ടും നീ എനിക്കു പൂജ്യനാണ്. വായുവെപ്പൂജിപ്പാനും എനിക്കു പ്രത്യേകം അവകാശമുണ്ട്. കേട്ടുകൊൾക: പണ്ടു കൃതയുഗത്തിൽ പൎവ്വതങ്ങൾക്കെല്ലാം ചിറകുണ്ടായിരുന്നു. വായുവെപ്പോലെയും ഗരുഡനെപ്പോലെയും അവ ദിക്കെങ്ങും അതിവേഗം സഞ്ചരിക്കയും ചെയ്തിരുന്നു. അവയുടെ പതനം ഭയന്നു ദേവന്മാർ ഋഷികൾ തുടങ്ങിയ സൎവ്വഭൂതങ്ങളും സദാ വിറച്ചുകൊണ്ടിരുന്നു. തന്നിമിത്തം സഹസ്രാക്ഷൻ ക്രുദ്ധിച്ചു അസംഖ്യം പൎവ്വതങ്ങളുടെ ചിറകുകൾ അവിടവിടെവെച്ചു മുറിച്ചുകളഞ്ഞു.

ഒരിക്കൽ വജ്രായുധം എടുത്തോങ്ങിക്കൊണ്ടു ഇന്ദ്രൻ എൻെറ നേരെയും പാഞ്ഞടുത്തു. ഞാൻ നന്ന ഭയപ്പെട്ടു. അതു കണ്ടു നിന്നിരുന്ന മഹാത്മാവായ മാരുതൻ എന്നെ ഉയൎത്തിയെടുത്തും കൊണ്ടുവന്ന് ഈ ലവണാംഭസ്സിൽ താഴ്ത്തി. ഇങ്ങിനെ ഹേ വീര പ്രവര! നിൻെറ പിതാവു എന്നേയും എൻെറ പക്ഷങ്ങളെയും ഇന്ദ്രൻെറ വജ്രായുധത്തിൽനിന്നും രക്ഷിച്ചിട്ടുണ്ട്. അതിനാൽ വായുദേവൻ എനിക്കു പ്രത്യേകം മാന്യനാണ്. ആ കാരണം കൊണ്ടും നീ എനിക്കു പൂജനീയൻ തന്നെ. ഹേ കപീന്ദ്ര! എനിക്കു നിന്നോടുള്ള ചാൎച്ചക്ക് ഇതു മുഖ്യമായൊരു കാരണമാണ്. ഇങ്ങിനെയെല്ലാമിരിക്കെ നീ ഞങ്ങളുടെ ആതിത്ഥ്യം സ്വീകരിച്ചു വെന്നുവരുന്നത് എനിക്കും സമുദ്രരാജനും ഏററവും സന്തോഷകരമായിരിക്കും. അതിനാൽ നീ ഞങ്ങളുടെ സല്ക്കാരം സ്വീകരിച്ചു ഞങ്ങളെ കൃതാൎത്ഥരാക്കുക. നിന്നെക്കാണ്മാനിടവന്നതിൽ എനിക്കതിയായ സന്തോഷമുണ്ട്" ഇപ്രകാരമുള്ള വാക്കുകൾ കേട്ട് ഹനുമാൻ "ഞാൻ ഏററവും സന്തുഷ്ടനായി. എനിക്കാതിത്ഥ്യം ചെയ്തില്ലെന്ന കുററം നിങ്ങളിലിരിക്കയില്ല. നിങ്ങളുടെ സല്ക്കാരം സ്വീകരിച്ചില്ലെന്നു കരുതി എന്നിൽ ഒട്ടും പരിഭവിക്കയും അരുതു. കാൎയ്യനിൎവ്വഹണത്തിന്നു കാലതാമസം നേരിടുന്നതുകൊണ്ട് ഇപ്പോൾ എന്നെ പോകുവാൻ അനുവദിക്കുക. എന്നുതന്നെയല്ല രാത്രിയും വന്നടുക്കുന്നു. അതിന്നു മുമ്പായിത്തന്നെ ലങ്കയിൽ ചെന്നുചേരണം. വിശേഷിച്ചു വഴിയിൽ ഒരിടത്തും താമസിക്കുന്നതല്ലെന്ന് ഒരു വ്രതവും ഞാൻ കൈക്കൊണ്ടിട്ടുണ്ട്" എന്നിങ്ങിനെ ആ ഗിരിവൎയ്യനെത്തലോടിയുംകൊണ്ടു പറഞ്ഞ് സന്തോഷപാരവശ്യത്താൽ പുളകിതഗാത്രനായ മാരുതി ആകാശത്തിൽക്കൂടെ കുതിച്ചു പാഞ്ഞു. പൎവ്വതശ്രേഷ്ഠനാലും സമുദ്രരാജനാലും ബഹുമാനപുരസ്സരം കടാക്ഷിക്കപ്പെട്ടും ഉപയുക്തങ്ങളായ ആശിസ്സുകളാൽ പൂജിക്കപ്പെട്ടുംകൊണ്ടു ഹനുമാൻ സമുദ്രവിതാനവും ഗിരിശിഖരവും വിട്ടു മേല്പോട്ടു കുതിച്ചുയൎന്നു. നിൎമ്മലമായ അംബരത്തിൽക്കൂടെ നിരാലംബനായി മൈനാക

പർവ്വതത്തെ പിന്തിരിഞ്ഞു വീക്ഷിച്ചുംകൊണ്ടു അവൻ സഞ്ചരിച്ചു. ഹനുമാന്റെ ഏററവും ദുഷ്കരമായ ഈ കർമ്മവും കാഞ്ചനശിഖരങ്ങളോടുകൂടിയ മൈനാകത്തിന്റെ ഉദാരഗുണവും കണ്ട് സിദ്ധന്മാരും ദേവന്മാരും മഹാത്മാക്കളായ ഋഷിവര്യരും അവനെ എത്രയും പ്രശംസിച്ചുവെന്നു മാത്രമല്ല ദേവനായകൻ അത്യന്തം സന്തുഷ്ടനായിബ്ഭവിച്ചു സഗൽഗദം പർവ്വതശ്രേഷ്ഠനോടിപ്രകാരം പറയുകയും ചെയ്തു: "ഹേ ഹിരണ്യനാഭ! ഞാൻ നിന്നിൽ ഏററവും പ്രസന്നനായി. ഇതാ ഞാൻ നിനക്കഭയം നൽകുന്നു. ഇനി നീ നിന്റെ ഇഷ്ടമനുസരിച്ചു വസിച്ചുകൊൾക. അതിശൂരനായ ഹനുമാൻ നൂറു യോജന വഴി ഒട്ടും ശങ്ക കൂടാതെ ഒരേ ചാട്ടത്തിൽ ചാടിക്കടപ്പാനൊരുങ്ങിപ്പുറപ്പെട്ടു വന്നിട്ടുണ്ട്. അവനു തളർച്ചയുണ്ടെങ്കിൽ അതു തീരെ ശമിപ്പിക്കേണ്ടതാണ്. എന്നീ ഉത്തമവിചാരത്തോടെ നീ അവനു ചെയ്യാൻ പുറപ്പെട്ട ആതിഥ്യം എത്രയും ഉചിതമായിരിക്കുന്നു. ദാശരഥിയായ ശ്രീരാമചന്ദ്രന്റെ ദൂതനായിട്ടാണ് അവൻ പുറപ്പെട്ടുവന്നിട്ടുള്ളത്. അവനെപ്പൂജിക്കനിമിത്തം ഞാൻ നിന്നിൽ അത്യന്തം സന്തുഷ്ടനായി." ദേവാധിപനായ മഹേന്ദ്രൻ അരുളിച്ചെയ്തതു കേട്ടു പർവ്വതശ്രേഷ്ഠനായ മൈനാകം ഇന്ദ്രങ്കൽനിന്നു തനിക്കു ലഭിച്ച വരവും സ്വീകരിച്ച് ഏററവും സന്തോഷിച്ചു. ഹനുമാനാവട്ടെ വീണ്ടും അതിവേഗം മഹാസമുദ്രം കടന്നു കടന്നു യാത്രചെയ്കയും ചെയ്തു. തദവസരത്തിൽ ദേവഗന്ധർവ്വന്മാരും സിദ്ധന്മാരും ഋഷിപ്രവരരുമെല്ലാം ഒന്നിച്ചുകൂടി സൂര്യതുല്യപ്രഭയോടു കൂടിയവളും നാഗമാതാവുമായ സുരസയോടിപ്രകാരം പറഞ്ഞു: "ഇതാ മാരുതപുത്രനും ജ്യോതിർമ്മയനുമായ ഹനുമാൻ സമുദ്രോപരിഭാഗത്തുകൂടെ സഞ്ചരിക്കുന്നുണ്ട്. നീ മലയ്ക്കുതുല്യം ഭയങ്കരിയായ ഒരു രാക്ഷസിയുടെ രൂപം കൈക്കൊണ്ട് ഘോരദംഷ്ട്രങ്ങൾ വെളിക്കുനീട്ടിയും നയനഗോളങ്ങൾ പിംഗളവർണ്ണമാക്കിയും വക്ത്രദ്വാരം വാനത്തിനൊത്തു വിസ്തീർണ്ണമായി പിളർന്നുംകൊണ്ട് അവന്റെ മുമ്പിൽ ചെന്നുനിന്ന് അവനെ ഭയപ്പെടുത്തി അവന്റെ യാത്രക്കു വിഘ്നം വരുത്തുക.

അവൻെറ ബലവീൎയ്യാദികൾ ഇത്രയാണെന്നു ഞങ്ങൾക്കറിയേണ്ട തുണ്ട്. ഉപായത്താൽ അവൻ നിന്നെജ്ജയിക്കുമോ അതല്ല പരാജിതനായി വിഷാദത്തോടെ നിമിത്തം കാൎയ്യഭംഗം വരുത്തുമോ എന്നറിവാൻ ഞങ്ങൾക്ക നന്നെ ആഗ്രഹമുണ്ട." ദേവന്മാരുടെ ഈ വാക്കുകൾ കേട്ടു സുരസ അത്യന്തം ഭയങ്കരിയായൊരു രാക്ഷസിക്കു തുല്യം വികൃതരൂപം കൈക്കൊണ്ടു ആകാശത്തുകൂടെ സഞ്ചരിച്ചുകൊണ്ടിരുന്ന മാരുതിയുടെ മുമ്പിൽ ചെന്നുനിന്നു അവനോടിപ്രകാരം പറഞ്ഞു: "അല്ലയൊ വാനര! നിന്നെ എനിക്കു ഭക്ഷണമായി ഈശ്വരൻ കല്പിച്ചിരിക്കുന്നു. അതിനാൽ നീ വേഗം എൻെറ വക്ത്രകുഹരത്തിൽ പ്രവേശിച്ചുകൊള്ളുക. നിന്നെ ഭക്ഷിച്ചു ഞാൻ എൻെറ വിശപ്പു മാററട്ടെ." ദേവജനനിയായ സുരസയുടെ ഈ വാക്കുകൾ കേട്ടു ശ്രീഹനുമാൻ കൈകൂപ്പിയുംകൊണ്ടു പ്രസന്നവദനത്തോടെ, "ദശരഥപുത്രനും പുരുഷകേസരിയുമായ രാമചന്ദ്രൻ ഭാൎയ്യയോടും ഭ്രാതാവായ ലക്ഷ്മണനോടുംകൂടി ദണ്ഡകവനത്തിൽ വന്നിരുന്നു. അരക്കരുടെ വൈരത്തിന്നു പാത്രമായിബ്ഭവിച്ചിട്ടുള്ള ദാശരഥിക്ക് ഒരിക്കൽ അന്യകാൎയ്യത്തിൽ ശ്രദ്ധ വെക്കേണ്ടിവന്നു. തൽസമയം രാവണൻ അദ്ദേഹത്തിൻെറ യശസ്വിനിയായ പത്നിയെ അപഹരിച്ചു. ഞാൻ ആ രാമദേവൻെറ കല്പനപ്രകാരം സീതാദേവിയെ അന്വേഷിച്ചുപോകയാണ്. നീയും ശ്രീരാമചന്ദ്രൻ ഭരിച്ചുപോരുന്ന ഈ രാജ്യത്തിൽ വസിക്കുന്നവളാകകൊണ്ട് അദ്ദേഹത്തിന്നു വേണ്ടുന്ന സഹായം ചെയ്യേണ്ടവളല്ലെ? പക്ഷെ നീ സഹായമൊന്നും ചെയ്യുന്നില്ലെങ്കിലും എനിക്കല്പസമയം ഇട തരിക. ഞാൻ ചെന്നു സീതാദേവിയെക്കണ്ട് വിവരം പുരുഷോത്തമനായ രാമനെ അറിയിച്ചശേഷം തിരികെ വന്നു നിൻെറ വക്ത്രകുഹരത്തിൽ പ്രവേശിച്ചുകൊള്ളാം. ഇതു സത്യമാണ്." ഇങ്ങിനെ പറഞ്ഞുംകൊണ്ടു വീണ്ടും പ്രയാണംചെയ്വാൻ ഭാവിക്കുന്ന ഹനുമാൻെറ ശക്തി പരീക്ഷിച്ചറിയേണ്ടതിന്നായി സുരസ അവനോട് "എന്നെപ്പരിഗണിക്കാതെ ഈ വഴിക്കു ആരും സഞ്ചരിക്കാറില്ല.

സഞ്ചരിക്കുന്നവർ എന്റെ വക്ത്രത്തിൽക്കൂടെ കടന്നുപോകേണ്ട തുമാണ്. എനിക്കു പണ്ടു ബ്രഹ്മാവു തന്നിട്ടുള്ള വരമാണിതു്. അതിനാൽ നീ എന്റെ മുഖദ്വാരത്തിൽ പ്രവേശിക്കുക." എന്നി ങ്ങിനെ പ്രതിവചിച്ചുംകൊണ്ടു വായ് അതിവിസ്തീർണ്ണമായി പിളൎന്നു. സുരസയുടെ ഈ വാക്കുകൾ കേട്ടു ക്രുദ്ധിച്ച ഹനൂമാൻ "എന്നാൽ എന്നെ വിഴുങ്ങത്തക്കവണ്ണം നീ വായ് പിളൎക്കുക, എന്നു ചൊടി ച്ചുപറഞ്ഞുംകൊണ്ടു തന്റെ ശരീരം പത്തു യോജന നീളവും പത്തു യോജന വണ്ണവും ഉള്ളതാക്കിത്തീൎത്തു. ശുഭ്രമേഘപടലത്താൽ മൂടപ്പെട്ട വൻമലപോലെ പത്തു യോജന നീളവും വണ്ണവുമുള്ള അവനെക്കണ്ടു സുരസ തന്റെ മുഖഗഹ്വരം ഇരുപതു യോജന വിസ്താരത്തിൽ പിളൎന്നു. അപ്പോൾ ഹനൂമാൻ അത്യന്തം രോഷ ത്തോടുകൂടി മുപ്പതു യോജന പുഷ്ടിയിൽ വലുതായി. തൽക്ഷണം സുരസ നാല്പതു യോജന വിസ്താരത്തിൽ വായ് തുറന്നു. വീരപ രാക്രമിയായ ഹനൂമാനാകട്ടെ അപ്പോൾ അമ്പതു യോജന പൊ ക്കത്തിൽ വളൎന്നു. ഉടനെ സുരസയുടെ വക്ത്രം അറുപതു യോ ജന വിസ്താരമുള്ളതായിഭവിച്ചു. അതു കണ്ടുനിന്നിരുന്ന മാരുതി യുടെ വായ് എഴുപതും ഉത്തരക്ഷണം സുരസയുടെ വക്ത്രം എൺപതും യോജനയായി വൎദ്ധിച്ചു. മാമലപോലെ വളൎന്നുനി ല്ക്കുന്ന ഹനൂമാനാകട്ടെ വീണ്ടും തൊണ്ണൂറു യോജന പൊക്കത്തിലും വണ്ണത്തിലും ആയി വളൎന്നപ്പോൾ സുരസ നൂറു യോജന വിസ്താ രത്തിൽ തന്റെ വായ് പിളൎന്നു. പെട്ടെന്നു അതിബുദ്ധിമാനായ വായുപുത്രൻ തന്റെ ശരീരം അംഗുഷ്ഠപ്രമാണമാക്കി സുരസയുടെ വക്ത്രത്തിൽ പ്രവേശിച്ചു. ക്ഷണം പുറത്തേക്കും വന്നു ജയഭേ രിയോടുകൂടി അന്തരിക്ഷത്തിൽ സ്ഥിതിചെയ്തുംകൊണ്ടു അവൻ "അല്ലയോ ജനനി! ഞാൻ ഭവതിയുടെ ഉദരത്തിൽ പ്രവേശിച്ചു. ഇതാ പുറത്തേക്കും വന്നു. അതിനാൽ ഭവതി എന്റെ മാതാ വിനു തുല്യയായി. ഇതാ ഞാൻ ഭവതിയെ നമസ്കരിക്കുന്നു. ഇനി ഞാൻ സീതാദേവിയെത്തിരഞ്ഞു പോകട്ടെ. ഭവതിക്കു കമലോത്ഭവങ്കൽനിന്നു സിദ്ധിച്ചിട്ടുള്ള വരവും സഫലമായല്ലോ"

എന്നിപ്രകാരം പറഞ്ഞു. ചന്ദ്രൻ രാഹുവക്ത്രത്തിൽനിന്നെന്ന പോലെ തൻെറ മുഖദ്വാരത്തിൽനിന്നു വിട്ടുപോയ ഹനുമാനെ കണ്ടു് ദേവജനനി നിജരൂപം ധരിച്ചുംകൊണ്ടു "ഹേ കപിപുംഗവ! ഇനി നീ നിൻെറ കാൎയ്യസിദ്ധിക്കായി സസുഖം യാത്ര ചെയ്താലും. വൈദേഹിയെ മഹാത്മാവായ ശ്രീരാമചന്ദ്രനോടു യോജിപ്പിക്കുക" എന്നു പറഞ്ഞു. ഹരിശ്രേഷ്ഠനായ ഹനുമാൻെറ ഏററവും ദുഷ്കരമായ ഈ മൂന്നാമത്തെ കൎമ്മവും കണ്ടു് സൎവ്വഭൂതങ്ങളും അവനെ വാഴ്ത്തി. അനന്തരം ഹനുമാൻ തോയധാരകളാലും പക്ഷിസമൂഹത്താലും നിറയപ്പെട്ടതും ഗന്ധൎവ്വന്മാരുടെ സഞ്ചാരമാൎഗ്ഗമായതും ഇന്ദ്രധനുസ്സിനാൽ ശോഭിക്കപ്പെട്ടതും ഗജം, സിംഹം, വ്യാഘ്രം, ഗരുഡൻ, സൎപ്പം എന്നീ കൊടിയടയാളങ്ങളോടു കൂടിയ അസംഖ്യം രമ്യവിമാനങ്ങൾ സഞ്ചരിച്ചുകൊണ്ടിരിക്കുന്നതും അശനിപാതം നിമിത്തം ഉണ്ടായിത്തീരുന്ന ചെന്തീയാൽ അതിയായി വിളങ്ങിക്കൊണ്ടിരിക്കുന്നതും സൽകൎമ്മത്താൽ സ്വൎഗ്ഗസുഖം അനുഭവിച്ചുകൊണ്ടിരിക്കുന്ന പുണ്യാത്മാക്കളാൽ അലങ്കരിക്കപ്പെട്ടതും ദേവന്മാൎക്ക ഹവിസ്സു വഹിച്ചുകൊണ്ടുപോകുന്ന അഗ്നിയാൽ സേവിക്കപ്പെടുന്നതും ഗ്രഹങ്ങൾ, നക്ഷത്രങ്ങൾ, ചന്ദ്രസൂൎയ്യന്മാർ, താരങ്ങൾ എന്നിവ പരിലസിച്ചുകൊണ്ടിരിക്കുന്നതും മഹൎഷിമാർ, ഗന്ധൎവ്വന്മാർ, നാഗയക്ഷന്മാർ തുടങ്ങിയവരാൽ നിറയപ്പെട്ടതും വിശ്വാവസുവാൽ വിളങ്ങുന്നതും ഐരാവതമെന്ന ഇന്ദ്രഗജത്താൽ ആക്രമിക്കപ്പെട്ടതും സൂൎയ്യചന്ദ്രന്മാരുടെ സഞ്ചാരമാൎഗ്ഗമായതും ജീവലോകത്തിന്നുവേണ്ടി വിധാതാവിനാൽ അതിവിസ്തീൎണ്ണമായുള്ള മേല്പുരകെട്ടിയായി നിൎമ്മിക്കപ്പെട്ടതും വീരപുരുഷന്മാരാലും വിദ്യാധരന്മാരാലും സദാ സേവിക്കപ്പെടുന്നതും അനാക്രാന്തമായതുമായ ആകാശത്തിൽക്കൂടെ ഗരുഡനു തുല്യം ത്വരയോടെ സഞ്ചരിച്ചു. നിരാലംബമായ ആകാശത്തെ ആശ്രയിച്ചും ആകാശത്തിൽ നാനാഭാഗത്തും പ്രത്യക്ഷപ്പെട്ടുംകൊണ്ടു പക്ഷങ്ങളോടു കൂടിയ ഒരു പൎവ്വതംപോലെ വായുപുത്രനായ ഹനുമാൻ പ്രയാണംചെയ്തു. തത്സമയം ഏതു രൂപവും യഥേഷ്ടം സ്വീകരി

പ്പാൻ ശക്തയായ സിംഹികയെന്ന രാക്ഷസി, അവനെക്കണ്ട് അ
ത്യന്തം ഭയങ്കരമായൊരു രൂപം കൈക്കൊണ്ട് ഈ വിധം ചിന്തിച്ചു:
"ഞാൻ ഭക്ഷണം കഴിച്ചിട്ടു വളരെ ദിവസമായി. ഇതാ മഹത്താ
യ ഒരു സത്വം എന്റെ അധീനത്തിൽ വന്നുചേൎന്നിരിക്കുന്നു." ഈ
വിചാരങ്ങളോടുകൂടെ ആ രാക്ഷസി ഹനൂമാന്റെ നിഴൽ ആഞ്ഞു
വലിച്ചു. തന്റെ നിഴൽ ആരോ പിടിച്ചുവലിക്കുന്നുണ്ടെന്നറിഞ്ഞ്
ഹനൂമാൻ "എന്റെ യാത്രയെത്തടയുന്നതാർ? വിപരീതമായടി
ക്കുന്ന കാററുകൊണ്ട് സമുദ്രത്തിൽ സഞ്ചരിച്ചുകൊണ്ടിരിക്കുന്ന ഒരു ക
പ്പലിന്റെ ഗതിക്കെന്നപോലെ എന്റെ യാത്രയ്ക്കു അല്പമൊരു വി
ഘ്നം സംഭവിച്ചപോലെ തോന്നുന്നു" എന്നു പറഞ്ഞുംകൊണ്ടു ചു
ററും നോക്കിയപ്പോൾ അത്യന്തം വികൃതവും ഭയങ്കരവുമായൊരു
ജന്തു സമുദ്രജലത്തിൽ പൊന്തിക്കിടക്കുന്നതു കണ്ടു. ഉടൻ അതി
ബുദ്ധിമാനായ ഹനൂമാൻ "ഛായാശനശീലയും മഹാപരാക്രമശാ
ലിനിയുമായ സിംഹികതന്നെയാണിവൾ സംശയമില്ല" എന്നുള്ള
സൂക്ഷ്മതത്വം മനസ്സിലാക്കി. പെട്ടെന്നു വൎഷകാലമുകിലിനു തുല്യം
അവൻ തന്റെ ശരീരം വലുതാക്കി. അതു കണ്ടുനിന്നിരുന്ന രാ
ക്ഷസി തന്റെ വക്ത്രം പാതാളാന്തർഭാഗംപോലെ വിസ്തീൎണ്ണമായി
പ്പിളൎന്നും മേഘനാദംപോലെ ഘോരാട്ടഹാസംചെയ്തുംകൊണ്ടു ആ
വാനരേന്ദ്രന്റെ നേൎക്ക പാഞ്ഞടുത്തു. വജ്രംപോലെ കഠിനശരീ
രനും ബലവാനുമായ പ്ലവംഗാധിപനാകട്ടെ അതിവിസ്തീൎണ്ണമായ്
പിളൎന്നിരുന്ന അവളുടെ വദനഗഹ്വരവും ഭീമശരീരവും കണ്ടു ത
ന്റെ ശരീരം നന്നചെറുതാക്കി ഒരു ചെറുപാറയെന്നപോലെ
പെട്ടെന്നു അവളുടെ വദനകോടരത്തിൽ ചാടിവീണു. രാഹുവക്ത്ര
ത്തിൽ അകപ്പെട്ട പൂൎണ്ണചന്ദ്രനെപ്പോലെ സിദ്ധചാരണന്മാർ ഹ
നൂമാനെ വീക്ഷിച്ചു. അനന്തരം ഹനൂമാൻ മനോവേഗത്തോടു
കൂടെ തന്റെ കൂൎത്ത നഖങ്ങൾകൊണ്ടു ആ രാക്ഷസിയുടെ ഹൃദയ
മൎമ്മങ്ങൾ കീറിപ്പിളൎന്നു അവളുടെ വക്ത്രഗുഹയിൽനിന്ന് അരക്ഷ
ണത്തിൽ പുറത്തേക്കു തുള്ളി. മനോധൈൎയ്യത്താലും മിടുക്കുകൊ
ണ്ടും ആ രാക്ഷസിയെ ജയിച്ചശേഷം വീരവരനായ ഹനൂമാൻ

വീണ്ടും തന്റെ ശരീരം വലുതാക്കി. ആ കപിവരനാൽ ഹിംസിക്കപ്പെട്ടു കടലിൽ ആൎത്തസ്വരത്തോടുംകൂടെ ചത്തു വീണുകിടക്കുന്ന സിംഹികയെ കണ്ടു ഖേചരന്മാരായ ഭൂതങ്ങൾ ആ വാനരനോടിപ്രകാരം പറഞ്ഞു: "ഹേ കപികുലോത്തമ! അതിഭയങ്കരിയായ ഈ ദുഷ്ടരാക്ഷസിയെ നീ കൊന്നതാശ്ചൎയ്യം. നിന്റെ കൎമ്മം എത്രയും ദുഷ്കരമായതുതന്നെ. ഇനി നീ വേഗത്തിൽ ചിന്തിച്ച കാൎയ്യം ശുഭമാംവണ്ണം സാധിക്കുക. അല്ലയോ പ്ലവംഗശ്രേഷ്ഠ! നിങ്ങൾക്കുള്ളതുപോലെ ധൈൎയ്യം, സൂക്ഷ്മദൎശനം, ബുദ്ധിവൈശിഷ്ട്യം, ദാക്ഷിണ്യം എന്നീ ഉൽകൃഷ്ടഗുണങ്ങൾ ആൎക്കുണ്ടോ അവർ സ്വകൎമ്മത്തിൽ ഒരിക്കലും കുഴങ്ങുകയില്ല." സുരസാജയം, സിംഹികാവധം ഈ രണ്ടു മഹാകാൎയ്യങ്ങളും സാധിച്ചതിൽ ആകാശചാരികളായ ഭൂതങ്ങളാൽ പൂജിക്കപ്പെട്ടുള്ള മഹാതേജസ്വിയായ ഹനുമാൻ താൎക്ഷ്യശ്രേഷ്ഠനെന്നവണ്ണം അതിവേഗത്തിൽ വീണ്ടും പുഷ്കരമാൎഗ്ഗമായി യാനംചെയ്തു. സാമാന്യം അക്കരെയടുത്തു ചുററും നോക്കിയപ്പോൾ കുറെ അകലെയായി ഒരു വനക്കൂട്ടം കണ്ടു. ആ വനക്കൂട്ടം തരുസമൂഹത്താൽ അലങ്കരിക്കപ്പെട്ടിരുന്ന ഉത്തുംഗമായ മലയപൎവ്വതമാണെന്നു താഴെ ഇറങ്ങാറായപ്പോൾ അവന്നു മനസ്സിലായി. അതിവിശിഷ്ടമായ ആ പൎവ്വതത്തെയും അതിന്റെ താഴ്വരയിൽ സ്ഥിതിചെയ്യുന്ന വനങ്ങൾ, ഉപവനങ്ങൾ, ദ്വീപുകൾ, കടല്പുകൾ, ഉൾക്കടലുകൾ, അവിടവിടെ നില്ക്കുന്ന വൻമരങ്ങൾ, നദീമുഖങ്ങൾ എന്നിവയെയും ഹനുമാൻ വീക്ഷിച്ചു. വൎദ്ധിച്ച കാൎമ്മേഘത്തിന്നു തുല്യം ആകാശം മുഴുവൻ മറയ്ക്കുവാൻ തക്ക വലിപ്പമുള്ള തന്റെ മഹാകായം നോക്കി "എന്റെ ഈ ഗാത്രവലിപ്പവും പ്രൌഢവേഗവും കണ്ടാൽ രാക്ഷസന്മാൎക്കു എന്നെക്കുറിച്ചു ജിജ്ഞാസ വൎദ്ധിക്കും" എന്നിങ്ങിനെ വിചാരിച്ചു മായാമോഹത്തിൽനിന്നു വിമുക്തനായ ആത്മജ്ഞാനി സ്വപ്രകൃതി സ്വീകരിക്കുംപോലെ ബുദ്ധിമാനായ ഹനുമാൻ പൎവ്വതാകാരമായ തന്റെ ശരീരം ഒരു സാധാരണവാനരന്റേതുപോലെ നന്ന ചെറുതാക്കി. മഹാബലിയുടെ വീൎയ്യം നശിപ്പിക്കേണ്ടതിന്നായി

മൂന്നടി അളന്നു വീണ്ടും വാമനാകൃതിപൂണ്ട ശ്രീഹരിയെപ്പോലെ ഹനുമാൻ സിംഹിക മുതലായ ഘോരശത്രുക്കൾക്കാക്രമിപ്പാൻ കഴിയാത്തവണ്ണം യഥോചിതം വിവിധരൂപങ്ങൾ ധരിച്ചുംകൊണ്ടു സമുദ്രതരണം ചെയ്തു. മറുകര ചെന്നുചേൎന്ന ശേഷം വീണ്ടും ശരീരവലിപ്പം ചുരുക്കി സ്വപ്രകൃതി കൈക്കൊണ്ടു "കാൎയ്യസാദ്ധ്യത്തിനു ഞാൻ ഇനി ചെയ്യേണ്ടതെന്തെ"ന്നു ചിന്തിച്ചു. ദാനവന്മാരാലും ഘോരസൎപ്പങ്ങളാലും മഹത്തരങ്ങളായ കല്ലോലപംക്തികളാലും നിറയപ്പെട്ടിരുന്ന അനാക്രാന്തമായ സമുദ്രത്തെ ബലാൽ തരണംചെയ്തു, വിചിത്രശിഖരങ്ങളോടുകൂടി കേതകം, ഉദ്ദാലകം, കേരം എന്നീ വൃക്ഷവൃന്ദങ്ങൾ പരിശോഭിച്ചുകൊണ്ടിരുന്ന ലംബഗിരിയുടെ ഉന്നതശിഖരത്തിലാണ് മഹാബലിഷ്ഠനും ജ്ഞാനിയുമായ ഹനുമാൻ നിപതിച്ചതു്. അനന്തരം താൻ അംഗീകരിച്ചിരുന്ന പുതിയ രൂപത്താൽ പക്ഷിമൃഗാദികളെ പരിഭ്രമിപ്പിച്ചുംകൊണ്ട് ശ്രീഹനുമാൻ അമരാവതിക്കു തുല്യം രമണീയമായ ലങ്കാനഗരം ദർശിച്ചു.

---

## സൎഗ്ഗം-2

---

പ്ലവഗവൎയ്യനും ബലാഢ്യനുമായ ഹനുമാൻ അനതിക്രമ്യമായ വരുണാലയം കടന്നു ത്രികൂടശിഖരത്തിന്മേൽ സ്ഥിതിചെയ്യുന്ന ലങ്കാനഗരത്തെ സഹർഷം സമീക്ഷിച്ചു. ശീതവാതം മന്ദമായി വീശിക്കൊണ്ടിരുന്നു. വൃക്ഷങ്ങൾ അവനിൽ പുഷ്പവൃഷ്ടി ചെയ്തു. തന്നിമിത്തം ആ വാനരൻ പുഷ്പമയനായിപ്പരിലസിച്ചു. ഈ നൂറു യോജന വിസ്താരമുള്ള പെരുംകടൽ ഒരേ ചാട്ടമായി ച്ചാടിക്കടന്നിട്ടും ഒട്ടും കിതപ്പോ തളൎച്ചയോ അവനുണ്ടായില്ല. ശൌൎയ്യസമ്പന്നനും ശ്രീമാനുമായ മാരുതി 'എത്ര യോജന ദൂരമെങ്കിലും എനിക്കു ഒരേ ശ്വാസത്തിൽ ചാടാം. പിന്നെ നിസ്സാരമായ ഈ നൂറു യോജന വഴി വലിയൊരു കാൎയ്യമോ' എന്നിങ്ങിനെ

വിചാരിച്ചു. വീരരിൽ മുമ്പനും ചാട്ടത്തിൽ വമ്പനുമായ അവൻ സമുദ്രതരണം ചെയ്തു ദിവ്യഗന്ധകലിതവും നീലിമ കലൎന്ന പച്ചപ്പുല്ലുകളും ഉന്നതവൃക്ഷങ്ങളുംകൊണ്ടു നിറഞ്ഞതുമായ ഓരോ വനഭാഗവും നടന്നു കണ്ടു. പുഷ്പിച്ചുനില്ക്കുന്ന അസംഖ്യം തരുജാലങ്ങളും രമ്യോദ്യാനങ്ങളും വനരാജികളും കടന്നു കടന്ന്. ആ ഹരിശ്രേഷ്ഠൻ സമുദ്രതീരം നീളെ സ്സഞ്ചരിച്ചു. പുഷ്പഭരിതങ്ങളും ദിവ്യഗന്ധമുള്ളവയുമായ സരളം, കൎണ്ണികാരം, ഖൎജ്ജൂരം, പ്രിയാളം, മുചിളിന്ദം, കോവിദാരം, കവിരം തുടങ്ങിയ വൃക്ഷങ്ങളിന്മേൽ വസിച്ചുവന്നിരുന്ന പക്ഷികളുടെ മനോഹരക്കൂജിതങ്ങൾ ആ വാനരപുംഗവന്റെ ഹൃദയത്തെ ഹഠാദാകൎഷിച്ചു. പുണ്ഡരീകം, കോകനദം, ഇന്ദീവരം എന്നിവ പരിലസിച്ചുകൊണ്ടിരുന്ന രമ്യങ്ങളായ തടാകങ്ങൾ, വെൺമുകിൽപോലെ ഭംഗിയുള്ള ഉച്ചഗൃഹങ്ങൾ, ശോഭനഹൎമ്മ്യങ്ങൾ, വൈചിത്ര്യമേറിയ തെരുവീഥികൾ, ലതാവലികൾകൊണ്ടും പൂങ്കുലകൾകൊണ്ടും അലങ്കരിക്കപ്പെട്ടിരുന്ന ധ്വജസ്തംഭങ്ങൾ, കൊടിക്കൂറകളാൽ ശോഭിക്കപ്പെട്ടിരുന്ന തോരണങ്ങൾ, പൊന്നണിഞ്ഞ ചുററുമതിലുകൾ, നവഗ്രഹങ്ങൾപോലെ മഹാപ്രഭയോടുകൂടിയ അട്ടപംക്തികൾ എന്നിവകൊണ്ടു നിറഞ്ഞതും ദേവലോകം പോലെ ശോഭിക്കുന്നതുമായ ആ പുരി കണ്ടു് ഹനുമാൻ ഉത്സാഹലക്ഷ്മിയാൽ ഉജ്വലനായി. മുമ്പുതന്നെ അസംഖ്യം രാക്ഷസഭടന്മാർ സശ്രദ്ധം കാത്തുരക്ഷിച്ചുപോന്നിരുന്ന ആ പുരി സീതാപഹരണത്തിന്നു ശേഷം തീരേ അപ്രാപ്യമായി ഭവിച്ചിരുന്നു. അതിന്റെ രക്ഷക്കായി ക്രൂരസ്വഭാവികളും അതിഭയങ്കരന്മാരുമായ അസംഖ്യം രക്ഷോഗണങ്ങളെ രാവണൻ പ്രത്യേകം പ്രത്യേകം ഓരോ ഭാഗത്തേക്കും നിയോഗിച്ചിട്ടുണ്ടു്. ഘോരായുധധാരികളായ അവർ രാപ്പകൽ ഒരുപോലെ അവിടമെങ്ങും ചുററിക്കൊണ്ടിരുന്നു. പൎവ്വതമൂൎദ്ധാവിങ്കൽ സ്ഥിതിചെയ്യുന്നതും ശരൽക്കാലത്തെ വെൺമുകിൽപോലെ ശോഭിക്കുന്നതുമായ ആ പുരം ആകാശത്തിൽ പാറിക്കിടക്കുന്ന ഒരു വലിയ പട്ടണംപോലെ ഹനുമാന്നു തോന്നി. വപ്രപ്രാകാരങ്ങളാകുന്ന ജഘനങ്ങളോടും വിപുലാംഭസ്സാകുന്ന

വസ്ത്രത്തോടും അട്ടങ്ങളാകുന്ന ശിരോഭൂഷണങ്ങളോടും ശതാഗ്നിശ്രു ലങ്ങളാകുന്ന കേശഭാരത്തോടുംകൂടി ആ നഗരി വാസ്തവത്തിൽ വിശ്വകമ്മാവു നിമ്മിച്ചതാണെങ്കിലും സങ്കല്പനിമ്മിതമായ ഒരു മഹാപുരംപോലെ ആ വാനരേന്ദ്രന്നു തോന്നി. ധീരോദാത്തനായ ഹനുമാൻ ഇങ്ങിനെ സഞ്ചരിച്ചുകൊണ്ട് ആ പുരിയുടെ വടക്കെ ഗോപുരവാതില്ക്കൽ ചെന്നുചേന്നു. മേഘമയേറിയ ആ ഗോപുരത്തിന്റെയും മററും ശോഭകണ്ട് അവൻ ഇപ്രകാരം ചിന്തിച്ചു: "കൈലാസപവ്വതത്തിന്റെ ഉന്നതശിഖരത്തിന്നു തുല്യം ആകാശത്തിൽ ഉയൎന്നുനില്ക്കുന്ന ഈ പുരം ഘോരരാക്ഷസന്മാരാൽ നാഗങ്ങൾ നിറഞ്ഞുള്ള പാതാളലോകംപോലെ അതിവഭയങ്കരമായിരിക്കുന്നു. രണവീരരും ഭീമകായന്മാരുമായ അസംഖ്യം രക്ഷാബലങ്ങൾ ഈ പുരിയെ സൎവ്വദാ രക്ഷിച്ചുപോരുന്നതുമുണ്ട്. അചിന്ത്യമാഹാത്മ്യത്തോടും അത്ഭുതാകാരത്തോടുംകൂടിയ ഈ പുരിക്കു ചുററും സമുദ്രം ഒരു കിടങ്ങെന്നപോലെ കിടക്കുന്നു. ക്ഷുദ്രനും വീരസത്തമനുമായ രാവണന്റെ ബലവിക്രമം ഏററവും ഭയങ്കരം തന്നെ. ഈ പുരിയുടെ രക്ഷാമാഗ്ഗമോ, അതും അതുതന്നെ വിസ്മയിക്കത്തക്കതാണ്. ഇങ്ങിനെയുള്ള ഈ ലങ്കാപുരിയിൽ വാനരന്മാർ വന്നുചേന്നാൽത്തന്നെയും അവരാൽ എന്തു സാധിക്കും. ശ്രീരാഘവൻ തന്നെ വരുന്നുവെങ്കിൽകൂടിയും കാൎയ്യം സാധിക്കുമോ എന്നു ശങ്കയാണ്. യുദ്ധംചെയ്തു ലങ്കയെ ജയിക്കാമെന്നു ശങ്കിക്കയേ വേണ്ട. അതു ദേവന്മാക്കും സാദ്ധ്യമല്ല. ആസുരപ്രകൃതികളായ അരക്കരിൽ സാമം ഫലിക്കുമോ? ധനാധിക്യമോത്താൽ ദാനമോ ബലാധിക്യമോത്താൽ ഭേദമോ അവരിൽ ഏല്ക്കുമെന്നു വിശ്വസിച്ചുകൂടാ. രണശൂരരാകയാൽ യുദ്ധംകൊണ്ടും പ്രയോജനമെന്തു? അംഗദനും നീലനും രാജാവായ സുഗ്രീവനും എനിക്കും മാത്രമേ ഇവിടെ കടന്നുകൂടുവാൻതന്നെ സാധിക്കയുള്ളു. ആകട്ടെ—ഇപ്പോൾ ഈ ചിന്തകൾകൊണ്ടു യാതൊരു പ്രയോജനവുമില്ല. എന്റെ ഈ ലങ്കാപ്രവേശനത്തിന്നു കാരണം ജാനകിയുടെ ജീവിതമാണല്ലൊ. അതിനാൽ വിദേഹാത്മജയായ ദേവി ജീവിച്ചിരിപ്പുണ്ടോ എന്ന

കാൎയ്യം മുമ്പിൽ അറിയട്ടെ. പിന്നീടു വേണ്ടതെന്തെന്നാലോചിക്കാം. എന്നീ വിചാരത്തോടെ രാമകാൎയ്യേച്ഛുവായ ആ കപികുഞ്ജരൻ പൎവ്വതശിഖരത്തിൽ ഇരുന്നുകൊണ്ടു സീതയെക്കണ്ടുപിടിപ്പാനുള്ള മാൎഗ്ഗങ്ങൾ പലതും ചിന്തിച്ചു. തീവ്രദാരുണന്മാരും ബലശാലികളുമായ അസംഖ്യം വീരരാക്ഷസന്മാർ കാത്തു രക്ഷിച്ചുപോരുന്ന ഈ പുരിയിൽ എന്റെ സ്വാതന്ത്ര്യത്തോടെ കടന്നുചെല്ലുകയെന്നതു സാദ്ധ്യമല്ല. ഉഗ്രപ്രതാപികളും നിസ്തുലവീരന്മാരും ദൃഢബലന്മാരുമായ ഈ രാക്ഷസരെ വഞ്ചിച്ചുവേണം ലങ്കയിൽ സഞ്ചരിപ്പാൻ. പരക്കെന്നെക്കാണ്മാൻ സാധിക്കാത്തതും എനിക്കവരെ കാണ്മാൻ സാധിക്കുന്നതുമായ ഒരു രൂപം എടുത്തുംകൊണ്ടു് ഇവിടെ സഞ്ചരിക്കുന്നതായിരിക്കും യുക്തം. മിഥിലേശപുത്രിയും രുചിരാപാംഗിയുമായ സീതയെ ഏതുരൂപം ധരിച്ചുകൊണ്ടാണു് ഞാൻ തിരയേണ്ടതു്. ദുരഹങ്കാരിയും ദുർബ്ബുദ്ധിയുമായ രാക്ഷസേശ്വരന്റെ ദൃഷ്ടിയിൽ അകപ്പെടാതിരിക്കയും വേണമല്ലോ. അതിന്നു തക്ക ഉപായമെന്തു? വിദിതാത്മാവും ജയശീലനുമായ രാമചന്ദ്രന്റെ കാൎയ്യത്തിന്നു ഒരുവിധവും ഭംഗം ഭവിച്ചുകൂടാ. ഉത്തമയും അമരാംഗനാതുല്യയുമായ സീതയെ ഏകാന്തത്തിൽ വെച്ചുതന്നെ കാണേണ്ടതിന്നു മാൎഗ്ഗമെന്തു? കൊള്ളരുതാത്ത ഒരു ദൂതൻ കാൎയ്യമേല്പിക്കുന്ന പക്ഷം കൈവന്നുകൂടിയ കാൎയ്യവും സൂൎയ്യോദയത്തിൽ ഇരുട്ടെന്നപോലെ മുടിഞ്ഞുപോകുന്നു. പണ്ഡിതനാണെന്നുള്ള അഭിമാനത്തോടുംകൂടെ പ്രവൎത്തിപ്പാൻ ഒരുമ്പെടുന്ന യാതൊരു കാൎയ്യവും കരകൂടുന്നതല്ല. രാമകാൎയ്യം നിറവേറുവാൻ സ്വീകരിക്കേണ്ടുന്ന മാൎഗ്ഗമേതു? ഏതു മാൎഗ്ഗം വൎജ്ജ്യമാണു്. 'വരുന്നതു വരട്ടെ' എന്ന വിചാരത്തോടുംകൂടി പ്രവൎത്തിക്കുന്ന പണ്ഡിതമാനിയായ ഒരു ദൂതൻ അൎത്ഥാനൎത്ഥങ്ങളെപ്പററിയുള്ള യജമാനന്റെ തീൎപ്പിന്നു ഹാനിയുണ്ടാക്കുന്നു. ആ ദോഷവും എന്നെ ബാധിക്കരുതു്. കാൎയ്യം കെട്ടുപോകാതേയും ഞാൻ അധീരനാകാതേയും എന്റെ ഈ മഹത്തായ കൎമ്മം വ്യൎത്ഥമാകാതേയും ഭവിക്കണം. അതിന്നുള്ള മാൎഗ്ഗമെന്തു? ഈ പകൽസമയത്തു ലങ്കയിൽ പ്രവേ

ശിക്കുന്നതു യുക്തമല്ല; എന്നാൽ രാക്ഷസന്മാരുടെ ദൃഷ്ടിയിൽ ചെന്നുചാടും നിശ്ചയം. രാമകാൎയ്യം കെട്ടുപോകയും ചെയ്യും. രാക്ഷസരൂപം ധരിച്ചാലെങ്കിലും അവരറിയാതെ ഈ ലങ്കയിൽ വല്ല സ്ഥലത്തും സഞ്ചരിക്കുവാൻ സാധിക്കുമൊ? ഇല്ല. പിന്നെ അന്യരൂപം എടുത്താലുള്ള കഥയെന്തു? ഈ രാക്ഷസന്മാരുടെ അറിവു കൂടാതെ ഇവിടെ സഞ്ചരിപ്പാൻ വായുവും ശക്തനല്ല. ഇവരറിയാതെ യാതൊരു കൎമ്മവും ഈ പുരിയിൽ നടത്തുവാൻ ആൎക്കും സാധിക്കുന്നതുമല്ല. എന്റെ ഈ വമ്പിച്ച ശരീരത്തോടുംകൂടി ഞാൻ ഇവിടെ വല്ല സ്ഥലത്തും മറഞ്ഞിരുന്നാൽ എന്റെ നാശവും സ്വാമികാൎയ്യത്തിന്നു വിഘ്നവും ഒന്നായിവന്നുചേരും. അതിനാൽ എന്റെ ശരീരവലിപ്പം ഒന്നുകൊണ്ടും ഇതിന്നു പററിയതല്ല. ഈ അപരാഹ്നകാലത്തു ലങ്കയിൽ കടന്നുചെല്ലുന്നതു് എത്രയും ആപൽക്കരമാണു്. വല്ല ചെറിയ രൂപവും കൈക്കൊണ്ടു രാത്രിസമയം ലങ്കയിൽ കടന്നു ഭവനങ്ങൾതോറും തിരഞ്ഞു കാൎയ്യം സാധിപ്പിക്കതന്നെ വേണം." എന്നിപ്രകാരം ചിന്തിച്ചു സീതാദൎശനത്തിങ്കൽ ഉത്സുകനായ ആ വീരവാനരൻ സൂൎയ്യാസ്തമനം പ്രതീക്ഷിച്ചുകൊണ്ടിരുന്നു. ഓജോനിധിയും സൎവ്വസാക്ഷിയുമായ ദിനകരൻ ചരമഗിരിയിൽ ചെന്നുചേൎന്നു. അമിതതേജസ്വിയും ദിവ്യജ്ഞാനിയുമായ ഹനുമാൻ പൂച്ചയോളം ചെറുതായൊരു രൂപം കൈക്കൊണ്ടു് അത്ഭുതദൎശനനായിബ്ഭവിച്ചു. അനന്തരം വീൎയ്യപ്രഭാവനായ ആ കപിവരൻ അതിശീഘ്രം സഞ്ചരിച്ചു് രാക്ഷസേശ്വരമന്ദിരത്തോടടുത്തുചെന്നു. അവിടെ നിരന്നു നിന്നിരുന്ന വൈചിത്ര്യമേറിയ പ്രാസാദങ്ങൾ, വെള്ളികൊണ്ടും സ്വൎണ്ണംകൊണ്ടും നിൎമ്മിച്ചിട്ടുള്ള ഉത്തുംഗമായ സ്തംഭങ്ങൾ, പൊന്നുകൊണ്ടുള്ള ജനലുകൾ, എന്നിവയെല്ലാം കണ്ടു ഹനുമാൻ ആശ്ചൎയ്യഭരിതനായി. ഏഴു നിലകളുള്ള മാളികകൾ, പ്രാസാദങ്ങൾ, സ്വൎണ്ണത്തകിടുകൾ പടുത്തു രത്നംകൊണ്ടലങ്കരിച്ചിട്ടുള്ള നിലങ്ങൾ എന്നിവകൊണ്ടു ആ പുരി ഗന്ധൎവ്വനഗരംപോലെ ശോഭിച്ചുകൊണ്ടിരുന്നു. നവരത്നങ്ങൾകൊണ്ടലങ്കരിച്ചിട്ടുള്ള മററസംഖ്യം രാ

ക്ഷൌമവനങ്ങളും അതിന്നു ചുററും ശോഭിക്കുന്നുണ്ടു. തനിയെ തന്നെ പ്രകാശിച്ചുകൊണ്ടിരുന്ന രാക്ഷസാധിപസദനം തേജോമയങ്ങളായ ഈ രമ്യഗൃഹങ്ങളാൽ വിശിഷ്യ മഹാപ്രഭയോടെ വിളങ്ങി. രാക്ഷസേശ്വരനായ ആ രാവണന്റെ മന്ദിരം ഹംസംപോലെ പാണ്ഡുരവർണ്ണമായിവിളങ്ങുന്നതും ഏഴും എട്ടും നിലമാളികകളോടു കൂടിയതും 'ജാംബൂനദമെന്ന' വിലപിടിച്ച സ്വർണ്ണത്താൽ നിർമ്മിച്ചിട്ടുള്ളതും മഹാപ്രഭയുള്ള ഗോപുരദ്വാരങ്ങളോടു കൂടിയതും വളരെ പ്രശസ്തിയുള്ളതും മഹാഭയങ്കരന്മാരായ രാക്ഷസബലങ്ങളാൽ രക്ഷിക്കപ്പെട്ടിരുന്നതും ആയിരുന്നു. സീതാദേവിയെ തിരഞ്ഞുനടക്കുന്നവനായ ഹനുമാൻ അത്ഭുതാദർശമായ ഈ കാഴ്ചകളെല്ലാം കണ്ടു സന്തുഷ്ടനായും വിഷണ്ണനായുംകൊണ്ടു കുറെനേരം അവിടെത്തന്നെ നിന്നുപോയി. അസ്സമയം നിശാകരനും തന്റെ അതിമനോഹരമായ അനേകായിരം ശാന്തരശ്മികളോടുകൂടെ ഉദിച്ചുവന്നു. ഹനുമാനു തന്നാലാകുന്ന വല്ല സഹായവും ചെയ്തുകൊടുക്കേണമെന്ന വിചാരത്തോടുകൂടെ പരിപൂർണ്ണനായി ആകാശത്തെ അലങ്കരിച്ചു. തന്റെ കാന്തിയുള്ള കിരണങ്ങൾ നാലുദിക്കും ഒരുപോലെ പരത്തി. ശംഖം ക്ഷീരം മൃണാളം എന്നിവയ്ക്കു തുല്യം അതിമനോഹരമായ വർണ്ണത്തോടുകൂടി ആകാശമാകുന്ന സരസ്സിൽ രാജഹംസംപോലെ ചരിച്ചുകൊണ്ടിരുന്ന ചന്ദ്രനെക്കണ്ടു ആ കപികുഞ്ജരൻ ഏററവും സന്തോഷിച്ചു.

## സർഗ്ഗം-3

കരുത്തനും മഹാപ്രാജ്ഞനുമായ ഹനുമാൻ പർവ്വതത്തെ ആശ്രയിച്ചിരിക്കുന്ന വമ്പിച്ച മേഘംപോലെ നീലവർണ്ണത്തോടു കൂടിയ ലംബഗിരിമേൽ സ്ഥിതിചെയ്തുംകൊണ്ടു യുക്തിയുക്തം പലതും ചിന്തിച്ചു. രാത്രിയായപ്പോൾ മനോഹരമായ കാടുകൾ തടാകങ്ങൾ എന്നിവകൊണ്ടു നിറഞ്ഞതും രാവണൻ പാലിച്ചു

പോരുന്നതുമായ ലങ്കയിൽ പ്രവേശിച്ചു. ശരൽക്കാലമേഘം പോലെ ശോഭിക്കുന്ന വെണ്മാടനിരകൾ, പുളപ്പുകൊണ്ടു പ്രവൃദ്ധമായ സൈന്യഘോഷം, എങ്ങും ഒരുപോലെ വ്യാപിച്ചുകൊണ്ടിരുന്ന ഗംഭീരമായ കടലിരമ്പം, ചാരുതോരണങ്ങൾ, മത്തവാരണങ്ങൾ, കാഞ്ചനമയമായ ചുററുമതിലുകൾ, അവിടവിടെ നാട്ടിയുറപ്പിക്കപ്പെട്ടിട്ടുള്ള വിചിത്രതരമായ പതാകകൾ, അവയിൽ കെട്ടിത്തൂക്കിയിരുന്ന കിങ്ങിണികളിൽനിന്നും ഉണ്ടായ്ക്കൊണ്ടിരുന്ന മനോഹരക്വണിതങ്ങൾ എന്നിവയോടുകൂടിയതും അമരാവതിക്കു തുല്യം മേന്മകൂടിയതുമായ ലങ്കയെക്കണ്ടു ഹനുമാൻ ഹർഷാതിരേകത്തോടെ അതിൻെറ പ്രാകാരസമീപം ചെന്നുനിന്നു. മന്ദം മന്ദം എങ്ങും വീശിക്കൊണ്ടിരുന്ന കുളിൎത്ത കടൽക്കാററു നിമിത്തം ആ നഗരം സൎവ്വ ജനങ്ങളുടെയും ഹൃദയത്തെ ആകൎഷിച്ചുംകൊണ്ടിരുന്നു. "ഭോഗവതി"യെന്ന പാതാളരാജധാനിയെ ക്രുദ്ധസൎപ്പങ്ങളെന്നവണ്ണം പ്രമത്തരും വിടന്മാരുമായ അസംഖ്യം രാക്ഷസന്മാർ ആ നഗരത്തെ കെട്ടിക്കാത്തു കിടന്നിരുന്നു. നക്ഷത്രമാൎഗ്ഗത്തോളം ഉയൎന്നു ചെന്ന മിന്നൽപിണരുകളാലും മേഘസമൂഹങ്ങളാലും ഉപാസിക്കപ്പെട്ടിരുന്ന ആ പുരം സൎവ്വാനന്ദദായകമായി പരിലസിച്ചു. സ്വൎണ്ണനിൎമ്മിതമായ പടിവാതിലുകൾ, വൈഡൂൎയ്യം പതിച്ചിരുന്ന തറകൾ, വൈരം, സ്ഫടികം, മുത്ത് എന്നീ രത്നങ്ങൾകൊണ്ടു കെട്ടപ്പെട്ട പുറംതിണ്ണകൾ, അവിടവിടെ പ്രതിഷ്ഠിക്കപ്പെട്ടിരുന്ന കനകമയങ്ങളായ ഗജപ്രതിമകൾ, വെള്ളികൊണ്ടുണ്ടാക്കി ഇടയ്ക്കിടെ വൈഡൂൎയ്യംകൊണ്ടലങ്കരിച്ചിട്ടുള്ള കോണിപ്പടികൾ, സ്ഫടികമയമായ മുററത്തുനിന്നും പൊന്തിക്കൊണ്ടിരുന്ന ധൂളിപടലങ്ങൾ, ആകാശത്തോളമുയൎന്നുനില്ക്കുന്ന ആസ്ഥാനമണ്ഡപങ്ങൾ, ക്രൌഞ്ചം, മയിൽ, രാജഹംസം എന്നീ പക്ഷിവൃന്ദങ്ങളുടെ കളകളനിനദങ്ങൾ, വാദ്യഘോഷങ്ങൾ, ആഭരണധ്വനികൾ അവയുടെ പ്രതിധ്വനികൾ എന്നിവകളാൽ 'വസ്വൌകസാര'യെന്ന ധനേശരാജധാനിപോലെ വാനിൽ വ്യാപിച്ചുനിന്നിരുന്ന ലങ്കയെ ഹനുമാൻ ചുററിക്കണ്ട് അത്ഭുതപരതന്ത്രനായിബ്ഭവിച്ചു. രാക്ഷസേ

ശ്വരൻെറ അതിരമ്യവും ഉത്തമോത്തമവുമായ ആ പുരിയും അതിൻെറ സമൃദ്ധിയും കണ്ടു ഹനുമാൻ ഇങ്ങിനെ വിചാരിച്ചു: "ആയുധപാണികളായ രാക്ഷസപ്പടകൾ കാത്തുരക്ഷിച്ചുപോരുന്ന ഈ പുരിയെ ആക്കും ബലംകൊണ്ടാക്രമിപ്പാൻ കഴികയില്ല. അംഗദനും, കുമുദനും, സുഷേണനും, മൈന്ദനും, ദ്വിവിദനും കൂടെ ഈ പുരിയിൽ പ്രവേശിക്കുകയെന്നതു തീരെ അസാദ്ധ്യമാണ്. സൂര്യപുത്രനായ സുഗ്രീവൻ, കുശപർവ്വാവ്, ഋഷഭൻ, കേതുമാലൻ, എന്നിവൎക്കും എനിക്കും മാത്രമെ ഇവിടെ പ്രവേശിപ്പാൻതന്നെ കഴികയുള്ളൂ. മഹാബാഹുവായ ശ്രീരാമൻെറ പരാക്രമം എത്ര മഹത്തരം! ലക്ഷ്മണൻെറ വിക്രമം എത്രയോ ഉത്തമോത്തമം!" എന്നീ വിചാരങ്ങളോടുകൂടി രത്നാലംകൃതങ്ങളായ ഉന്നതഭവനങ്ങൾ, വെണ്മാടനിരകൾ, ചൈത്യപ്രാസാദങ്ങൾ, മഹാഗൃഹങ്ങൾ· അവയിൽ കത്തിത്തിളങ്ങിക്കൊണ്ടിരുന്ന ദീപാവലികൾ എന്നിവ കണ്ടുംകൊണ്ടു വിഷ്ണുവിക്രമനായ ഹനുമാൻ നഗരാന്തർഭാഗത്തു പ്രവേശിപ്പാൻ വട്ടംകൂട്ടി. അകത്തു കടന്നു ചെല്ലുന്ന അവനെക്കണ്ടു് അധിദേവതാസ്വരൂപത്തോടുകൂടി ആ നഗരിയിൽ വസിച്ചുവന്നിരുന്ന ലങ്കാലക്ഷ്മി ഒരു വികൃതവേഷം ധരിച്ചു് അവൻെറ മുമ്പിൽ ചെന്നുനിന്നു് അവനോടിപ്രകാരം പറഞ്ഞു: "എട വനചര! നീ ആർ, എന്തിനായിട്ടിവിടെ വന്നു? രാവണബലത്താൽ ചുററപ്പെട്ടിരിക്കുന്ന ഈ ലങ്കയിൽ നീ എങ്ങിനെ കടന്നുകൂടി? നിൻെറ പ്രാണൻ 'സംയമിനി'യെ പ്രാപിക്കുന്നതിന്നു മുമ്പായി സത്യം പറഞ്ഞുകൊള്ളുക." ലങ്കാലക്ഷ്മിയുടെ ഈ വാക്കുകൾ കേട്ടു മഹാപരാക്രമിയായ ഹനുമാൻ അവളോടു്, "വികൃതനയനങ്ങളോടുകൂടെ പുരദ്വാരത്തിൽ നില്ക്കുന്ന ഹേ ഘോരരൂപെ! നീ ആർ? ഭയങ്കരസ്വഭാവയായ നീ എൻെറ ഗതിയെത്തടഞ്ഞുംകൊണ്ടു് എന്നെ ഭത്സിക്കുന്നതെന്തിന്നു? എന്നീ തത്വം മുമ്പിൽ പറയുക പിന്നീടു ഞാൻ എൻെറ പരമാൎത്ഥം പറഞ്ഞുകൊള്ളാം" എന്നിങ്ങിനെ വചിച്ചു. ഇഷ്ടാനുസരണം ഏതു രൂപവും ധരിപ്പാൻ ശക്തയായ ലങ്കാലക്ഷ്മി ഹനുമാൻെറ

ഈ വാക്കുകൾ കേട്ട ക്രോധമൂർച്ഛിതയായി ഇങ്ങിനെ പറഞ്ഞു: "രാക്ഷസരാജാവും മഹാത്മാവുമായ രാവണൻെറ ആജ്ഞയനുസരിച്ച് ഈ നഗരി കാക്കുന്നവളാണ് ഞാൻ. എന്നെ അതിക്രമിപ്പാൻ ആക്കും സാദ്ധ്യമല്ല. എന്നെപ്പരിഗണിക്കാതെ ഈ പുരിയിൽ നിനക്കു കടപ്പാൻ കഴികയുമില്ല. ഇതാ ഇപ്പോൾ തന്നെ നിന്നെ ഞാൻ ഹനിക്കുന്നുണ്ട്. പ്രാണഹീനനായി നീ ഇവിടെ കിടന്നുറങ്ങും. എടാ മക്കടേ! ഞാൻ ലങ്കാനഗരിയാണ്. ഞാൻതന്നെയാണ് ഈ ലങ്കയുടെ നാനാഭാഗങ്ങളും സംരക്ഷിച്ചു പോരുന്നത്. ഇതാണെൻെറ പരമാത്ഥം. അതു ഞാൻ നിന്നെ അറിയിച്ചു." ലങ്കാശ്രീയുടെ ഈ വാക്കുകൾ കേട്ട് ഉത്സാഹശീലനും ബലാഢ്യനും പ്രത്യുല്പന്നമതിയും ഹരിശ്രേഷ്ഠനും മാരുതാത്മജനുമായ ഹനുമാൻ ഒരു പച്ചതംപോലെ ഒട്ടും കുലുക്കം കൂടാതെ വികൃതരൂപിണിയായ അവളോടു "ഈ ലങ്കാനഗരം കാണ്മാനുള്ള കൌതുകംകൊണ്ടാണ് ഞാൻ ഇവിടെ വന്നത്. അട്ടങ്ങൾ, കുട്ടിമങ്ങൾ, പ്രാകാരങ്ങൾ, പുരഗോപുരങ്ങൾ എന്നിവയാൽ നിറയപ്പെട്ടിരിക്കുന്ന ലങ്കയും അതിൻെറ നാനാഭാഗത്തുമുള്ള വനങ്ങൾ, പൂവനങ്ങൾ, ഉത്തമസൌധങ്ങൾ, ശ്രേഷ്ഠപത്തനങ്ങൾ, കൊട്ടകാടുകൾ എന്നിവയും കാണ്മാൻ എനിക്കൊട്ടധികം ആഗ്രഹമുണ്ട്" എന്നു പറഞ്ഞു. അതു കേട്ട കാമരൂപിണിയായ ലങ്കാലക്ഷ്മി വീണ്ടും പരുഷാക്ഷരങ്ങളോടുകൂടെ "എടാ ദുമ്മതേ! വാനരാധമ! രാക്ഷസേശ്വരൻെറ രക്ഷയിൽ വസിച്ചുപോരുന്ന എന്നെജ്ജയിക്കാതെ നിനക്കു ഈ പുരം കാണ്മാൻപോലും സാധിക്കുന്നതല്ല" എന്നിങ്ങിനെ പ്രതിവചിച്ചു. അതിന്നു മറുവടിയായി വാനരവ്യാഘ്രനായ ഹനുമാൻ നിശാചരീരൂപം കൈക്കൊണ്ടിരുന്ന അവളോടു "ഭദ്രേ! ഞാൻ ഈ നഗരിയെ ഒന്നു ചുററിനോക്കിയതിന്നു ശേഷം വന്ന വഴിയെ പോയ്ക്കൊള്ളാം" എന്നു പറഞ്ഞു. ഈ മറുവടി കേട്ട് അവളാകട്ടെ ഭയജനകമായ ഘോരനാദം മുഴക്കി കൈത്തലംകൊണ്ട് ആ വാനരശ്രേഷ്ഠനെ ആഞ്ഞൊന്നടിച്ചു. ലങ്കാശ്രീയുടെ കയ്യിൽനിന്നും താഡനമേററ മാരുതാത്മ

ജനായ ആ പരാക്രമശാലി ഘോരാട്ടഹാസം ചെയ്തും വളൎന്ന ക്രോധത്തോടെ പല്ലു കടിച്ചു വിരലുകൾ മടക്കിപ്പിടിച്ചുംകൊണ്ടു് ഇടംകൈകൊണ്ടവളെ ഊക്കോടൊന്നിടിച്ചു. സ്ത്രീയാണെന്ന ചിന്തയാൽ ഹനൂമാൻ തന്റെ ക്രോധം അല്പമൊന്നടക്കി. ആ പ്രഹരമേററ് അംഗങ്ങൾ ഞെരിഞ്ഞു മുഖം വിളൎത്തു നിശാചരി ഭൂമിയിൽ പതിച്ചു. ഉടനെ മഹാത്മാവും തേജസ്വിയുമായ ആ വാനരന്നു ഭൂമിയിൽ വീണുകിടക്കുന്ന അവളിൽ കരുണയുണ്ടായി. അനന്തരം തളൎന്നുകിടന്നിരുന്ന ലങ്കാശ്രീ ഹനൂമാനോടു ഒട്ടും ഗൎവ്വുകൂടാതെ സഗൽഗദം ഇങ്ങിനെ പറഞ്ഞു: "ഹേ മഹാബാഹോ! പ്രസാദിക്കുക. അല്ലയോ കപിസത്തമ! എന്നെ രക്ഷിക്കുക. ധൈൎയ്യശാലികളും ബലവാന്മാരുമായവർ ഒരിക്കലും സ്ത്രീവധം ചെയ്കയില്ല. ഹേ പ്ലവംഗമ! ഞാനാകട്ടെ, ലങ്കാനഗരദേവതയാണ്, പരാക്രമത്തിൽ നീ എന്നെ ജയിച്ചിരിക്കുന്നു. നീ മഹാബലൻ തന്നെ. ഹരീശ്വര! കേട്ടുകൊൾക. ഞാൻ പറയുന്നതെല്ലാം സത്യമാണ്. ബ്രഹ്മാവ് എനിക്കു തന്നിട്ടുള്ള വരമാണിത്. "ഏതൊരുകാലം നിന്നെ ഒരു വാനരൻ പരാക്രമത്തിൽ കീഴടക്കുന്നുവോ അതു മുതൽ രാക്ഷസന്മാൎക്കു കഷ്ടകാലം ആഗതമായെന്നു ധരിച്ചുകൊള്ളണം." ഹേ സൌമ്യ! നിന്റെ ദൎശനം നിമിത്തം ആ കാലം ഇന്നു വന്നുചേൎന്നു. വിധികല്പിതം ഒരിക്കലും മിഥ്യയാകുന്നതല്ല. സീത നിമിത്തം രാക്ഷസരാജാവും ദുരാത്മാവുമായ രാവണന്നും അവന്റെ എല്ലാ പ്രജകൾക്കും നാശം അടുത്തിരിക്കുന്നു. അല്ലയോ ഹരിശ്രേഷ്ഠ! നീ രാവണപാലിതയായ ഈ പുരിയിൽ പ്രവേശിച്ച് ആഗ്രഹിക്കുന്ന എല്ലാ കാൎയ്യങ്ങളും നിൎവ്വഹിക്കുക. ശാപോപഹതയായ ഈ പുരിയിൽ നീ എങ്ങും യഥേഷ്ടം സഞ്ചരിച്ച് സതീരത്നമായ സീതയെ തിരഞ്ഞുകൊള്ളുക."

---

# സഗ്ഗം - 4

മഹാതേജസ്വിയും കപിസത്തമനമായ ഹനുമാൻ ശ്രേഷ്ഠയും കാമരൂപിണിയുമായ ലങ്കാലക്ഷ്മിയെ പരാക്രമംകൊണ്ടു ജയിച്ചതിന്നുശേഷം പ്രവേശനമാഗ്ഗത്തിൽക്കൂടിയല്ലാതെ ശത്രുക്കളുടെ ശിരസ്സിൽ കാൽ എടുത്തുവെച്ചിട്ടെന്നപോലെ മുമ്പിൽ എടുത്തുകാൽ എടുത്തുവെച്ചുംകൊണ്ടു പ്രാകാരം ചാടിക്കടന്നു് ലങ്കയിൽ പ്രവേശിച്ചു. വാനരരാജാവായ സുഗ്രീവൻെറ ആജ്ഞയനുസരിച്ചു പുറപ്പെട്ടുവന്നിരിക്കുന്ന മഹാബാഹുവായ ഹനുമാൻെറ ഈ ലങ്കാപ്രവേശനം, ശത്രുവായ രാവണന്നും രാക്ഷസബലങ്ങൾക്കും നാശം അടുത്തിരിക്കുന്നുവെന്നതന്നെ സൂചിപ്പിച്ചു. മാരുതാത്മജനും ധീരവീരനമായ ആ കപിപുംഗവൻ പുഷ്പരാജിതമായ മാഗ്ഗത്തിൽക്കൂടെ സഞ്ചരിച്ചു് ഹസിതങ്ങൾകൊണ്ടും തൂൎയ്യഘോഷങ്ങൾകൊണ്ടും ശബ്ദായമാനമായിരുന്ന ആ മനോഹരനഗരിയിൽ, ഐരാവതംപോലെ ശുഭ്രതരവും വജ്രരത്നങ്ങൾ അണിഞ്ഞിട്ടുള്ളവയുമായ അസംഖ്യം രമണീയഭവനങ്ങൾ കണ്ടു. പത്മം, സ്വസ്തികം എന്നീ ആകൃതിവിശേഷങ്ങളോടുകൂടിയ വെൺമുകിലിന്നു തുല്യം അത്യുന്നതങ്ങളും ഉത്തമങ്ങളുമായ അസംഖ്യം രാക്ഷസഭവനങ്ങളാൽ ആ നഗരി വിചിത്രതരമായി പ്രകാശിച്ചുകൊണ്ടിരുന്നു. രാമകാൎയ്യത്തിന്നുവേണ്ടിയും സുഗ്രീവഹിതത്തിന്നായും ആ കപികുഞ്ജരൻ സൎവ്വത്ര മംഗളസംജ്ഞയെ സൂചിപ്പിക്കുന്നതും ചിത്രമാല്യങ്ങൾകൊണ്ടലങ്കരിച്ചിട്ടുള്ളവയുമായ ആ മന്ദിരങ്ങളെല്ലാം ഒന്നിൽനിന്നു മറെറാന്നിലേക്കു ചാടിച്ചാടിസ്സഞ്ചരിച്ചുംകൊണ്ടു ദശിച്ചു. ഹനുമാൻ ഇപ്രകാരം നാനാവിധം ആകൃതിയോടുകൂടിയ വിചിത്രഭവനങ്ങൾ കാണുകയും, അപ്സരസ്ത്രീകളുടേതുപോലെ ഭവനങ്ങളിൽനിന്നും മധുരഭംഗിയോടെ പൊങ്ങിക്കൊണ്ടിരുന്ന സംഗീതസ്വനങ്ങൾ, മദാന്ധവിഘ്വലകളായ രാക്ഷസസ്ത്രീകൾ അങ്ങോട്ടുമിങ്ങോട്ടും നടക്കുമ്പോൾ അവരുടെ അരഞ്ഞാൺ, പാദസരം

എന്നിവയിൽനിന്നും പുറപ്പെട്ടുകൊണ്ടിരുന്ന മഞ്ജുളനാദങ്ങൾ, ധനികഗൃഹങ്ങളിൽ കാന്താജനങ്ങൾ കോണിപ്പടി കയറുമ്പോഴും ഇറങ്ങുമ്പോഴും അവരുടെ കാഞ്ചി, മഞ്ജീരം മുതലായ ആഭരണങ്ങളിൽനിന്നും ജനിച്ചുകൊണ്ടിരുന്ന മനോഹരക്വണിതങ്ങൾ, വിനോദകാലങ്ങളിൽ അവർ ചെയ്യുന്ന കൈകൊട്ടൽ, അട്ടഹാസം തുടങ്ങിയ ചേഷ്ടകളിൽനിന്നും ഉണ്ടായ്ക്കൊണ്ടിരുന്ന ഉത്സാഹസൂചകമായ ആരവങ്ങൾ, വൈദികന്മാരുടെ വേദമന്ത്രോച്ചാരണധ്വനികൾ എന്നിവ കേൾക്കുകയും ചെയ്തു. എന്നു മാത്രമല്ല, വേദാധ്യയനനിരതന്മാർ, രാവണനെ സ്തോത്രംചെയ്തുകൊണ്ടിരിക്കുന്നവർ രാജമാർഗ്ഗത്തിങ്കൽ കൂടിനില്ക്കുന്ന മഹാബലങ്ങൾ, നഗരവൃത്താന്തമറിവാൻ ഗൂഢമായി സഞ്ചരിക്കുന്ന ചാരന്മാർ, ദീക്ഷിതന്മാർ മുണ്ഡന്മാർ, ജടാധാരികൾ, മാൻതോൽ ധരിച്ച സന്യാസിമാർ, ദർഭ കയ്യിൽ പിടിച്ചവർ, ഹോമദ്രവ്യം കയ്യിലെടുത്തവർ, കൂടം, മുൽഗരം, ദണ്ഡം എന്നീ ആയുധങ്ങൾ ധരിച്ചു സഞ്ചരിക്കുന്നവർ, ഒററക്കണ്ണൻ, ഒററച്ചെവിയൻ, കുടവയറൻ, ഭയങ്കരാകാരന്മാർ, കൃശന്മാർ, ഹ്രസ്വന്മാർ, അംഗഹീനന്മാർ, വാൾ, വില്ല്, ശതഘ്നീ, മുസലം, പരിഘം മുതലായ ആയുധങ്ങളും അനേകനിറത്തിലുള്ള കവചങ്ങളും ധരിച്ചു പ്രകാശിക്കുന്ന മഹാഗംഭീരന്മാരായ രാക്ഷസന്മാർ, അധികം വണ്ണമില്ലാത്തവർ, അധികം കൃശമല്ലാത്തവർ, അധികം ഉയരമില്ലാത്തവർ, അധികം കുറിയവരല്ലാത്തവർ, അധികം മെലിഞ്ഞവരല്ലാത്തവർ, അധികം വെളുത്തും അധികം കറുത്തുമല്ലാത്തവർ, അധികം കൃശന്മാരും ഹ്രസ്വരുമല്ലാത്തവർ, വിരൂപന്മാർ, സുരൂപന്മാർ, തേജസ്വികൾ, സുന്ദരന്മാർ, കൊടിക്കൂറ പിടിച്ചവർ, അനേകവിധം ആയുധങ്ങൾ ധരിച്ചിട്ടുള്ള വീരശൂരന്മാർ, ശക്തി, വൃക്ഷം, പട്ടിശം, അശനി, കവണ മുതലായവ ധരിച്ചിട്ടുള്ള രാക്ഷസപ്രവീരന്മാർ, മാല കയ്യിൽ പിടിച്ചവർ, ചന്ദനാദി സുഗന്ധവസ്തുക്കൾ ലേപനംചെയ്തവർ, ശോഭയുള്ള ആഭരണങ്ങൾ അണിഞ്ഞിരുന്നവർ, മോടിയുള്ള വസ്ത്രങ്ങൾ ധരിച്ചു ഞെളിഞ്ഞുംകൊണ്ടു യഥേഷ്ടം സഞ്ചരിക്കുന്നവർ, മൂർച്ചയുള്ള ശൂ

ലം, വജ്രം എന്നിവ ധരിച്ചുനില്ക്കുന്ന അന്തഃപുരപാലകന്മാർ എന്നിങ്ങിനെയുള്ള ബഹുരാക്ഷസന്മാരെയും ഹനുമാൻ കണ്ടു. പിന്നീടു അവൻ രാവണനാജ്ഞക്കധീനമായ അന്തഃപുരവും ദർശിച്ചു. പൊന്നണിഞ്ഞിട്ടുള്ള അതിന്റെ ഗോപുരം കണ്ടു മാരുതി "ഇതു തന്നെയാണ് രാവണന്റെ പ്രഖ്യാതവും ത്രികൂടപർവ്വതത്തിന്റെ ഉത്തമാംഗത്തിൽ നിർമ്മിക്കപ്പെട്ടതുമായ പുര"മെന്നു ധരിച്ചു. രത്നാലംകൃതങ്ങളായ തോരണങ്ങൾ, വിശിഷ്ടമായ താമരപ്പൂക്കൾ നിറഞ്ഞുനില്ക്കുന്ന കിടങ്ങുകൾ, അത്യത്ഭുതങ്ങളായ വാജികൾ, വൈചിത്ര്യമേറിയ രഥങ്ങൾ, മററസംഖ്യം വിശിഷ്ടവാഹനങ്ങൾ, നാലു കൊമ്പുള്ള വരഗജങ്ങൾ, വെള്ളാനകൾ, ദിവ്യധ്വനികൾ, അവയുടെ പ്രതിധ്വനികൾ എന്നിവകൊണ്ടു സ്വർഗ്ഗതുല്യം ശോഭിക്കുന്നതും പക്ഷിമൃഗാദികളാൽ സേവിക്കപ്പെട്ടതും ശൂരപ്രധാനികളായ അസംഖ്യം രാക്ഷസന്മാർ കാത്തുരക്ഷിച്ചുപോരുന്നതും, അകിൽ ചന്ദനം തുടങ്ങിയ സുഗന്ധവസ്തുക്കൾകൊണ്ടു സുരഭിലമായിരുന്നതുമായ രാവണാന്തഃപുരത്തിൽ വീരവിത്തമനായ ഹനുമാൻ പ്രവേശിച്ചു.

---

## സർഗ്ഗം - 5

---

നക്ഷത്രങ്ങളുടെ ഇടയിൽ തന്റെ ധവളകിരണങ്ങൾ പ്രസരിപ്പിച്ചുംകൊണ്ടു പൂർണ്ണചന്ദ്രൻ, തൊഴുത്തിൽ പശുക്കൂട്ടത്തിന്നിടയിൽ നില്ക്കുന്ന ഋഷഭശ്രേഷ്ഠനെന്നവണ്ണം അംബരത്തിൽ വിളങ്ങി. ലോകവാസികൾക്കാനന്ദം ജനിപ്പിച്ചും മഹാസമുദ്രത്തെ പോഷിപ്പിച്ചും സർവ്വഭൂതങ്ങളെയും പ്രകാശിപ്പിച്ചുംകൊണ്ടു നിസ്തുലമായ തന്റെ കാന്തി നാലുദിക്കും വിതരണം ചെയ്തു. വെള്ളിക്കൂട്ടിലിരിക്കുന്ന ഹംസത്തെപ്പോലെയും മന്ദരകന്ദരത്തിൽ വസിക്കുന്ന പഞ്ചാസ്യനെപ്പോലെയും മത്തദ്വിപത്തിന്മേൽ സ്ഥിതിചെയ്യുന്ന വീരഭടനെപ്പോലെയും അംബരഗതനായ ചന്ദ്രൻ പ്രകാശിച്ചു.

മന്ദരപൎവ്വതത്തിങ്കലും പ്രദോഷകാലത്തിങ്കലും സുസ്ഥിരം വാസം ചെയ്യുന്ന ലക്ഷ്മി അന്നു വിധുമണ്ഡലത്തിൽ മനോഹരമായി നൎത്തനം ചെയ്തു. കൂൎത്ത ശൃംഗങ്ങളോടുകൂടിയ വൃഷഭേന്ദ്രനെപ്പോലെയും വെളുത്ത് ഉത്തുംഗമായ കൊടുമുടിയോടുകൂടിയ മഹാദ്രിപോലെയും സ്വൎണ്ണംകെട്ടിയ കൊമ്പുകളുള്ള കരീന്ദ്രനെപ്പോലെയും നിശാകരൻ പൂൎണ്ണരശ്മികളോടുകൂടി അതിതേജോമയനായ്വിളങ്ങി. മഞ്ഞിന്റെ ബാധ തീരെ ഒഴിഞ്ഞിരുന്നു. സൂൎയ്യകിരണസമ്പൎക്കം നിമിത്തം മാലിന്യം അകന്നു. നിൎമ്മലാങ്കത്തോടുകൂടിയ ചന്ദ്രൻ ഗഗനത്തിൽ ഏററവും ശോഭയോടെ പരിലസിച്ചു. ശിലാഫലകത്തിന്മേൽ സ്ഥിതിചെയ്യുന്ന മൃഗേന്ദ്രനെപ്പോലെയും ഭയങ്കരയുദ്ധക്കളത്തിൽ പ്രവേശിച്ച വീരഗജത്തെപ്പോലെയും രാജ്യം കയ്യേററു വാഴുന്ന രാജേന്ദ്രനെപ്പോലെയും ശീതാംശു അന്നു അമിതതേജസ്സോടെ വിളങ്ങി. ചന്ദ്രോദയം നിമിത്തം ഇരുൾ മാഞ്ഞുമറഞ്ഞു. രാത്രിഞ്ചരന്മാർ മാംസാശനത്തിന്നു വേണ്ടുന്ന ഒരുക്കങ്ങൾ ചെയ്തുകൊണ്ടിരുന്നു. സുന്ദരിമാരായ സ്ത്രീകളുടെ മനസ്സിൽനിന്നും ഭൎത്താക്കന്മാരുടെ നേരെയുള്ള ഈൎഷ്യാകാലുഷ്യം നീങ്ങി. കൎണ്ണാനന്ദകരമായ വീണാരവം എങ്ങും ഒരുപോലെ പരന്നു. വല്ലഭന്മാരോടൊത്തു നാരീജനങ്ങൾ ശയനഗൃഹങ്ങൾ പ്രാപിച്ചു. എല്ലാംകൊണ്ടും ആ രജനി സ്വൎഗ്ഗീയശോഭ കൈക്കൊണ്ടു. എന്നാൽ കഠിനകൃത്യങ്ങളിൽ പ്രവൃത്തരായിരുന്ന രാക്ഷസന്മാർ പുറപ്പെടുവിച്ചുകൊണ്ടിരുന്ന അമംഗളകരമായ നിനദങ്ങൾകൊണ്ടു എത്രയും ഭയങ്കരിയായിബ്ഭവിക്കയും ചെയ്തു. മദ്യപാനംനിമിത്തം പ്രമത്തരായ അനേകം രാക്ഷസന്മാർ, ഭദ്രാസനങ്ങളോടുകൂടിയ തേർ, അശ്വം മുതലായ വാഹനങ്ങളിലിരുന്നു യഥേച്ഛം യാനം ചെയ്യുന്നതും പരാക്രമശാലിയും വീരവിക്രമിയുമായ ഹനൂമാൻ വീക്ഷിച്ചു. ചിലർ അന്യോന്യം വാദപ്രതിവാദത്തിൽ പ്രവൃത്തരായിരുന്നു. മററു ചിലർ നിദ്രയിൽനിന്നും നിവൃത്തരാകുന്നു. അസഭ്യവാക്കുകൾ ചൊരിഞ്ഞുംകൊണ്ടു അന്യോന്യം പലരും കലശൽകൂട്ടി. ചിലർ തങ്ങളുടെ ഉരുണ്ടു തടിച്ച കൈകൾ കുടഞ്ഞും

നീട്ടിക്കാട്ടിയുംകൊണ്ടു ന്യായവാദം ചെയ്യുന്നതുമുണ്ടു്. അത്രമാത്രമല്ല വക്ഷസ്ഥലത്തിൽ അന്യോന്യം തച്ചു ശബ്ദമുണ്ടാക്കി ശണ്ഠ കൂടുന്നവരെയും ഹസ്ത്യാദ്യവയവങ്ങൾ പത്നിമാരിൽ മദനചേഷ്ടയോടെ നിക്ഷേപണംചെയ്തു തുഷ്ടികൊള്ളുന്നവരേയും മോടിയുള്ള വസ്ത്രാഭരണങ്ങൾ ധരിച്ചു് മദാലസകളായ തരുണീജനങ്ങളെ ഭ്രമിപ്പിക്കുന്നവരേയും ബലമേറിയ ചാപങ്ങൾ വലിച്ചു ഞാണൊലിയുണ്ടാക്കുന്ന അതിശക്തരും പ്രമത്തരുമായ വീരരാക്ഷസരേയും കുറിക്കൂട്ടുകൾ ലേപനം ചെയ്തവരും സുഷുപ്തി പ്രാപിച്ചവരും മനോഹരമായ പുഞ്ചിരി ഭംഗിയോടു കൂടിയവരും കോപംനിമിത്തം ദീർഘമായി നിശ്വസിക്കുന്നവരും ആയ അസംഖ്യം രാക്ഷസികളെയും അവൻ കണ്ടു. ഉച്ചത്തിൽ ഗർജ്ജിച്ചുകൊണ്ടിരുന്ന പ്രൌഢഗജങ്ങളെക്കൊണ്ടും വിഭീഷണൻ തുടങ്ങിയുള്ള പൂജ്യന്മാരായ സത്തുക്കളെക്കൊണ്ടും തക്ക എതിരാളികളെ കിട്ടിയ സന്തോഷത്താൽ ആർത്തുവിളിച്ചുംകൊണ്ടിരിക്കുന്ന വീരപ്രധാനികളെക്കൊണ്ടും ആ പുരി ചീററി മൂളുന്ന ഭുജംഗങ്ങളോടുകൂടിയ മഹാഹ്രദംപോലെ ഭയങ്കരമായിരുന്നു. അതിബുദ്ധിമാന്മാരും ഭംഗിവാക്കു സംസാരിക്കുന്നവരും ആസ്തികബുദ്ധിയോടു കൂടിയവരും വിശിഷ്ടഗുണങ്ങളുള്ളവരും കർണ്ണമധുരമായ അഭിധാനത്തോടുകൂടിയവരും നാനാഗുണങ്ങൾകൊണ്ടു പൂജ്യരും അതതു ഗുണമനുസരിച്ചു കർമ്മത്തോടുകൂടിയവരും സുരൂപന്മാരും വിരൂപന്മാരും ആയ അസംഖ്യം രാക്ഷസന്മാരെയും ഹനുമാൻ അവിടെ കണ്ടു. നിഷ്കളങ്കമായ ഹൃദയത്തോടുകൂടിയവരും തങ്ങളുടെ അരികിൽത്തന്നെ സ്ഥിതിചെയ്യുന്ന ഭർത്താക്കന്മാരിലും മദ്യപാനത്തിലും ഒരുപോലെ ആസക്തിയോടുകൂടിയവരും ലാവണ്യനിധികളും കാമവിവശകളുമായ ചില തരുണീരത്നങ്ങൾ നക്ഷത്രജാലംപോലെ മിന്നിമിനുങ്ങിക്കൊണ്ടിരുന്നു. സുന്ദരികളും സുകുമാരികളും ലജ്ജാവതികളും നിശീഥകാലത്തിൽ ഭർത്താക്കന്മാരിൽനിന്നും ആലിംഗനാദി സുഖങ്ങൾ അനുഭവിച്ചുകൊണ്ടിരിക്കുന്നവരും ആയ അസംഖ്യം അംഗനമാർ, ദ്വിജങ്ങൾ തങ്ങളുടെ പിടകളെയെന്നവണ്ണം ഭർത്താക്ക

ന്മാർ പുണൎന്നുകൊണ്ടിരിക്കുന്ന വരസ്ത്രീകൾ, ഭൎത്തൃശുശ്രൂഷണത്തിൽ തല്പരകളായി മദാലസതയോടെ കാന്തന്മാരുടെ അങ്കത്തിൽ സ്ഥിതിചെയ്യുന്നവർ എന്നിങ്ങിനെ പല തരക്കാരായ സുന്ദരരാക്ഷസികളും അവിടെ ഉണ്ടായിരുന്നു. അത്രതന്നെയുമല്ല മെയ്യുസ്സുമില്ലാതെ തങ്കരേഖപോലെ പ്രകാശിക്കുന്ന അംഗസൌന്ദൎയ്യത്തോടുകൂടിയവരും ഉൗതിക്കയടുത്ത കാഞ്ചനംപോലെ മിന്നുന്ന ശരീരകാന്തിയോടു കൂടിയവരും ആയ അസംഖ്യം സ്ത്രീകൾ അവിടെ ഉല്ലസിച്ചുകൊണ്ടിരുന്നു. മനോഹരമായ ദീപ്തികൊണ്ടു ചന്ദ്രനെപ്പോലെ വിളങ്ങിക്കൊണ്ടിരുന്ന ചിലർ ഭൎത്തൃവിരഹം നിമിത്തം ക്ലേശിച്ചുകൊണ്ടിരുന്നു. ഭൎത്തൃസംയോഗം നിമിത്തം ആനന്ദതുന്ദിലകളായി ചിലർ രസിക്കുന്നുണ്ടു്. പുഷ്പാലംകാരങ്ങൾ അണിഞ്ഞു പതികളെ ചിലർ സംപ്രീതരാക്കുന്നു. ചിലർ രമിക്കുന്നു. ചിലർ തുഷ്ടികൊള്ളുന്നു. സുന്ദരികളും ഇന്ദുബിംബം കണക്കെ വിളങ്ങിക്കൊണ്ടിരുന്ന മുഖങ്ങളോടുകൂടിയവരും മിന്നൽമാലപോലെ ഉജ്ജ്വലിക്കുന്ന വരാഭരണങ്ങൾ അണിഞ്ഞിട്ടുള്ളവരും ആയ മററു ചിലർ മനോഹരങ്ങളും ആയതങ്ങളുമായ തങ്ങളുടെ ലോചനങ്ങൾകൊണ്ടു വക്രദൃഷ്ട്യാ കാമുകന്മാരെ കടാക്ഷിച്ചുകൊണ്ടിരുന്നു. എന്നാൽ ധൎമ്മനിഷ്ഠയോടുകൂടിയ ഉൽകൃഷ്ടരാജകുലത്തിൽ ജനിച്ചുവളൎന്നവളും ഉറച്ച പാതിവ്രത്യത്തോടുകൂടിയവളും ശ്രീരാമചന്ദ്രനെത്തന്നെ സദാ ധ്യാനിച്ചുംകൊണ്ടു് രാമവിഷയകമായ മദനവഹ്നിയിൽ വെന്തുവേകുന്നവളും ശോഭനമായ ഭൎത്തൃചിത്തത്തിങ്കൽ നിരന്തരം സ്ഥിതിചെയ്യുന്നവളും സ്ത്രീസമൂഹത്തിന്നുത്തമതിലകവും ആയ സീതയെ മാത്രം മദമത്തഭതുല്യവിക്രമനായ ആ വാനരൻ എങ്ങും കണ്ടില്ല. വിരഹതാപപീഡിതയും അമരാംഗനാതുല്യയും സദാ കണ്ഠത്തിൽക്കൂടെ കണ്ണുനീർ വഴിഞ്ഞൊഴുകിക്കൊണ്ടിരിക്കുന്നവളും, ശ്രേഷ്ഠവും വിലയുയൎന്നതുമായ പതക്കം മുമ്പു ധരിച്ചിരുന്ന കണ്ഠത്തോടുകൂടിയവളും, വനത്തിൽ നൎത്തനംചെയ്യുന്ന മയൂരത്തിന്റെതുപോലെ മധുരമായ സ്വരഭംഗിയോടുകൂടിയവളും, മേഘത്താൽ മറയ്ക്കപ്പെട്ട ചന്ദ്രകാന്തിപോലെയും പൊടിമൂടിയ

സുവർണ്ണദ്യുതിപോലെയും അവ്യക്തമായി പ്രകാശിക്കുന്ന ദേഹകാന്തിയോടുകൂടിയവളും, ദുഃഖാട്ടുകൂടിയ ശരവ്രണംപോലെയും, വായുവാൽ വളക്കപ്പെട്ട ഹേമലതപോലെയും നന്നെ ശോഭ കുറഞ്ഞിരിക്കുന്നവളുമായ സീതയെ മാത്രം ആഞ്ജനേയൻ ഒരിടത്തും കണ്ടില്ല. മാനുഷവരനും വിശിഷ്ടവാഗ്മിയും യുദ്ധവിദഗ്ദ്ധനും ആയ ശ്രീരാമചന്ദ്രന്റെ ധർമ്മപത്നിയും വരാംഗിയുമായ സീതയെ വളരെനേരം തിരഞ്ഞിട്ടും കണ്ടുകിട്ടായ്കയാൽ ആ വാനരവ്യാഘ്രൻ വർദ്ധിച്ച ദുഃഖത്താൽ ഉന്മേഷം കുറഞ്ഞു തീരെ അവശനായി.

---

## സർഗ്ഗം - 6

സീതാന്വേഷണത്തിൽ അത്യന്തം ഉത്സുകനും കാമരൂപിയുമായ ഹനുമാൻ വിചാരവീചികളിൽ മുഴുകി വിഷണ്ണനായി അവിടവിടെ നിന്നുംകൊണ്ടു വീണ്ടും ലങ്കയിൽ ചെന്നു മാളികതോറും അതിവേഗം സഞ്ചരിച്ചു. സൂര്യപ്രഭക്കുതുല്യം തിളങ്ങിക്കൊണ്ടിരുന്ന പ്രാകാരങ്ങളാൽ ആവൃതവും അത്യന്തം മനോജ്ഞവുമായ രാവണമന്ദിരവും അതിലെ വൈചിത്ര്യമേറിയ മററു കാഴ്ചകളും കണ്ടു മാരുതി തുഷ്ടിപൂണ്ടു. വെള്ളികൊണ്ടുണ്ടാക്കിയ വിചിത്രരൂപങ്ങൾ, പൊന്നണിഞ്ഞ ഗോപുരങ്ങൾ, ഉച്ചപ്രാസാദങ്ങൾ, മോഹനസ്ഥലങ്ങൾ, ഉന്നതങ്ങളായ കക്ഷ്യകൾ, വൈഡൂര്യം പതിച്ച തോരണങ്ങൾ എന്നിവയാൽ എത്രയും രമ്യമായിരുന്ന ആ മഹാസൌധം മുഴുവൻ അവൻ ചുററിനോക്കി. വ്യാഘ്രങ്ങളാൽ മഹാവനം കണക്കെ ഘോരരാക്ഷസന്മാരാൽ ആ പുരം രക്ഷിക്കപ്പെട്ടിരുന്നു. ആനപ്പുറത്തിരിക്കുന്ന ശൂരപ്രധാനികളും, തേക്കുപൂട്ടിയിട്ടുള്ള അവഭ്യങ്ങളായ അശ്വങ്ങളും, സിംഹം, വ്യാഘ്രം എന്നിവയുടെ ചർമ്മംകൊണ്ടുണ്ടാക്കിയ കവചങ്ങൾ ധരിച്ചിരുന്ന വീരഭടന്മാരും, ദന്തം, വെള്ളി, സ്വർണ്ണം എന്നിവകളാൽ അലംകരിക്കപ്പെട്ടിട്ടുള്ള വിവിധ വാഹനങ്ങളും ആ പുരിയിൽ എങ്ങും

സഞ്ചരിക്കുന്നുണ്ടു്. വിശിഷ്ടരത്നങ്ങളാൽ പരിപൂൎണ്ണവും കമനീയമായ ആസനങ്ങളാൽ ശോഭിതവും മഹാരഥന്മാരായ രാക്ഷസന്മാരാൽ അനതിക്രമ്യവും മഹാരഥങ്ങളുടെ നിരകളാൽ പരിവ്യാപ്തവും ശ്രേഷ്ഠവും രമ്യവുമായ അനേകായിരം പക്ഷിമൃഗാദികളാൽ പരിസേവിതവും ആയിരുന്നു ആ ഭവനം. പുറങ്കാവൽക്കാരായ രാക്ഷസഭടന്മാരുടെ ഭയങ്കരനിനാദത്താലും ഉത്തമകളും ഉത്സാഹശീലകളും മദാലാലസകളുമായ രാക്ഷസയുവതികൾ അണിഞ്ഞിരുന്ന രത്നാഭരണങ്ങളുടെ രണിതത്താലും ആ പുരം സമുദ്രമെന്നപോലെ ശ്ലാഘ്യഗംഭീരമായിരുന്നു. എന്നു മാത്രമല്ല പ്രശസ്തങ്ങളായ രാജചിഹ്നങ്ങൾ, വിശിഷ്ടമായ ചന്ദനം, അകിൽ തുടങ്ങിയ സുഗന്ധവസ്തുക്കളുടെ സൌരഭ്യവിശേഷം എന്നിവകൊണ്ടു ചതുരവും സിംഹങ്ങളാൽ മഹാവനംപോലെ ഘോരരാക്ഷസന്മാരാൽ ഭയങ്കരവുമായിബ്ഭവിച്ചിരുന്നു. ഭേരി, മദ്ദളം, ശംഖം തുടങ്ങിയ വാദ്യങ്ങളുടെ മുഴക്കത്തോടും സമ്പൂൎണ്ണമായ കാമ്യപദാൎത്ഥങ്ങളോടുംകൂടി സദാ പൂജിക്കപ്പെട്ടുന്നതും, ദൎശപൂൎണ്ണാദി പുണ്യകാലങ്ങളിൽ ഹോമം മുതലായ വൈദികകൎമ്മങ്ങളോടു കൂടിയതും സമുദ്രംപോലെ ഇരമ്പത്തോടു കൂടിയതുമായ ആ രാക്ഷസസദനം മഹാരത്നങ്ങൾ, ആന, കുതിര, തേർ എന്നിവകൊണ്ടും ആകൃതികൊണ്ടും ഏററവും ശോഭിക്കുന്നതായി ഹനുമാൻ കണ്ടു. "ഈ ഭവനം ലങ്കയുടെ ആഭരണം തന്നെയാണ്" എന്നിങ്ങിനെ വിചാരിച്ചുംകൊണ്ടു മഹാനായ ആഞ്ജനേയൻ തൻെറ ശരീരം നന്ന ചെറുതാക്കി അല്പസമയം ധ്യാനമവലംബിച്ചു വീണ്ടും അതിവേഗം സഞ്ചരിച്ചു. കപിപ്രവീരനും മാരുതാത്മജനുമായ അവൻ രാമകാൎയ്യേച്ഛയോടെ "സീത ഇപ്പോൾ ഏതു വിധത്തിലായിരിക്കും സ്ഥിതിചെയ്യുന്നതു്. ബന്ധനത്തിലായിരിക്കുമൊ, അതൊ, സ്വതന്ത്രയായി എങ്ങും സഞ്ചരിപ്പാൻ അനുവദിക്കപ്പെട്ടിരിക്കുമൊ? ഏതുവിധം രാക്ഷസികളായിരിക്കും ദേവിയെ രക്ഷിക്കുന്നതു്? ഏതൊരുവിധം ദുൎമ്മുഖികളാൽ അവൾ ചുററപ്പെട്ടിരിക്കും? മൈഥിലിയുടെ രൂപവൈചിത്ര്യം എങ്ങിനെയിരിക്കും? ജനകാത്മജയെ ഞാൻ മുമ്പൊരി

ക്കളും കണ്ടിട്ടില്ല. എങ്കിലും മനോവികാരങ്ങൾ പ്രദർശിപ്പിക്കുന്ന മുഖഭാവാദികളിൽനിന്നും എനിക്കു ദേവിയെ തിരിച്ചറിവാൻ സാധിക്കാതെ വരികയില്ല" എന്നീ വിചാരങ്ങളിൽ മുഴുകി രാമകാര്യം ഏതുവിധത്തിലും സാധിപ്പിക്കേണമെന്ന ഏകോദ്ദേശത്തോടുകൂടി അതിസൂക്ഷ്മമായി പരിശോധിച്ചുംകൊണ്ട് അവൻ ലങ്ക നീളെ സ്സഞ്ചരിച്ചു. ഏഴുനില മാളികകളിലും വൃക്ഷങ്ങളിലും തുള്ളിനടന്നു ഓരോ രാക്ഷസഗൃഹങ്ങളും ഉപവനങ്ങളും ചുററിനോക്കി. തന്റെ പരാക്രമം സ്ഫുരിപ്പിച്ചും സീതയെ അന്വേഷിച്ചുംകൊണ്ട് പ്രാസാദങ്ങൾതോറും അവൻ അതിവേഗം സഞ്ചരിച്ചുകൊണ്ടിരുന്നു. ഇങ്ങിനെ പരാക്രമശാലിയായ ഹനൂമാൻ മഹാപാർശ്വന്റെ ഗൃഹത്തിലും അതിൽനിന്നു മേഘതുല്യമായ കുംഭകർണ്ണഭവനത്തിലും പിന്നെ വിഭീഷണൻ, മഹോദരൻ, വിരൂപാക്ഷൻ, വിദ്യുജ്ജിഹ്വൻ, വിദ്യുന്മാലി, വജ്രദംഷ്ട്രൻ, ശുകൻ, സാരണൻ, ഇന്ദ്രജിത്ത് എന്നിവരുടെ പ്രാസാദങ്ങളിലും ചെന്നു കേറി. അനന്തരം ജംബുമാലി, സുമാലി, രശ്മികേതു, സൂര്യശത്രു, വജ്രകായൻ, ധൂമ്രാക്ഷൻ, സമ്പാതി, വിദ്യുദ്രൂപൻ, ഭീമൻ, ഘനൻ, വിഘനൻ, ശുകനാസൻ, വക്രൻ, ശഠൻ, വികടൻ എന്നിവരുടെ വേശ്മങ്ങളിൽക്കൂടെ കടന്നു ഹ്രസ്വൻ, കർണ്ണൻ, ദംഷ്ട്രൻ, രോമശൻ, യുദ്ധോന്മത്തൻ, മത്തൻ, ധ്വജഗ്രീവൻ, നാദി, ഇന്ദ്രജിഹ്വൻ, ഹസ്തിമുഖൻ, കരാളൻ, പിശാചൻ ശോണിതാക്ഷൻ ആദിയായ വീരരാക്ഷസമന്ദിരങ്ങളും ഒന്നൊന്നായി ധർഷിച്ചു. അവർണ്ണ്യമാഹാത്മ്യത്തോടുകൂടിയവനും ഉത്തമകീർത്തിമാനുമായ ഹനൂമാൻ ഇങ്ങിനെ ഓരോ ശ്രേഷ്ഠഭവനങ്ങളിലും കടന്നുചെന്ന് അതിസമൃദ്ധിയോടുകൂടിയ അതിലെ ഐശ്വര്യവിശേഷങ്ങൾ മുഴുവൻ ദർശിച്ചു. ഒടുവിൽ രാക്ഷസരാജമന്ദിരം പ്രാപിച്ചപ്പോൾ എന്തെന്നില്ലാത്ത ഉത്സാഹലക്ഷ്മിയാൽ അവൻ അപഹൃതചിത്തനായി. ആ മന്ദിരത്തിൽ ചുററി സഞ്ചരിച്ചു രാവണസമീപം ശയിച്ചുകൊണ്ടിരുന്ന വികൃതനേത്രകളായ രാക്ഷസികളെയും, ശൂലം, മുൽത്തടി, വേൽ, തോമരം, എന്നീ ആയുധങ്ങൾ ധരിച്ചിട്ടുള്ള അസംഖ്യം രാക്ഷസസൈന്യങ്ങളെയും അവൻ

കണ്ടു. ശീഘ്രഗതിയോടുകൂടിയവയും തുടുത്തതും വെളുത്തതുമായ ശരീരത്തോടുകൂടിയവയുമായ കുതിരകൾ അസംഖ്യമുണ്ട്. ഉത്തമങ്ങളും അന്യഗജങ്ങളെ പ്രഹരിപ്പാൻ തക്ക ശക്തിയോടുകൂടിയവയും ഗജശിക്ഷ നല്ലവണ്ണം ശീലിച്ചിട്ടുള്ളവയും യുദ്ധത്തിൽ ഐരാവതമെന്നവണ്ണം പിന്തിരിയാത്തവയും ഇടവിടാതെ വർഷിക്കുന്ന മേഘംപോലെയും ഒഴുകിക്കൊണ്ടിരിക്കുന്ന നദികളോടുകൂടിയ പർവ്വതങ്ങൾ പോലെയും പ്രശോഭിക്കുന്ന മത്തഹസ്തികളോ—അനേകായിരം. അത്രമാത്രമല്ല മേഘസ്തനിതംപോലെ ഭയങ്കരനാദം പുറപ്പെടുവിക്കുന്നവരും ശത്രുക്കളാൽ ആക്രമിപ്പാൻ കഴിയാത്തവണ്ണം പരാക്രമം പ്രകാശിപ്പിക്കുന്നവരും സ്വർണ്ണക്കോപ്പുകൾ അണിയുകനിമിത്തം തരുണഭാസ്കരനെപ്പോലെ ഉജ്ജ്വലിക്കുന്ന കാന്തിയോടുകൂടിയവരും ആയ വീരഭടന്മാരുടെ സംഖ്യെക്കൊരു കണക്കം കയ്യുമില്ല. വിവിധാകൃതിയിലുള്ള ഡോലി മുതലായ വാഹനങ്ങൾ, നാനാവിധം ചിത്രശാലകൾ, ലതാഗൃഹങ്ങൾ, ക്രീഡാഗൃഹങ്ങൾ മരംകൊണ്ടും കല്ലുകൊണ്ടും നിർമ്മിക്കപ്പെട്ടിട്ടുള്ള ക്രീഡാശൈലങ്ങൾ, രമ്യങ്ങളായ കാമകേളിസദനങ്ങൾ, പകൽസമയം കളിപ്പാനുള്ള കേളിമന്ദിരങ്ങൾ എന്നിവയും മാരുതാത്മജനായ ആ വാനരശ്രേഷ്ഠൻ രാക്ഷസാധിപനികേതനത്തിൽ സഞ്ചരിച്ചു ദർശിച്ചു. സന്തോഷാധിക്യത്താൽ അവൻ പുളകിതഗാത്രനായി. ആ മന്ദിരത്തിൽ രത്നങ്ങൾ കലർന്നിട്ടുള്ള ഭണ്ഡാഗാരമന്ദിരങ്ങളും അവയുടെ ഉപരിഭാഗത്തിങ്കൽ നിർമ്മിക്കപ്പെട്ട രമ്യങ്ങളായ മയൂരസ്ഥാനങ്ങളും എത്രയെങ്കിലുമുണ്ടു. ധീരന്മാരാൽ പണിചെയ്യപ്പെട്ടിട്ടുള്ള ഭൂതേശമന്ദിരംപോലെ രത്നാർച്ചിസ്സുകൊണ്ടും രാവണതേജസ്സുകൊണ്ടും ആ രാക്ഷസാധിപസദനം രശ്മികൾകൊണ്ടു സൂര്യനെപ്പോലെ പ്രകാശിച്ചുകൊണ്ടിരുന്നു. ഓരോ സൌധത്തിലുമുള്ള ആസനങ്ങളും മഞ്ചങ്ങളുമെല്ലാം സുവർണ്ണമയങ്ങളായിരുന്നു. മദ്യം, മധു മുതലായവയെടുത്തുപയോഗിച്ചു നനഞ്ഞിരുന്ന പൊൻപൊതിഞ്ഞ മദ്യപാത്രങ്ങൾ അവിടവിടെ കിടക്കുന്നുണ്ട്. അകിൽ ചന്ദനം തുടങ്ങിയ വിശിഷ്ടവസ്തുക്കളുടെ സുഗന്ധകലിതമായ ധൂപ

ത്താൽ പരിവ്യാപ്തവും അത്യന്തം വിപുലവുമായ ആ മന്ദിരം കുബേരഭവനംപോലെ മനോജ്ഞമായി ശോഭിച്ചു. മനോഹരങ്ങളായ പൂമാലകളാൽ അലങ്കരിക്കപ്പെട്ടതും ദിവ്യഗന്ധത്തോടുകൂടെ ജ്വലിച്ചുകൊണ്ടിരിക്കുന്നതുമായ ദീപാവലികളാൽ ആ സദനം സൎവ്വത്ര പ്രകാശിക്കുന്നതുമുണ്ട്. ലോകപാലന്മാരായ തങ്ങളുടെ ഭൎത്താക്കന്മാരെപ്പോലും പരിത്യജിച്ചുവന്നിട്ടുള്ള അസംഖ്യം സ്ത്രീരത്നങ്ങളാലും അവരുടെ കാൽച്ചിലമ്പു അരഞ്ഞാൺ, എന്നി ആഭരണങ്ങളിൽനിന്നും ഉണ്ടായിക്കൊണ്ടിരുന്ന മഞ്ജുളതരമായ ക്വണിതത്താലും മൃദംഗം, താളം എന്നി വാദ്യങ്ങളുടെ നിൎഘോഷത്താലും പരിപൂൎണ്ണമായി യഥോചിതം വിഭജിക്കപ്പെട്ടിട്ടുള്ളതും അസംഖ്യം പ്രാസാദപരമ്പരകളാൽ പരിലസിച്ചുകൊണ്ടിരിക്കുന്നതുമായ ആ രാക്ഷസരാജമന്ദിരത്തിൽ വാനരയൂഥപനായ ഹനൂമാൻ പ്രവേശിച്ചു.



## സൎഗ്ഗം-7

മിന്നൽപിണരുകളാലും വലാഹകപ്പക്ഷികളാലും ശോഭിച്ചുകൊണ്ടിരിക്കുന്ന വൎഷകാലമേഘംപോലെ രമ്യമായതും സ്വൎണ്ണംകൊണ്ടു നിൎമ്മിച്ചു വൈഡൂൎയ്യം പതിച്ചിട്ടുള്ളതും, ആയ ആ വിശിഷ്ടസൌധം കണ്ട് ധീരോദാത്തനായ ഹനൂമാൻ വിസ്മയിച്ചു. മേത്തരം ശംഖങ്ങൾ, ആയുധങ്ങൾ, ചാപങ്ങൾ എന്നിവ സൂക്ഷിപ്പാൻ പ്രത്യേകംപ്രത്യേകമായുള്ള ശാലകൾ, പലതരം മനോഹരമായ ചന്ദ്രശാലകൾ, ഉത്തമങ്ങളായ വേശ്മങ്ങൾ എന്നിവയോടുകൂടിയതും ദേവന്മാരാലും അസുരന്മാരാലും ഒരുപോലെ പൂജിക്കപ്പെടുന്നതും, വിവിധരത്നങ്ങൾ അണിഞ്ഞു മഹാശോഭയോടെ വിളങ്ങുന്നതും, യാതൊരു കോട്ടമില്ലാത്തതും, സൎവ്വഗുണങ്ങൾ തികഞ്ഞിട്ടുള്ളതും, രാവണൻ സ്വബലത്താൽ ആൎജ്ജിച്ചിട്ടുള്ളതും, സാക്ഷാൽ വിശ്വകൎമ്മാവുതന്നെ വളരെ അദ്ധ്വാനിച്ചു നിൎമ്മിച്ചിട്ടുള്ളതും ആ

യിരുന്നു ലങ്കേശ്വരന്റെ ആ മന്ദിരം. എന്നുമാത്രമല്ല, ഉയൎന്ന മേഘംപോലെ ശോഭിക്കുന്നതും, കാഞ്ചനമയമായതും, രാക്ഷസാധിപതിയുടെ ആത്മബലത്തിന്നനുരൂപമായതും, നിസ്തുലഭംഗിയോടുകൂടിയതും ഭൂമിയിൽ നിഴലിച്ചുംകൊണ്ടു സ്വൎഗ്ഗതുല്യം പരിലസിക്കുന്നതും പലവിധ പുഷ്പങ്ങളിൽനിന്നും കൊഴിഞ്ഞുവീണിട്ടുള്ള പൂമ്പൊടിയാൽ പരിവ്യാപ്തമായ പൎവ്വതശിഖരംപോലെ പ്രകാശിക്കുന്നതും അചിരദ്യുതിയാൽ ദീപ്തമായ മുകിൽമാലപോലെ വിളങ്ങുന്ന തരുണീരത്നങ്ങളെക്കൊണ്ടു രമണീയമായതും, ഹംസപ്രവരന്മാർ വഹിച്ചുകൊണ്ടിരിക്കുന്ന സുകൃതികളുടെ വിമാനംപോലെ കാന്തിയോടുകൂടിയതും ആയിരുന്നു ആ മഹാസൌധം. നാനാവിധം ധാതുദ്രവ്യങ്ങളോടുകൂടിയ ഒരു വിശിഷ്ട പൎവ്വതശിഖരംപോലെയും ഗ്രഹനക്ഷത്രങ്ങൾ പരിലസിക്കുന്ന വിചിത്രമായ വാനംപോലെയും തിങ്ങിവിളങ്ങിയിരിക്കുന്ന മേഘസമൂഹംപോലെയും ആ വിമാനം അസംഖ്യം വിലയുയൎന്ന രത്നങ്ങൾകൊണ്ടു രമ്യമായിരുന്നു. പൎവ്വതങ്ങൾകൊണ്ടു നിറഞ്ഞ ഭൂമിയും പൎവ്വതങ്ങളിൽ പുഷ്പങ്ങൾ, ഇലകൾ എന്നിവകൊണ്ടു നിബിഡമായിരുന്ന വൃക്ഷങ്ങളും സുവ്യക്തമായി ആ വിമാനത്തിൽ ചിത്രരൂപേണ കാണിച്ചിരുന്നതിന്നു പുറമെ കേസരങ്ങളോടുകൂടിയ അസംഖ്യം മനോഹരപുഷ്പങ്ങൾ വികസിച്ചുകൊണ്ടിരുന്ന താമരത്തടാകങ്ങൾ, വനങ്ങൾ എന്നിവയും ആ വിമാനത്തിൽ ചിത്രീകരിക്കപ്പെട്ടിരുന്നു. രത്നപ്രഭയാൽ പ്രോജ്ജ്വലിക്കുന്നതും അന്തൎഭാഗത്തിങ്കൽ ഉത്തമഭവനങ്ങളുള്ളതും പുഷ്പകമെന്നു പേരുള്ളതും ആയിരുന്നു ആ വിമാനം. വൈഡൂൎയ്യംകൊണ്ടു നിൎമ്മിച്ചിട്ടുള്ള പക്ഷികൾ, വെള്ളി, പവിഴം എന്നിവകൊണ്ടു ജാത്യനുരൂപം ആകാരവൎണ്ണലക്ഷണങ്ങളോടുകൂടി പണിതീൎപ്പിച്ചിട്ടുള്ള കുതിരകൾ, അംഗാരകമണികൊണ്ടും സ്വൎണ്ണംകൊണ്ടും അലങ്കരിച്ചിട്ടുള്ള പന്നഗങ്ങൾ ഇവകൊണ്ടും വിമാനം സുമനോഹരം വിളങ്ങിക്കണ്ടു. സ്വൎണ്ണംകൊണ്ടും പവിഴംകൊണ്ടും ഉണ്ടാക്കിയ മനോഹരപുഷ്പങ്ങൾ പതിച്ചിട്ടുള്ള ആ ഓരോ രൂപവും സാക്ഷാൽ മന്മഥന്നു സഹായികളൊ എന്നു തോന്നുംവ

ണ്ണും ചരിഞ്ഞും തിരിഞ്ഞുമുള്ള നിലയിൽ ആ വിമാനത്തിൽ പരിശോഭിച്ചുകൊണ്ടിരുന്നു. ഉല്പലപത്രം ഗ്രഹിച്ചുംകൊണ്ടു മനോഹരമായ തുമ്പിക്കൈയോടുകൂടിയ അസംഖ്യം ഹസ്തിവീരന്മാരെയും കയ്യിൽ താമരപ്പൂ ധരിച്ചുംകൊണ്ടു താമരയിലയിൽ സ്ഥിതിചെയ്യുന്ന ശ്രീദേവിയേയും ആ വിമാനത്തിൽ ചിത്രരൂപേണ വിരചിച്ചിരുന്നു. ഇപ്രകാരം പർവ്വതംപോലെ ശോഭനവും ഹൃദ്യമായ സൌരഭ്യത്താൽ ഹൃദയാകർഷവും വസന്തകാലത്തിൽ മഞ്ഞിന്റെ ബാധയൊഴിഞ്ഞ ഗിരിശൃംഗംപോലെ സുരുചിരവും അനപരാധവും രാവണൻ പാലിച്ചുപോരുന്നതുമായ ആ ഗൃഹത്തിൽ പ്രവേശിച്ച് ആശ്ചര്യപരതന്ത്രനായ ഹനുമാൻ ഭർത്തൃഗുണാതിശയം ഓർത്തു പരിതപിക്കുന്ന സീതയെ വീണ്ടും വീണ്ടും അന്വേഷിച്ചുംകൊണ്ടു സഞ്ചരിച്ചു. പലവിധം വിചാരകല്ലോലങ്ങളിൽ മുഴുകി മറിഞ്ഞുംകൊണ്ടിരുന്ന സീതയെ അവിടെ എങ്ങും കാണായ്കയാൽ ദീർഘാലോചനയോടുകൂടിയവനും സദാചാരസമ്പന്നനും അതിബുദ്ധിമാനും മഹാമതിയുമായ ഹനുമാന്റെ മനസ്സ് അത്യഗാധമായ ദുഃഖസമുദ്രത്തിൽ നിമഗ്നമായി.

---

## സർഗ്ഗം - 8

---

പവനാത്മജനും ശൂരനുമായ ആ കപിപുംഗവൻ ശ്രേഷ്ഠരത്നങ്ങൾ പതിച്ച് ഊതിയെടുത്ത തങ്കംകൊണ്ടു നിർമ്മിച്ചിട്ടുള്ള കൃത്രിമപക്ഷിമൃഗാദികളാൽ പരിശോഭിക്കുന്നതും ഏററവും മഹത്തരമായി വിശ്വകർമ്മാവുതന്നെ ശ്ലാഘിച്ചുംകൊണ്ടു നിർമ്മിച്ചിട്ടുള്ളതും ആദിത്യമാർഗ്ഗം ഇന്നതാണെന്നു ചൂണ്ടിക്കാണിക്കുന്നപോലെ നഭോമണ്ഡലത്തിൽ പരിലസിക്കുന്നതും നിരുപമമായതും ആയ ആ വിമാനം കണ്ടു വിസ്മയാനന്ദചിത്തനായി. അതിപ്രയത്നംകൊണ്ടു നിർമ്മിക്കാത്തതായ യാതൊന്നും അതിൽ ഉണ്ടായിരുന്നില്ല. രത്നമയങ്ങളല്ലാത്ത ഒരൊററ വസ്തുവെങ്കിലും അതിൽ കാണ്മാ

നുണ്ടായില്ല. അതിലെ വിശിഷ്ടവസ്തുക്കളെ അതിശയിക്കുന്നതായ മറെറാരു വസ്തുവും സുരലോകത്തുപോലും കണ്ടിരുന്നില്ല. ഇങ്ങിനെ ഏററവും ശ്രേഷ്ഠമായതും രാവണൻ തൻെറ തപശ്ശക്തികൊണ്ടും സ്വശക്തികൊണ്ടും പരാക്രമപ്രഭാവംകൊണ്ടും സ്വാധീനപ്പെടുത്തിയതും ഓരോ പ്രത്യേകസ്ഥലവും വെവ്വേറെ എടുത്തു കാണിക്കുന്നതും മനസ്സറിഞ്ഞു സഞ്ചരിക്കുന്നതും എല്ലാഭാഗവും തുല്യവിശേഷത്തോടുകൂടിയതും ദുർദ്ധർഷവും വായുവേഗത്തോടുകൂടിയതും പുണ്യകൃത്തുകളായ മഹാത്മാക്കൾ, ഐശ്വര്യവാന്മാർ എന്നിവർക്കു മാത്രം ആനന്ദമനുഭവിപ്പാനുള്ളതാണെന്നു സ്വമാഹാത്മ്യത്താൽ വിളിച്ചുപറയുന്നതും ആയിരുന്ന ആ വിമാനം. അതിലെ ഒരു വിശേഷം മറെറാന്നിനെ ആശ്രയിച്ചും അതു വേറൊന്നിനെ അപേക്ഷിച്ചും ഇരിക്കുമാറു യുക്തിയുക്തം സംഘടിപ്പിക്കപ്പെട്ടിരുന്നു. തന്നിമിത്തം ആ മന്ദിരം ദേവശില്പിയുടെ കരകൌശലത്തെ ഉൽഘോഷിച്ചുകൊണ്ടിരുന്നുവെന്നുമാത്രമല്ല ശരൽക്കാലചന്ദ്രനെപ്പോലെ അതിനിർമ്മലമായി വിളങ്ങുകയും ഉയർന്നതും താണതുമായ ശിഖരങ്ങളാൽ പർവ്വതംപോലെ പരിശോഭിക്കുകയും ചെയ്തിരുന്നു. കുണ്ഡലശോഭിതങ്ങളായ മുഖമണ്ഡലങ്ങളോടും ഉരുട്ടിമിഴിച്ചിരുന്ന വട്ടക്കണ്ണുകളോടുംകൂടി ഭീമകായന്മാരും വ്യോമചാരന്മാരുമായ അസംഖ്യം രാക്ഷസന്മാർ ആ വിമാനത്തെ വഹിച്ചുകൊണ്ടിരിക്കുന്നുവോ എന്നു തോന്നുംവണ്ണം കൊത്തിയെടുക്കപ്പെട്ട അസംഖ്യം നിശാചരന്മാരുടെ ബീഭത്സരൂപങ്ങളും അതിന്നടിയിൽ സജീവങ്ങളെന്നപോലെ കാണപ്പെട്ടു. വീരസത്തമനും ശൌര്യപ്രതാപിയുമായ വായുജൻ വസന്തപുഷ്പസമൂഹംപോലെ മനോഹരവും വസന്തകാലത്തേക്കാൾ രമ്യവുമായ ആ ഉത്തമവിമാനത്തെ വീണ്ടും വീണ്ടും ദർശിച്ചു ഹർഷാധിക്യത്താൽ പുളകാവൃതഗാത്രനായി.

# സൎഗ്ഗം - 9

അൎദ്ധയോജനദൈൎഘ്യവിസ്താരങ്ങളുള്ളതും അസംഖ്യം പ്രാസാദങ്ങളുള്ള മറെറാരു ഭവനംപോലെ ശോഭിക്കുന്നതുമായ ആ വിമാനം രാക്ഷസേശ്വരമന്ദിരത്തിൽ വിളങ്ങിക്കൊണ്ടിരുന്നു. അത്യുന്നതമായ അസംഖ്യം രാക്ഷസഭവനങ്ങൾ അതിന്നു ചുററും ശോഭിക്കുന്നുണ്ട്. മൂന്നും നാലും കൊമ്പുകളുള്ള കരിവരന്മാരുടെ സംഖ്യ എത്രയോ അധികം. ആയുധപാണികളായി നഗരം രക്ഷിച്ചുപോരുന്ന വീരഭടന്മാർ ഇത്രയാണെന്നു കണക്കില്ല. രാവണപത്നികളായ രാക്ഷസസ്ത്രീകൾ അനേകായിരമുണ്ട്. ബലാൽക്കാരമായി പിടിച്ചുകൊണ്ടുവരപ്പെട്ട രാജരമണികളുടെ എണ്ണവും അതേവിധം തന്നെ. ഇങ്ങിനെയെല്ലാമിരുന്നിട്ടുംകൂടി അവിടെ യാതൊരു തിക്കം തിരക്കമുണ്ടായില്ല. അത്ര വിശാലമായിരുന്നു രാക്ഷസേശ്വരന്റെ അതിശ്രേഷ്ഠമായ ആ മന്ദിരം. അതിന്നുംപുറമെ തിമിംഗലം, മുതല, മത്സ്യം, അജഗരം, അടിച്ചുയരുന്ന തിരമാലകൾ എന്നിവകൊണ്ടു നിറഞ്ഞിരുന്ന സാഗരംപോലെ അനാക്രാന്തവുമായിരുന്നു. വൈശ്രവണനിലും ദേവേന്ദ്രനിലും വസിച്ചുവന്നിരുന്ന ലക്ഷ്മി ആ മന്ദിരത്തിൽ സൎവ്വത്ര നൃത്തം ചെയ്തുകൊണ്ടിരുന്നു. ദിക്പാലകന്മാരായ കുബേരനും വരുണനും യമനും എത്ര സമൃദ്ധിയുണ്ടൊ അതിലധികം സമൃദ്ധി ആ രാക്ഷസമന്ദിരത്തിലുണ്ട്. അനേകം മത്തഗജങ്ങൾ കാത്തു രക്ഷിച്ചുപോരുന്നതും നിസ്തുലഭംഗിയോടു കൂടിയതുമായ ആ പുഷ്പകവിമാനവും ഹനുമാൻ വീക്ഷിച്ചു. വിശ്വകൎമ്മാവു വാനിൽ ബ്രഹ്മാവിന്നുവേണ്ടി സൎവ്വവിധ രത്നങ്ങൾകൊണ്ടലങ്കരിച്ചു നിൎമ്മിച്ചതായിരുന്നു ആ വിമാനം. അതു വൈശ്രവണന്നു വിധാതാവിങ്കൽനിന്നു തപസ്സുനിമിത്തം ലഭിക്കുകയും രാവണൻ അതിനെ കരബലം പ്രയോഗിച്ചു കുബേരങ്കൽനിന്നപഹരിക്കുകയും ചെയ്തു. അനേകം മോഹനസ്തംഭങ്ങൾകൊണ്ടു രമണീയമായതും മേരുമന്ദരങ്ങൾപോലെ

ഉയൻ്റ ആകാശത്തെ സ്സശിച്ചുനില്ക്കുന്നതും ചുററും തികഞ്ഞ ല ക്ഷണങ്ങളോടുകൂടിയതും അഗ്നി, അക്കൻ എന്നീ തേജോമയങ്ങ ളായ ഭൂതങ്ങളെപ്പോലെ ഉജ്വലിച്ചുകൊണ്ടിരിക്കുന്നതും ദേവശില്പി യാൽ നിമ്മിക്കപ്പെട്ടിട്ടുള്ളതും അസംഖ്യം ഹേമസോപാനങ്ങളോടു കൂടിയതും മനോജ്ഞങ്ങളും നിട്ടഷ്ടങ്ങളുമായ പുറംതിണ്ണകളോടു കൂടിയതും ആയിരുന്നു ആ വിമാനം. സ്വണ്ണം, സ്ഫടികം എന്നി വകൊണ്ടു നിമ്മിച്ചിട്ടുള്ള വാതായനങ്ങൾ ഇന്ദ്രനീലം മഹാനീലം തുടങ്ങിയ ഉത്തമരത്നങ്ങൾ പതിച്ചിട്ടുള്ള വരാന്തകൾ നാനാവ ണ്ണവും നിസ്തുലപ്രഭയും അധികം വിലയുമുള്ള മുത്തുകൾകൊണ്ടു പരിശോഭിക്കുന്ന നിലങ്ങൾ എന്നിവയാൽ മദ്ധ്യാഹ്നസൂയ്യനെ പ്പോലെ പ്രദീപ്തവും സ്വണ്ണവണ്ണമുള്ള സുഗന്ധചന്ദനം രക്തച ന്ദനം എന്നിവയിൽനിന്നുത്ഭവിച്ചുകൊണ്ടിരുന്ന മനോഹരസൌ രഭ്യത്താൽ പൂരിതവും ആയിരുന്നു. ഇങ്ങിനെ അനേകായിരം ശ്രേഷ്ഠഭവനങ്ങൾകൊണ്ടു നിറഞ്ഞിരുന്ന ആ ദിവ്യവിമാനത്തിൽ കയറിയിരുന്ന് പാനഭക്ഷ്യങ്ങളിൽനിന്നും പുറപ്പെട്ട അവിടമെങ്ങും വ്യാപിച്ചുകൊണ്ടിരുന്ന ദിവ്യഗന്ധത്തെ ഹനുമാൻ ആഘ്രാണിച്ചു. ഒരു ബന്ധു മററൊരു ബന്ധുവെ എന്നപോലെ "ഇതാ രാവണൻ ഇങ്ങോട്ടു വരിക" എന്നിങ്ങിനെ ആ ഗന്ധം മഹാപരാക്രമിയായ ഹനുമാനെ ക്ഷണിക്കുന്നതുപോലെ അവന്നു തോന്നി. അന ന്തരം വിശാലവും ശോഭനവും രാവണഹൃദയത്തെ ആനന്ദിപ്പി ക്കുന്നതും രത്നങ്ങളാലും സുവണ്ണത്താലും അലംകരിക്കപ്പെട്ട സോ പാനങ്ങളോടുകൂടിയതും സ്ഫടികക്കല്ലുകൾ പതിച്ച് ഇടയ്ക്കിടെ ആ നക്കൊമ്പുകൾകൊണ്ടുണ്ടാക്കിയ കൃത്രിമപുഷ്പലതാദികൾ കൊണ്ടു ചിത്രീകരിച്ചിട്ടുള്ള നിലങ്ങളോടുകൂടിയതും മുത്തു, പവിഴം, വെള്ളി, സ്വണ്ണം എന്നിവകൊണ്ടു നിമ്മിച്ചിട്ടുള്ള സ്തംഭശതങ്ങളോടുകൂടിയ തും ആയ ആ ശാലയെ ഉത്തമസ്ത്രീയായ രാവണപത്നിയെന്നപോ ലെ ഹനുമാൻ വീക്ഷിച്ചു. ഋജുക്കളും അത്യുന്നതങ്ങളും വിചിത്ര തരമായലങ്കരിച്ചിട്ടുള്ളവയുമായ സ്തംഭശതങ്ങളാകുന്ന പക്ഷങ്ങൾ കൊണ്ട് ആ വിമാനം ഏററവും ഉയരത്തിൽ സ്ഥിതിചെയ്യുന്ന

സ്വൎഗ്ഗത്തിലേക്ക പറന്നുപോകുവാൻ ഒരുമ്പെട്ടിരിക്കയാണെന്നവിധം തോന്നിപ്പോയി. രാജ്യങ്ങളുടെയും ഗൃഹങ്ങളുടെയും ചിത്രങ്ങളുള്ള രത്നകമ്പളംകൊണ്ടു മൂടിയിരുന്നതിനാൽ ആ വിസ്തീൎണ്ണമായ ഭവനം ഒരു ഭൂമിക്കുതുല്യം പ്രകാശിച്ചു. മത്തവിഹംഗമങ്ങളുടെ നിനദത്താൽ മനോഹരവും സുഗന്ധവസ്തുക്കളുടെ പരിമളധോരണിയാൽ പരമാനന്ദദായകവും വിരിച്ചിരുന്ന വിലപിടിച്ച വിരിപ്പുകളാൽ വിചിത്രമായതും രാക്ഷസാധിപൻ അധിവസിച്ചുവരുന്നതും അകിലിൻെറ ധൂമംനിമിത്തം താമ്രശോഭയോടുകൂടിയതും ഹംസതൂലികപോലെ പാണ്ഡുരവൎണ്ണമായി വിലസുന്നതും ദിവ്യപുഷ്പങ്ങളാൽ അലംകരിക്കപ്പെട്ടുള്ളതും ഉത്തമമായ കാന്തിവിശേഷത്തോടുകൂടിയതും 'കല്മാഷി' എന്ന കാമധേനുവെപ്പോലെ ഇഷ്ടപൂൎത്തിചെയ്യുന്നതും തനിയെതന്നെ ശോഭിക്കത്തക്ക വൈഭവത്തോടുകൂടിയതുമായിരുന്ന ആ ദിവ്യഭവനം. ചിത്താനന്ദം നൽകുന്നതും വിചിത്രവൎണ്ണങ്ങളാൽ നയനോത്സവകരമായതും ദുഃഖഹാരിയും ഐശ്വൎയ്യോദ്ദീപകമോ എന്നു തോന്നുംവണ്ണം ദിവ്യവും ആയ ആ വിമാനത്തിൽ പ്രവേശിച്ച് ഹനുമാൻ ശബ്ദസ്പൎശരൂപരസഗന്ധങ്ങളായ അഞ്ചു വിഷയങ്ങൾകൊണ്ടു ശ്രോത്രം, ത്വക്ക്, നേത്രം, ജിഹ്വാ നാസിക എന്നീ പഞ്ചേന്ദ്രിയങ്ങളേയും രാവണപാലിതയായ ഒരു മാതാവെന്നപോലെ തൃപ്തിപ്പെടുത്തി. 'ഇതുതന്നെയാണ് സ്വൎഗ്ഗം, ഇതുതന്നെയാണ് ദേവലോകം, ഇതുതന്നെയാണ് ഇന്ദ്രപുരി, അഥവാ സൎവ്വസിദ്ധികളും നൽകുന്ന ബ്രഹ്മലോകംതന്നെയായിരിക്കുമോ ഇതു.' എന്നിങ്ങിനെ ഹനുമാൻ പലതും ചിന്തിച്ചു. അതിസമൎത്ഥന്മാരായ ചൂതുകളിക്കാരാൽ പരാജിതനായി ചിന്താമഗ്നനായിരിക്കുന്ന മറെറാരു ചൂതാടിയെപ്പോലെ നിശ്ചലമായി കത്തി ജ്വലിച്ചുകൊണ്ടിരിക്കുന്ന അസംഖ്യം ദീപങ്ങളും അവിടെ വിളങ്ങിക്കണ്ടു. ദീപാവലികളുടെ പ്രകാശവും രാവണൻെറ പ്രതാപവും ഭൂഷണപ്രഭകളും എല്ലാം ഒന്നായി കൂടിക്കലൎന്നുജ്വലിക്കകൊണ്ട് ആ നഗരിതന്നെയും തീപ്പിടിച്ചിരിക്കുന്നപോലെ തോന്നി. വിവിധവൎണ്ണാഭരണങ്ങൾ ധരിച്ചു നാനാവേഷാലങ്കാരങ്ങളാൽ പരിശോഭി

ക്കുന്ന അസംഖ്യം വരനാരികൾ പരമധാനികളിന്മേൽ അർദ്ധരാത്രിയായതുകൊണ്ടും മദ്യപാനാദികൾകൊണ്ടും ക്രീഡാവിശേഷങ്ങൾകൊണ്ടും നന്നത്തളൎന്നു വശംകെട്ട് ഗാഢനിദ്രക്കധീനരായ് ഭവിച്ചിരിക്കുന്നതും ഹനുമാൻ കണ്ടു. ദന്തങ്ങൾ മറച്ചു കണ്ണുകൾ അടച്ച് താമരപ്പൂപോലെ പരിമളഗന്ധം വീശുന്ന കോമളമുഖങ്ങളോടുകൂടിയ ആ സുന്ദരഗാത്രികൾ ഭൂഷണാദികൾ ധരിച്ചു നിശ്ശബ്ദമായുറങ്ങുന്നതു കണ്ടാൽ ഹംസങ്ങളുടെയും ഭ്രമരങ്ങളുടെയും മനോഹര നിനദത്തോടുകൂടാത്ത വമ്പിച്ച താമരക്കൂട്ടമോ എന്നു ശങ്കിക്കും. പകൽ മുഴവൻ വികസിച്ചു രാത്രിയാകുമ്പോൾ കൂമ്പിപ്പോകുന്ന താമരപ്പൂക്കൾപോലെ അവരുടെ മനോഹരമുഖങ്ങൾ ശോഭിച്ചുകൊണ്ടിരുന്നു. 'മത്തഷൾപ്പദങ്ങൾ ഉൽഫുല്ലങ്ങളായ അംബുജങ്ങളെപ്പോലെ സൌരഭ്യാദിഗുണങ്ങൾ ഉള്ളതുകൊണ്ടു മദനോന്മത്തന്മാർ ഈ മുഖപത്മങ്ങളേയും പ്രാൎത്ഥിക്കും നിശ്ചയം' എന്നീ ചിന്തകൾ മഹാത്മാവായ ഹനുമാൻെറ ഹൃദയത്തിൽ അപ്പോൾ അങ്കുരിച്ചു. ശരൽക്കാലത്തു നക്ഷത്രങ്ങൾകൊണ്ടു ശോഭിക്കുന്ന ആകാശംപോലെ ആ സുന്ദരയുവതികളാൽ രാവണൻെറ ശാലയും താരങ്ങളാൽ പരിവൃതനായ നക്ഷത്രേശനെപ്പോലെ സ്ത്രീസമൂഹത്താൽ ചൂഴപ്പെട്ട ആ രാവണനും ശോഭിച്ചു. ശോഭനകാന്തിമതികളും മഹതികളുമായ ആ വരസ്ത്രീകളുടെ പ്രഭാപൂരിതമായ രൂപസൌന്ദൎയ്യവും പ്രസന്നതയും കണ്ടു ഹനുമാൻ അവർ മനോഹരവേഷം ധരിച്ച് ആകാശത്തിൽനിന്നും ആഗതരായ നക്ഷത്രങ്ങളായിരിക്കുമെന്നു കരുതിപ്പോയി. കുടിച്ചു മദിച്ചു ക്രീഡാകാലത്തിൽ അലങ്കോലപ്പെട്ടുകിടന്നിരുന്ന പൂമാലകളോടും അഴിഞ്ഞുലഞ്ഞു സ്വസ്ഥാനങ്ങളിലല്ലാതെ അവിടവിടെ വീണുകിടന്നിരുന്ന ശ്രേഷ്ഠഭൂഷണങ്ങളോടുംകൂടിയ ആ വനിതാരത്നങ്ങൾ ഗാഢനിദ്രക്കധീനകളായി കിടക്കുന്നതായിട്ടാണ് ഹനുമാൻ കണ്ടത്. ചിലരുടെ ഹാരങ്ങൾ പൊട്ടി മുത്തുകൾ അവിടവിടെ ചിന്നിച്ചിതറിക്കിടന്നിരുന്നു. മററുചിലരുടെ അംഗവസ്ത്രം അഴിഞ്ഞു താഴെമാറായി നിലത്തു പതിച്ചിട്ടുണ്ട്. അപരകളുടെ അരഞ്ഞാൺതുടങ്ങിയ

ആഭരണങ്ങൾ, കെട്ടിയിരുന്ന ചരടുകൾ അററ് അങ്ങുമിങ്ങും ചതറിയിരുന്നു. ഇങ്ങിനെ വികൃതവേഷങ്ങളോടുകൂടി ഭാരം വഹിച്ചു നന്നെതളൎന്നുപോയിട്ടുള്ള പെൺകുതിരകൾ ക്ഷീണം തീൎക്കേണ്ടതിന്നായി പൂഴിയിൽ കിടന്നു പിരളുന്നപോലെ ആ അംഗനാരത്നങ്ങൾ അങ്ങോട്ടുമിങ്ങോട്ടുമുരുണ്ടുംകൊണ്ടു നിദ്രചെയ്തിരുന്നു. അതിശോഭനങ്ങളായ കുണ്ഡലങ്ങൾ ധരിച്ചിട്ടുള്ളവരും മദനക്രീഡാകാലത്തുണ്ടായ മൎദ്ദനംനിമിത്തം വിച്ഛിന്നങ്ങളായ സ്രക്കുകളോടുകൂടിയവരും ആയ ആ മോഹനഗാത്രികൾ ഗജേന്ദ്രനാൽ മഥിക്കപ്പെട്ട ഉൽഫുല്ലങ്ങളായ മഹാവനലതകൾപോലെ വിളങ്ങിക്കൊണ്ടിരുന്നു. അവർ അണിഞ്ഞിരുന്ന സൂൎയ്യചന്ദ്രപ്രഭങ്ങളായ മുത്തുമാലകൾ സുപ്തഹംസങ്ങൾപോലെ ആ കാമിനീജനങ്ങളുടെ സ്തനമദ്ധ്യങ്ങളിൽ ശോഭിച്ചു. അരക്കെട്ടിൽ വൈഡൂൎയ്യഖചിതങ്ങളായ ഭൂഷണങ്ങൾ ധരിച്ചിരുന്ന ചില സ്ത്രീകൾ കാദംബപക്ഷികളുടെയും പൊന്നരഞ്ഞാൺ ധരിച്ചിരുന്ന മററുചിലർ ചക്രവാകപ്പക്ഷികളുടെയും ശോഭയെ കൈക്കൊണ്ടു. ഹംസങ്ങൾ, കളക്കോഴികൾ, ചക്രവാകങ്ങൾ എന്നിവയാൽ ശോഭിക്കുന്ന മണൽത്തിട്ടകളോടുകൂടിയ നദികൾപോലെ നഗ്നമായി കാണപ്പെട്ട യൌവനയുക്തകളായ ആ സുന്ദരവനിതകളുടെ നിതംബപ്രദേശം അതിമനോഹരമാംവണ്ണം പരിലസിച്ചു. ഗാഢനിദ്രയിൽ മഗ്നരായിരുന്ന ആ വരാംഗനമാർ അരയിൽ ധരിച്ചിരുന്ന കിങ്കിണികളാകുന്ന പൊൻതാമരമുകുളങ്ങൾകൊണ്ടും മുഖകമലങ്ങളിൽ പ്രകാശിച്ചുകൊണ്ടിരുന്ന വിലാസങ്ങളാകുന്ന നക്രങ്ങൾകൊണ്ടും സൌന്ദൎയ്യവിശേഷങ്ങളാകുന്ന തീരപ്രദേശങ്ങൾകൊണ്ടും ഉറങ്ങിക്കിടന്നിരുന്ന ഒരു വിശിഷ്ടനദിയെപ്പോലെ കാണപ്പെട്ടു. അവരിൽ ചിലരുടെ അതിമൃദുലങ്ങളായ അംഗപ്രദേശങ്ങളിലും കുചാഗ്രങ്ങളിലും മററും പതിഞ്ഞുകിടന്നിരുന്ന വരഭൂഷണങ്ങൾ അവരുടെ കാമുകന്മാരെന്നപോലെ ശോഭിക്കുന്നതും അന്യകളുടെ മുഖകമലങ്ങളിൽ വീണുകിടന്നിരുന്ന വസ്ത്രാഞ്ചലങ്ങൾ ശ്വാസവായുക്കൾനിമിത്തം ഉൽപതിച്ചു രാവണപത്നിമാരായ അവരുടെ കീൎത്തിപതാകകൾപോലെ മുഖകമ

ങ്ങളിൽ സ്ഥിതിചെയ്യുന്നതും ഹനൂമാൻ വീക്ഷിച്ചു. കാന്തിക്കതിർ ചിതറിക്കൊണ്ടിരുന്ന മററു ചിലരുടെ കർണ്ണകുണ്ഡലങ്ങൾ അവരുടെ ശ്വാസമാരുതനേററു മന്ദം മന്ദം ചലിച്ചുകൊണ്ടിരുന്നു. സ്വതവേതന്നെ സുഗന്ധമാധുരിയോടുകൂടിയ ആ സുന്ദരഗാത്രികളുടെ ശ്വാസവായുക്കൾ ശക്കരാസവപാനംനിമിത്തം ഏററവും മാധുൎയ്യമുള്ളതായിബ്ഭവിച്ച് രാവണനെ അത്യന്തം ആനന്ദിപ്പിച്ചു. ചിലർ ഉറക്കപ്പിച്ചുനിമിത്തം അരികിൽ കിടന്നുറങ്ങുന്ന സപത്നീമുഖങ്ങളെ രാവണമുഖമാണെന്നു ശങ്കിച്ചു വീണ്ടും വീണ്ടും ചുംബിച്ചു. രാവണങ്കലുള്ള ആസക്തിനിമിത്തം തീരേ അസ്വതന്ത്രകളായിബ്ഭവിച്ചിരുന്നതിനാൽ സപത്നിമാരൊരുമിച്ചു ശയിക്കുന്നതിൽ അവർ തീരേ വിമുഖികളായിരുന്നുവെങ്കിലും രാവണപ്രീതിക്കുവേണ്ടി അവക്കപ്രകാരം ചെയ്യേണ്ടിവന്നു. നന്നെ ബോധരഹിതകളായിത്തീരുകനിമിത്തം വളയണിഞ്ഞുള്ള കൈകളും തളകഴിഞ്ഞുള്ള കാലുകളും കുത്തഴിഞ്ഞുള്ള പൂഞ്ചേലകളും ചിലർ മററു ചിലരുടെ മേൽ എടുത്തെറിഞ്ഞും അവർ അന്യകളുടെ മാവ്വിൽ പതിപ്പിച്ചും അവർ മററു ചിലരുടെ അങ്കത്തിൽ നിവേശിപ്പിച്ചുംകൊണ്ടു ശയിച്ചിരുന്നു. മദ്യപാനത്താലും മദനക്രീഡയാലും തീരെ അവശകളായിച്ചമഞ്ഞിരുന്ന ചില സുന്ദരവനിതകൾ മത്സരം വെടിഞ്ഞിട്ടെന്നപോലെ അവരുടെ തുട, പാശ്വം, പുറം, അരക്കെട്ടുകൾ, നിതംബങ്ങൾ എന്നീ അവയവങ്ങൾ അന്യോന്യം അതതുസ്ഥാനങ്ങളിൽ നിക്ഷേപിച്ചുംകൊണ്ടു ഗാഢനിദ്രയിൽ മുഴുകുന്നുണ്ടു. വസന്തമാസത്തിൽ വായുസേവനിമിത്തം അന്യോന്യം കെട്ടിപ്പടൎന്നുകിടക്കുന്ന വല്ലികളിന്മേൽ പരിശോഭിക്കുന്ന ഉൽഫുല്ലങ്ങളായ സുമനിരകൾപോലെ കെട്ടിപ്പിണഞ്ഞുകിടന്നിരുന്ന ആ സുമദ്ധ്യമകൾ ഭുജങ്ങളാകുന്ന ചരടിന്മേൽ കോത്തുകെട്ടപ്പെട്ട ഒരു മാലപോലെയും അവരുടെ വണ്ടൊളിയുള്ള അളകങ്ങൾ ആ മാലയെ ചുററി വട്ടമിട്ടുകൊണ്ടിരിക്കുന്ന ഭൃംഗാംഗനകൾപോലെയും വിളങ്ങിക്കണ്ടു. അന്യോന്യം കെട്ടിപ്പിടിച്ചിട്ടുള്ള കരപല്ലവങ്ങളോടും വണ്ടണിപ്പൂക്കളോടുംകൂടി കാററിൽ അലഞ്ഞുലയുന്ന ഒരു യഥാൎത്ഥ

വനംപോലെ രാവണൻെറ ആ വനിതാവനം ശോഭിച്ചു. ഇങ്ങിനെ അവർ അന്യോന്യം കെട്ടിപ്പിടിച്ചുംകൊണ്ട് ഒരു മ...ചാകാരമായി ശയിച്ചിരുന്നതിനാൽ ഭൂഷണങ്ങൾ, പുഷ്പഞ്ചേലകൾ, സ്രക്കുകൾ ഇവ ഏതേതു ആരാരുടെതെന്നു തിരിച്ചറിയുവാൻ സാദ്ധ്യമല്ലായിരുന്നു. തീവ്രശാസനനായ രാവണൻ സുഖനിദ്രയിൽ ആണ്ടുപോയിരുന്ന ഈ അവസരത്തിൽ ജ്വലിച്ചു കത്തിക്കൊണ്ടിരുന്ന സ്വൎണ്ണദീപങ്ങൾ വിവിധപ്രഭയോടുകൂടിയ അവൻെറ സ്ത്രീരത്നങ്ങളെ കണ്ണിമക്കപോലും ചെയ്യാതെ ഇതുതന്നെ തക്കമെന്നു ചിന്തിച്ച് ഉററുനോക്കുന്നപോലെ വിളങ്ങിക്കണ്ടു. ഈ സംഘത്തിൽ രാജൎഷികൾ, പിതൃക്കൾ, ദൈത്യന്മാർ, ഗന്ധൎവ്വന്മാർ, രാക്ഷസന്മാർ എന്നിവരുടെയെല്ലാം സ്ത്രീജനങ്ങൾ ഉൾപ്പെട്ടിരുന്നു. ഇവരിൽ എല്ലാവരേയും രാവണൻ ബലാൽക്കാരമായി അപഹരിച്ചുകൊണ്ടുവന്നിട്ടുള്ളതല്ല. ചിലരെ മാത്രമേ അവൻ അപ്രകാരം കൊണ്ടുവരികയുണ്ടായിട്ടുള്ളു. അതുതന്നെയും യുദ്ധകാംക്ഷയോടുകൂടിയല്ലാതെ അവരിൽ ഉള്ള കാമംനിമിത്തമല്ല. മററു സ്ത്രീകളെല്ലാം രാവണൻെറ പ്രഭാവംനിമിത്തം മന്മഥനിലെന്നപോലെ അവനിൽ അനുരക്തകളായി അവനെ ആശ്രയിച്ചവരായിരുന്നു. അനുരാഗംനിമിത്തം അവനെ ആശ്രയിച്ചുവന്നവരല്ലാതെ അവൻ കാമംനിമിത്തം ബലംപ്രയോഗിച്ചുകൊണ്ടുവന്നിട്ടുള്ള ഒരുത്തിയെങ്കിലും അവിടെ ഉണ്ടായിരുന്നില്ല. അപരനെക്കാമിക്കുന്നവളോ മുമ്പ് അപ്രകാരം ചെയ്തവളൊ ആയി ഒരുത്തിയെങ്കിലും ആ സംഘത്തിൽ ഇല്ലായിരുന്നു. എന്നാൽ ബലാൽക്കാരമായി കൊണ്ടുവന്നിട്ടുള്ളവൾ ജനകജയായ സീത മാത്രമായിരുന്നു. സൽകുലജാതയല്ലാത്തവളോ അംഗഭംഗിയില്ലാത്തവളോ അസമൎത്ഥയായവളോ ഔദാൎയ്യമില്ലാത്തവളോ ബുദ്ധിഗുണം കുറഞ്ഞവളോ കാന്തനെ രതിക്രീഡയിൽ സന്തോഷിപ്പിപ്പാൻ അശക്തയായവളോ ആയ ഒരുത്തിയെങ്കിലും അവന്നു കാന്തയായിഭവിച്ചിരുന്നില്ല. രാവണഭാൎയ്യമാരായിത്തീൎന്നിരുന്ന ഇവരെപ്പോലെ രാഘവപത്നിയായ ജാനകിക്കും ഭൎത്തൃശുശ്രൂഷ ചെയ്തു സുഖിച്ചിരിപ്പാനുള്ള സംഗതി ഈ രാവണൻ

വരുത്തുന്നവെങ്കിൽ ഇവൻെറ ജന്മം സഫലം തന്നെ. ഗുണാതിശയം ഓത്താൽ സീത ഈ തന്വംഗികളിൽ എല്ലാവരിലുംവെച്ച ഉത്തമോത്തമയത്രെ. ഇങ്ങിനെ ഗുണവതിയും പരമപാവനയുമായ ഈ സീതയിൽ മഹാത്മാവായ ലങ്കാധിപൻ ഈ വിധം നീചകമ്മം ആചരിച്ചവല്ലോ കഷ്ടം!" എന്നിങ്ങിനെ വിചാരിച്ച വാനരശ്രേഷ്ഠനും ബുദ്ധിമാനുമായ ഹനുമാൻ അത്യന്തം അനുശോചിച്ചു.

---

## സഗ്ഗം-10

---

വീണ്ടും ഓരോ വിശേഷങ്ങൾ നോക്കി നോക്കിസ്സഞ്ചരിച്ചുംകൊണ്ടിരുന്ന ഹനുമാൻ അവിടെ അതിശ്രേഷ്ഠവും സ്ഫടികനിമ്മിതവും രത്നഖചിതവുമായ ഒരു മഞ്ചം കണ്ടു. ആ മഞ്ചം ദന്തംകൊണ്ടുണ്ടാക്കിയ കൃത്രിമലതകൾകൊണ്ടലങ്കരിച്ചിട്ടുള്ളതും നാലുഭാഗവും സ്വർണ്ണക്കമ്പി വലിച്ചിട്ടുള്ളതും വൈഡൂര്യനിമ്മിതമായ പലതരം അംഗവിഭാഗങ്ങളോടുകൂടിയതും ഏററവും വിലപ്പിടിച്ച വിരിപ്പുകൾ, ആസനങ്ങൾ എന്നിവയോടുകൂടിയതും ആയിരുന്നു. അതിൻെറ മേൽഭാഗം ദിവ്യമാല്യങ്ങളോടുകൂടി ചന്ദ്രസദൃശം ശുഭ്രമായൊരു വെൺകൊററക്കുടകൊണ്ടലങ്കരിച്ചിട്ടുണ്ട്. സ്വർണ്ണക്കമ്പികൾകൊണ്ടു സൂയ്യതേജോപമം വിളങ്ങുന്നതും അശോകകുസുമങ്ങൾ വിതറിയിരുന്നതുമായ ആ മഞ്ചം ഹനുമാൻെറ ദൃഷ്ടികളെ ബലാൽ ആകർഷിച്ചു. വാലവ്യജനഹസ്തകളായ തരുണീരത്നങ്ങൾ അതിൻെറ നാലുപുറവുംനിന്നു വീശുന്നുണ്ട്. സുഗന്ധധൂപത്തിൻെറ പരിമളധോരണി അവിടമെങ്ങും വ്യാപിച്ചുകൊണ്ടിരുന്നു. ചെമ്മരിയാടു, കൃഷ്ണമൃഗം തുടങ്ങിയ മൃഗങ്ങളുടെ രോമംകൊണ്ടുണ്ടാക്കിയ അതിമൃദുലമായ ആസ്തരണം വിരിച്ച് ചുററും ദിവ്യകുസുമങ്ങൾ കോത്തുകെട്ടിയുണ്ടാക്കിയ മാലകൾ ഭംഗിയിൽ തൂക്കീട്ടുണ്ടു. മേഘതുല്യമായ വർണ്ണവിശേഷത്തോടും ഉജ്ജ്വലമായ കുണ്ഡലശോ

ദയോടും തുടുതുടുത്ത കണ്ണുകളോടും നീണ്ട ഭുജദണ്ഡങ്ങളോടുംകൂടി രാവണൻ സ്വൎണ്ണക്കസവുകളിട്ട വസ്ത്രങ്ങൾ ധരിച്ചു് ആ കട്ടിലിന്മേൽ ശയിച്ചുകൊണ്ടിരുന്നു. സന്ധ്യാകാലത്തു അരുണവൎണ്ണമായ ആകാശത്തിൽ മിന്നലുകൾ ചേൎന്നാലെന്നപോലെ രക്തചന്ദനം കൊണ്ടുണ്ടാക്കിയ കുറിക്കൂട്ടുകൾ പൂശി അവൻ അത്യന്തം വിളങ്ങികൊണ്ടിരുന്നു. ദിവ്യാഭരണഭൂഷിതനും, കാമരൂപിയും, രാക്ഷസസ്ത്രീകൾക്കു പ്രിയനും, രാക്ഷസന്മാൎക്ക സുഖം നൽകുന്നവനും മദ്യപാനംചെയ്തു രാത്രിയിൽ യഥേഷ്ടം രമിച്ചു തളൎന്നു അത്യന്തം ശോഭയുള്ള ശയ്യയിൽ ഗാഢനിദ്ര ചെയ്യുന്നവനും വൃക്ഷങ്ങളും കാടുകളും വെടികളും പടലുകളും നിറഞ്ഞ മന്ദരപൎവ്വതംപോലെ നിശ്ചലനായി പരിശോഭിക്കുന്നവനും ആയ ആ രാക്ഷസേശ്വരനെ ധീരവീരനായ ഹനൂമാൻ വീക്ഷിച്ചു. മേലാരസൎപ്പംപോലെ നിശ്വസിച്ചുറങ്ങുന്ന അവന്റെ സമീപത്തെത്തിയപ്പോൾ വാനരശ്രേഷ്ഠനായ ഹനൂമാൻ പെട്ടെന്നു ഭയന്നു വിറച്ചു് അല്പം പിൻമാറി ഒരു മൂലയിൽ ചെന്നു മറഞ്ഞുനിന്നുകൊണ്ടു രക്ഷോവീരനായ അവനെ സൂക്ഷിച്ചുനോക്കി. മത്തഹസ്തി ശയിച്ചിരിക്കുന്ന ഒരു ഗിരിനദിപോലെ ഗാഢനിദ്രയിൽ മുഴുകിക്കൊണ്ടിരുന്ന അവന്റെ ശയനീയം ശോഭിച്ചു. സ്വൎണ്ണാഭരണങ്ങൾ അണിഞ്ഞു് ഐരാവതത്തിന്റെ കൊമ്പുകളേററ മുറിഞ്ഞിട്ടുള്ള പാടുകളാൽ ശോഭിച്ചിരുന്ന അവന്റെ കൈകൾ ഇന്ദ്രധ്വജംപോലെ നീണ്ട ശയ്യയിൽ അവനിരുഭാഗത്തും കിടന്നിരുന്നു. വജ്രായുധത്താൽ വ്രണപ്പെട്ടിട്ടുള്ള അവന്റെ പീനസ്കന്ധവും സുദൎശനത്താൽ മുറിവേററ മാൎവ്വിടവും സുവ്യക്തമായിശ്ശോഭിച്ചിരുന്നു. നന്നെത്തടിച്ചുരുണ്ട പീനസ്കന്ധത്തിന്നു തക്ക ലക്ഷണങ്ങളുള്ള അംഗുലികളോടു കൂടിയവയും പരിഘംപോലെ ദീൎഘമായവയും ആനയുടെ തുമ്പിക്കൈപോലെ വൃത്തമൊത്തവയും മുയലിന്റെ രക്തംപോലെ ചുകപ്പും ശൈത്യവും സുഗന്ധവും ഉള്ളവയും രക്തചന്ദനലേപനത്താൽ പരിശോഭിക്കുന്നവയും ഉത്തമസ്ത്രീകളാൽ പരിലാളിച്ചുപോരുന്നവയും പൂശിയിരുന്ന ലേപനങ്ങളാൽ ഏററവും സുഗ

ന്ധത്തോടുകൂടിയവയും യുദ്ധത്തിൽ യക്ഷന്മാർ, നാഗങ്ങൾ, ഗന്ധൎവ്വന്മാർ, ദേവന്മാർ എന്നിവരെപ്പോലും പീഡിപ്പിക്കുന്നവയുമായ ആ രാവണബാഹുക്കൾ മേരുപൎവ്വതത്തിന്റെ ഇരുഭാഗത്തും ഗാഢനിദ്രയിൽ ആണ്ടുകിടക്കുന്ന ഉഗ്രങ്ങളായ ഓരോ അഞ്ചുതല നാഗങ്ങൾപോലെ അവന്റിരുവശത്തും നീണ്ടുനിവൎന്നു കിടന്നിരുന്നു. ശയ്യാതലം മുഴുവൻ നിറഞ്ഞുകിടന്നിരുന്ന ആ ബാഹുദണ്ഡങ്ങളാൽ രാക്ഷസേശ്വരനായ അവൻ ശൃംഗങ്ങളോടുകൂടിയ മറ്റൊരു മന്ദരപൎവ്വതംപോലെ ശോഭിച്ചു. അവൻ പാനംചെയ്തിരുന്ന സുരഭിലമായ മദ്യത്തിന്റെയും മൃഷ്ടാന്നം ഭുജിച്ചിരുന്ന രുചികരങ്ങളായ ഭക്ഷ്യത്തിന്റെയും സുഗന്ധത്തോടുകൂടി അവന്റെ മുഖത്തുനിന്നും നിൎഗ്ഗമിച്ചുകൊണ്ടിരുന്ന നിശ്വാസവായുക്കൾ ചൂതം, പുന്നാഗം, ബകുളം എന്നീ നയനമോഹനങ്ങളായ കുസുമങ്ങളുടെ പരിമളധോരണിയോടുചേൎന്ന് ആ ഗൃഹം മുഴുവൻ അകത്തും പുറത്തും ഒരുപോലെ വ്യാപിച്ചുകൊണ്ടിരുന്നു. ധരിച്ചിരുന്ന തേജോമയങ്ങളായ അവന്റെ രത്നകിരീടകുണ്ഡലങ്ങൾ സ്വസ്ഥാനങ്ങളിൽനിന്നും അല്പാല്പം ചകച്ചുകിടക്കുന്നതും ലേപനംചെയ്തിരുന്ന ചന്ദനത്താലും മനോഹരഹാരത്താലും വിളങ്ങിക്കൊണ്ടിരുന്ന അവന്റെ മാൎവ്വിടം വിചിത്രതരമായി ശോഭിക്കുന്നതും ഹനൂമാൻ വീക്ഷിച്ചു. ഏറ്റവും വിലപ്പിടിച്ചൊരു വെള്ളപ്പട്ട് ഉത്തരീയമായിദ്ധരിച്ചും മഞ്ഞനിറമുള്ള മറ്റൊന്നുടുത്തുമാണ് അവൻ കിടന്നിരുന്നതു. മദലഹരിയാൽ അവന്റെ നയനങ്ങൾ രക്തമയങ്ങളായും ഭവിച്ചിരുന്നു. ശുഭ്രതരമായ ശയ്യയിൽ ഉഴുന്നുകൂട്ടി വെച്ചതുപോലെയോ, ഗംഗാജലത്തിൽ ശയിച്ചുകൊണ്ടിരിക്കുന്ന മദകരിയെപ്പോലെയൊ ഭുജംഗതുല്യം നിശ്വസിച്ചുംകൊണ്ടു കിടന്നിരുന്ന ആ രാവണൻ ശോഭിച്ചു. നാലുഭാഗത്തും കത്തിജ്വലിച്ചുകൊണ്ടിരുന്ന അതിദീപ്തിമത്തുകളായ നാലു കാഞ്ചനദീപങ്ങൾ മിന്നൽപ്പിണരുകൾ മേഘമാലയെ പ്രകാശിപ്പിക്കുന്നതുപോലെ അവന്റെ സൎവ്വാംഗങ്ങളേയും പ്രകാശിപ്പിച്ചു. ഭാൎയ്യമാൎക്കെല്ലാം അതിപ്രിയനായിരുന്ന അവന്റെ കാല്ക്കൽ ചെന്നു പ്രേമപാരവ

ശ്ശേത്തോടെ അവനെ ആശ്രയിച്ചുകിടന്നിരുന്ന രാവണപത്നിമാരെയും ഹനൂമാൻ അവലോകനംചെയ്തു. മിന്നൽപിണർപോലെ ശോഭിക്കുന്ന കുണ്ഡലങ്ങൾ ധരിച്ച് ചൂടിയിരിക്കുന്ന അല്പം വാടിയ സ്രക്കുകളോടുംകൂടി നൃത്തഗീതവാദ്യകലകളിൽ അതിസമൎത്ഥകളായ ആ തരുണീരത്നങ്ങൾ രാക്ഷസാധിപനിൽനിന്നും ആലിംഗനാദിസുഖങ്ങൾ അനുഭവിച്ചും അവനാൽ ലാളിക്കപ്പെട്ടുംകൊണ്ടു ശയ്യയിൽ സാനന്ദം ശയിക്കുന്നുണ്ടു. വജ്രവൈഡൂൎയ്യഖചിതങ്ങളായ തോൾവളകളും ലളിതകുണ്ഡലങ്ങളും അണിഞ്ഞ് അത്യന്തം ശോഭിച്ചുകൊണ്ടിരുന്ന ആ സുന്ദരികളുടെ ഇന്ദുതുല്യവദനസമൂഹത്താൽ ആ മന്ദിരം നക്ഷത്രപംക്തികൾകൊണ്ടു ആകാശംപോലെ വിളങ്ങി. മദനക്രീഡയാലും മദ്യപാനത്താലും നന്ന തളൎന്നു അവിടവിടെ കിടന്നിരുന്ന രാക്ഷസേന്ദ്രഭാൎയ്യമാരിൽ ചിലർ ഉറക്കത്തിൽക്കൂടിയും അംഗങ്ങൾ അതിഭംഗിയിൽ നിവേശിപ്പിച്ചുംകൊണ്ടു നാട്യത്തിൽ അവൎക്കുള്ള പാടവം വെളിവാക്കിക്കൊണ്ടിരുന്നു. മററു ചിലർ ഇരച്ചൊഴുകുന്ന മഹാനദിയിൽ പടൎന്നുകിടക്കുന്ന താമരവല്ലി, നീന്തിപ്പോകുന്ന തോണിയെ ആശ്രയിക്കുന്നതുപോലെ ഓരോ വീണ പുല്കിയുംകൊണ്ടു കിടക്കുന്നുണ്ടു. കക്ഷത്തിൽ തിത്തിയെന്ന ഒരുതരം വാദ്യം അടക്കിപ്പിടിച്ചു കിടന്നിരുന്ന മററു ചില സുന്ദരികൾ ഉറക്കത്തിൽ തങ്ങളുടെ ഓമനക്കിടാങ്ങളെ ലാളിക്കുന്നതുപോലെ പരിലസിച്ചു. വേറെ ചില സ്ത്രീകൾ തങ്ങളുടെ കാമുകന്മാരെ അനുരാഗപൂൎവ്വമെന്നവണ്ണം വംശം എന്നു പേരായ വാദ്യങ്ങൾ കക്ഷത്താൽ കെട്ടിയണച്ചും അന്യകൾ ഏകാന്തത്തിൽ ഭൎത്താക്കന്മാരോടൊരുമിച്ചു ശയിച്ചു കാമപൂൎത്തി വരുത്തുന്നതുപോലെ ഓരോ വീണയെ മാറോടണച്ചു പിടിച്ചും വേറെ ചിലർ സ്വൎണ്ണവൎണ്ണത്തോടുകൂടിയ തങ്ങളുടെ കരപല്ലവങ്ങൾകൊണ്ട് ഓരോ മൃദംഗത്തെ ഗാഢഗാഢം പുണൎന്നും മററു ചിലർ പുത്രന്മാരെ വാത്സല്യാതിരേകത്താലെന്നവണ്ണം ഓരോ മഡ്ഡുളം മാറോടു ചേൎത്തുകൊണ്ടും ശാതോദരികളായ മററു ചില മഹിളാമണികൾ തങ്ങളുടെ മൃണാളതുല്യമായ പാണിതലംകൊണ്ട് ആഡംബരമെന്ന വാദ്യത്തെ

ആശ്ലേഷം ചെയ്തുകൊണ്ടും കിടന്നിരുന്നു. അരികെ വെച്ചിരുന്ന പാത്രത്തിലെ വെള്ളം ഉറക്കത്തിൽ കൈകാൽ ഇടയുകനിമിത്തം മറിഞ്ഞു പൂമേനികളിൽ പതിച്ച് വസന്തകാലത്തിൽ നീർ തളിച്ചുവെച്ചിട്ടുള്ള ഒരു ചിത്രമാലപോലെ ചിലർ ശോഭിച്ചുകൊണ്ടിരുന്നു. സുവർണ്ണകലശോപമങ്ങളായ തങ്ങളുടെ പീനസ്തനങ്ങൾ ഹസ്തങ്ങൾ കൊണ്ടു മറച്ചു നിദ്രാധീനകളായി ചിലരും തടിച്ച നിതംബത്തോടുകൂടിയ അന്യകളെ പുല്കിയും മദ്യപാനംനിമിത്തമുള്ള മദത്തെ പ്രകാശിപ്പിക്കുന്ന മനോഹരനേത്രങ്ങളോടും ഇന്ദുതുല്യവദനത്തോടും കൂടി മററു ചിലരും വിളങ്ങിക്കൊണ്ടിരുന്നു. എന്നുതന്നെയല്ല മററനേക വരവനിതകൾ വീണ മുതലായ ഓരോ വാദ്യങ്ങൾ അവരവരുടെ കാമുകന്മാരെയെന്നപോലെ തങ്ങളുടെ തടിച്ച കൊങ്കത്തടത്തോടുചേർത്താലിംഗനംചെയ്തുകൊണ്ടു കിടക്കുന്നതും വാനരവരനായ ഹനുമാൻ വീക്ഷിച്ചു. ഇവരുടെയെല്ലാം ഇടയിൽ മനോഹരമായ ശയ്യയിൽ ഏകാകിനിയായി സൌന്ദര്യത്തികവോടുകൂടിയ മറെറാരുത്തിയും ശയിച്ചുകൊണ്ടിരുന്നു. രത്നഖചിതങ്ങളായ ശ്രേഷ്ഠാഭരണങ്ങൾ അണിഞ്ഞിരുന്ന അവളുടെ ശരീരത്തിൽനിന്നും പ്രസരിച്ചുകൊണ്ടിരുന്ന കാന്തികന്ദളം ആ ഭവനം മുഴുവൻ ഒളിവീശുന്നുണ്ട്. സുവർണ്ണസുഷമയോടുകൂടിയ ആ അംഗനാരത്നം അന്തഃപുരത്തിലെ സ്വാമിനിയും രൂപവതികളായ ആ അസംഖ്യം രമണീമണികളിൽ വെച്ച് സൌന്ദര്യപൂർത്തികൊണ്ടു ശോഭനയും ആയിരുന്നു. അവൾതന്നെയാണ് രാവണപത്നിയായ മണ്ഡോദരി. ഉദ്ദാമമായ രൂപയൌവനപ്രഭാവത്താൽ ഭൂഷിതയായ അവളെ മഹാബാഹുവായ ആഞ്ജനേയൻ ദർശിച്ച് പെട്ടെന്നുണ്ടായ ഹർഷാധിക്യം നിമിത്തം തുള്ളിക്കളിച്ചും പാട്ടുപാടിയും വാൽ പിടിച്ചു ചുംബിച്ചുംകൊണ്ടു അങ്ങുമിങ്ങും നടന്നും തൂണുകളിന്മേൽ ചാടിക്കയറിയും കീഴ്പോട്ടു പതിച്ചും അവൻ തന്റെ വാനരസ്വഭാവം വെളിവാക്കി.

---

# സൎഗ്ഗം-11

---

വാനരപ്രകൃതിനിമിത്തം തന്നെ ബാധിച്ചിരുന്ന മനോവികാരങ്ങളെല്ലാം പെട്ടെന്നു വെടിഞ്ഞ് മനസ്സിനെ സ്വസ്ഥാനത്തിൽത്തന്നെ അടക്കിനിൎത്തിയുംകൊണ്ടു മഹാനായ ഹനൂമാൻ സീതയെക്കുറിച്ചിങ്ങിനെ ചിന്തിച്ചു: "രാമനോടു വേർപെട്ടിരിക്കുന്ന ഉത്തമയായ സീത സുഖമായുറങ്ങുവാനോ ഉണ്ണുവാനോ പാനംചെയ്യാനോ അലങ്കാരങ്ങൾ അണിയുവാനോ അവകാശമില്ല. ദേവനായകനായ ഇന്ദ്രനായാൽപോലും അവൾ അന്യനെ അംഗീകരിക്കയും ഇല്ല. പുരുഷപുംഗവനും ഗജതുല്യവിക്രമനുമായ രാമനു സമനായ ഒരുവൻ അമരന്മാരുടെ ഇടയിൽപോലും ഇല്ലതാനും. ഇവൾ ഒരിക്കലും സീതയല്ല. വേറെ ഏതോ ഒരുവളാണ്." എന്നീ വിചാരങ്ങളോടുകൂടെ ഹനൂമാൻ വീണ്ടും പാനഭൂമിയിൽ അവിടവിടെ സഞ്ചരിച്ചുകൊണ്ടിരുന്നു. ചില സ്ത്രീകൾ പാനഭൂമിയിൽത്തന്നെ ക്രീഡാപാനാദികൾനിമിത്തം ക്ലാന്തരായും മററു ചിലർ ആടിയും പാടിയും നന്നതളൎന്നു കിടക്കുന്നുണ്ട്. മദ്ദളം, വീണ, മൃദംഗം എന്നീ വാദ്യങ്ങളിന്മേൽ ചിലർ ചാരിക്കിടക്കുന്നു. നല്ല ആസ്തരണങ്ങളോടുകൂടിയ ശയ്യമേൽ അനേകം പേർ നിരന്നു കിടന്നു സുഖനിദ്ര ചെയ്യുന്നു. അവരിൽ ഓരോരുത്തിയും സ്വസൌന്ദൎയ്യവും ഭരതനാട്യാദികളിൽ തങ്ങൾക്കുള്ള പാടവവും വാക്ചാതുൎയ്യവും ഉറക്കത്തിൽപോലും മുഖഭാവങ്ങൾകൊണ്ടും അംഗവിക്ഷേപങ്ങൾകൊണ്ടും വ്യക്തമാക്കുന്നുണ്ട്. മദിരേക്ഷണകളും മദാലസകളുമായ അവരുടെ മദ്ധ്യത്തിൽ മാരക്രീഡനിമിത്തം തളൎന്നു സുപ്തനായി കിടന്നിരുന്ന മഹാബാഹുവായ രാവണൻ തൊഴുത്തിൽ പശുക്കൂട്ടത്തിന്നിടയിൽ ശയിക്കുന്ന മഹാവൃഷഭംപോലെയും കൊടുങ്കാട്ടിൽ പിടിയാനകളുടെ മദ്ധ്യത്തിൽ കിടന്നുറങ്ങുന്ന വരഗജംപോലെയും ശോഭിച്ചുകൊണ്ടിരുന്നു. സൎവ്വാഭീഷ്ടസമ്പൂൎണ്ണമായ ആ പാനഭൂമിയിൽ മാൻ, കാട്ടുപോത്തു, പന്നി എന്നീ മൃഗങ്ങ

ളുടെ മാംസങ്ങൾ കോഴിയിറച്ചി, പന്നിവാർ, മൃഗമാംസം എന്നി വയിൽ തയിർ ചേൎത്തുണ്ടാക്കിയ പലതരം കറികൾ, മുള്ളൻ, മാൻ, മയിൽ, ചകോരം എന്നി പക്ഷിമൃഗാദികളുടെ മാംസം കൊണ്ടു രുചികരമാംവണ്ണം പാകംചെയ്ത ഭക്ഷ്യങ്ങൾ, പോത്തു കൾ, മത്സ്യങ്ങൾ, ആടുകൾ ഇവയുടെ മാംസംകൊണ്ടുണ്ടാക്കിയ വിവിധലേഹ്യങ്ങൾ, രസായനങ്ങൾ, ഭോജ്യങ്ങൾ, ഉപ്പും പുളിയും അധികം ചേൎത്തു ദ്രാക്ഷ, മാതളം തുടങ്ങിയ പകങ്ങളിൽനിന്നും എടുത്തിട്ടുള്ള അരിഷ്ടങ്ങൾ, ആസവങ്ങൾ ഇവയെല്ലാം അവിട വിടെ ഓരൊ വലിയ സ്വൎണ്ണത്തളികകളിൽ ഉച്ഛിഷ്ടമായി കിട ന്നിരുന്നു. ഭോജനകാലത്തു അഴിച്ചുവെച്ചിരുന്ന അവരുടെ വില യുയൎന്ന അസംഖ്യം ആഭരണങ്ങൾ അതാതിടങ്ങളിൽത്തന്നെ കിട ക്കുന്നുണ്ട്. കെട്ടിത്തൂക്കിയിരുന്ന പലതരം കാഴ്ചകൾകൊണ്ടും സുര ഭിലങ്ങളായ പുഷ്പങ്ങൾകൊണ്ടും സൎവ്വത്ര സവിശേഷം അലങ്കരി ക്കപ്പെട്ട ആ പാനഭൂമി അത്യന്തം ശോഭിച്ചുകൊണ്ടിരുന്നു. പല മാതൃകയിലും കടഞ്ഞെടുത്ത രത്നംകൊണ്ടു നിൎമ്മിച്ചിട്ടുള്ള ശയ നാസനങ്ങളാൽ അനലസാന്നിദ്ധ്യം കൂടാതെതന്നെ ആ പ്രദേശം ഉജ്വലിച്ചുകൊണ്ടിരിക്കുന്നതും ഹനുമാൻ വീക്ഷിച്ചു. സമൎത്ഥ ന്മാരായ പാചകപ്രധാനികൾ അതിവിശേഷമായുണ്ടാക്കിയ വി വിധവിഭവങ്ങൾ, ശ്രേഷ്ഠങ്ങളായ പലതരം മദ്യങ്ങൾ, ശൎക്കരാസ വങ്ങൾ, ഫലാസവങ്ങൾ എന്നിവ നിറച്ചുവെച്ചതും ഹൃദ്യമായ ഗന്ധചൂൎണ്ണങ്ങൾ ചേൎത്തു കെട്ടിയുണ്ടാക്കിയ വൈചിത്ര്യമേറിയ മാലകൾകൊണ്ടലംകരിച്ചതും ആയ അനേകം ഭാജനങ്ങൾകൊ ണ്ടും, കാഞ്ചനം, സ്ഫടികം, ജാംബൂനദം എന്നീ ഉത്തമലോഹങ്ങൾ കൊണ്ടു നിൎമ്മിച്ചിട്ടുള്ള കിണ്ടി തുടങ്ങിയ അസംഖ്യം പാനപാത്ര ങ്ങൾകൊണ്ടും പേയദ്രവ്യങ്ങൾ നിറച്ചുവെച്ചിരുന്ന സ്വൎണ്ണമയ ങ്ങളും രത്നഖചിതങ്ങളും രജതരാജിതങ്ങളുമായ കുംഭങ്ങൾകൊണ്ടും പാനഭൂമി ഏററവും ശോഭിച്ചുകൊണ്ടിരുന്നു. ചിലേടത്തു പാതി പാനംചെയ്തവയും മററു ചിലേടത്തു പാടേ കുടിച്ചവയും വേറെ ചില സ്ഥലത്ത് ഒട്ടും തൊടിടിലാത്തവയും ആയ മദ്യകുംഭങ്ങൾ;

ചില പാത്രങ്ങളിൽ ശേഷിച്ചിരിക്കുന്ന മദ്യം; മററു ചിലതിൽ പലവിധ ഭക്ഷ്യങ്ങളും, ചിലവയിൽ അന്നം തുടങ്ങിയ പദാൎത്ഥങ്ങളും എന്നിവയെല്ലാം കണ്ടുംകൊണ്ടു ഹനുമാൻ സഞ്ചരിച്ചു. ഇങ്ങിനെ സഞ്ചരിച്ചുംകൊണ്ടിരിക്കെ ആ കപിശ്രേഷ്ഠൻ ചിലേടത്തു പൊട്ടിത്തകൎന്നിട്ടുള്ള കിണ്ടികളും, മറിഞ്ഞുരുണ്ടുകിടക്കുന്ന കുടങ്ങളും, അഴിഞ്ഞുവീണ ഹാരങ്ങളും കൊഴിഞ്ഞുവീണ പുഷ്പങ്ങളും, ചിന്നിച്ചിതറിയ കാഞ്ചനികളും, തട്ടിമുട്ടിയ പാനപാത്രങ്ങളും, മറിഞ്ഞൊഴിഞ്ഞ ജലകുംഭങ്ങളും മുതലായവയും ദൎശിച്ചു. ഉറങ്ങിക്കിടന്നിരുന്ന ആ രാവണപത്നിമാരുടെ വെണ്മകലൎന്ന അസംഖ്യം ശയ്യകളും നെടുനീളെ ഒന്നോടൊന്നു തൊട്ടുതൊട്ടു വിരിച്ചിട്ടുണ്ടു. അവർ അന്യോന്യം കെട്ടിപ്പുണൎന്നാണ് ശയിച്ചിരുന്നതും. അവരിൽ ചിലർ നിദ്രാവേശംനിമിത്തം ബോധമില്ലാതെ മററു ചിലരുടെ ചേല വലിച്ചെടുത്തു തങ്ങളുടെ മേൽ ചുററുന്നുണ്ടു. ശ്വാസവായുക്കളും അന്യോന്യം ശരീരത്തിൽ പതിച്ചുകൊണ്ടിരിക്കനിമിത്തം ഇളംതെന്നലാലെന്നവണ്ണം അവരുടെ ചേലകളും മാലകളും വിചിത്രതരമായി ചലിച്ചുകൊണ്ടിരുന്നു. കുളൎത്ത ചന്ദനത്തിൻെറയും മധുരസമുള്ള മദ്യത്തിൻെറയും സുഗന്ധധൂപങ്ങളുടെയും പലജാതിപ്പൂമാലകളുടെയും പരിമളം ഒന്നായിപ്പടൎന്നുപിടിച്ച് ആ മനോഹരമന്ദിരമെങ്ങും വ്യാപിച്ചുകൊണ്ടിരുന്നു. തടാകത്തിൽ കൂമ്പിനില്ക്കുന്ന താമരപ്പൂക്കൾപോലെ ഉറങ്ങിക്കിടന്നിരുന്ന ആ രാവണഭാൎയ്യമാരെയെല്ലാം ഉഗ്രവ്രതനായ ഹനുമാൻ ഒന്നൊന്നായി നടന്നുകണ്ടു. നന്നെക്കറുത്തവരും ഇരുനിറമുള്ളവരും സ്വൎണ്ണക്കൊടിപോലെ ശോഭിക്കുന്ന വൎണ്ണത്തോടുകൂടിയവരും ആയ പലതരക്കാരും ആ സംഘത്തിലുണ്ടു. ഹൃഷ്ടരും പുഷ്ടരുമായ ആ തരുണീരത്നങ്ങൾ ഓരോരുത്തരും ഉറക്കച്ചടവുകൊണ്ടും കാമകേളികൊണ്ടും നന്നത്തളൎന്നു കൂമ്പിനില്ക്കുന്ന ഓരോ സരോജമുകുളം പോലെ ശോഭിച്ചുകൊണ്ടിരുന്നു. വളരെ ശ്രദ്ധയോടുകൂടെ രാവണാന്തഃപുരത്തിൽ എല്ലാഭാഗവും മഹാതേജസ്വിയായ ആ കപികുഞ്ജരൻ തിരഞ്ഞുനോക്കി; എങ്കിലും ചാരുസ്മിതയും രുചിരകേ

ശിയുമായ സീതയെ അവൻ ഒരിടത്തും കണ്ടതേയില്ല. ഇങ്ങിനെ രാവണഭാര്യമാരിൽ ഓരോരുത്തിയേയും സൂക്ഷിച്ചുംകൊണ്ടു സഞ്ചരിച്ചിരുന്ന ഹനുമാൻെറ ഹൃദയത്തിൽ പെട്ടെന്നു ധമ്മലോപഭയം ജനിക്കനിമിത്തം വിശാലഹൃദയനായ അവൻ ഈവിധം ചിന്ത ചെയ്തു. "ഉറങ്ങിക്കിടക്കുന്നവരായ പരസ്ത്രീകളെ ഞാൻ വീക്ഷിച്ചു പോയല്ലൊ-കഷ്ടം! ഇതു അനീതിയും അധമ്മവുമല്ലേ. എൻെറ അക്ഷികൾ ഒരിക്കലും അന്യാംഗനകളിൽ പതിക്ക പതിവില്ല. ഇപ്പോൾ ഞാൻ ഈ സ്ത്രീകളെ മുഴുവൻ നടന്നുകാണുകയും ചെയ്തു." ഈവിധ ചിന്തകൾകൊണ്ടു ധീരചിത്തനായ ഹനുമാൻെറ ഹൃദയം ശിഥിലമായി. ഉടനെ മഹാമനസ്കനായ അവൻെറ അന്തരംഗത്തിൽ മററു ചില മഹത് ചിന്തകൾകൂടി ഉദിച്ചുയന്നു. 'എൻെറ ദൃഷ്ടികൾ പരാംഗനകളെ കാംക്ഷിച്ചുകൊണ്ടല്ല പ്രവൃത്തിച്ചിരുന്നതു. ഇവിടെ ശയിച്ചിരിക്കുന്ന എല്ലാ സ്ത്രീകളെയും ഞാൻ ചെന്നു വീക്ഷിച്ചുവെന്നതു വാസ്തവം. എങ്കിലും എൻെറ മനസ്സിൽ യാതൊരു വികാരവും ഉണ്ടായിട്ടില്ല. സവ്വേന്ദ്രിയങ്ങളുടെയും വ്യാപാരത്തിനും ആസ്പദമായിരിക്കുന്നതു ചിത്തമാണു. ശുഭാശുഭാവസ്ഥകളിൽ എൻെറ ചിത്തമോ, ഏററവും വ്യവസ്ഥയോടുകൂടിത്തന്നെയിരിക്കുന്നുണ്ട്. സ്ത്രീകളെ സ്ത്രീസമൂഹത്തിൽതന്നെയല്ലെ കാണുക. അതിനാൽ സീതയെ അന്വേഷിക്കേണ്ടതു് ഇവരുടെ ഇടയിൽത്തന്നെയാണ്. ഏതു പ്രാണിയേയും അതതുജാതിയിൽത്തന്നെ തിരയേണ്ടതു സാധാരണ ധമ്മമാണ്. കാണാതെയിരിക്കുന്ന സീതയെ വല്ല മാൻപേടകളുടെയും ഇടയിൽ ചെന്നു തിരയുന്നതിന്നു ന്യായമില്ല. അതുകൊണ്ടു ഞാൻ ജനകാത്മജയെ ഇവരുടെ ഇടയിൽ ചെന്നു തിരഞ്ഞു. ഇതിൽ എന്തൊരു ധമ്മവിരോധമാണുള്ളതു്.' എന്നി ചിന്തകളോടുകൂടിയാണ് ഹനുമാൻ രാവണാന്തഃപുരത്തിൽ പിന്നീടു സഞ്ചരിച്ചതു്. ദേവാംഗനമാർ ഗന്ധവ്വസ്ത്രീകൾ ഭുജംഗപ്പെൺകിടാങ്ങൾ തുടങ്ങിയ അസംഖ്യം ഉത്തമസ്ത്രീകളെയും ഹനുമാൻ അവിടെ കണ്ടു. എന്നാൽ ശുഭാംഗിയായ ജാനകിയെ മാത്രം അവൻ എങ്ങും കണ്ടില്ല. തന്നിമിത്തം വി

ചാരവീചികളിൽ മഗ്നനായ അവൻ ആ സ്ഥലം വിട്ട് അതിന്നു പ്പുറത്തുള്ള മററു പ്രദേശങ്ങളിലും ചെന്നു സീതയെ തിരവാൻ നിശ്ചയിച്ചു.

## സർഗ്ഗം-12

ശൂരപ്രധാനിയും, വീര്യപ്രഭാവനും, സീതാന്വേഷണത്തിൽ ഉത്സുകനുമായ ഹനുമാൻ ആ ഭവനമദ്ധ്യത്തിങ്കലുള്ള ലതാഗൃഹം, ചിത്രഗൃഹം, നിശാഗൃഹം എന്നിവതോറും സഞ്ചരിച്ചു. എന്നാൽ മോഹനഗാത്രിയും ദേവസ്ത്രീതുല്യയുമായ വൈദേഹിയെ അവൻ ഒരിടത്തും കണ്ടില്ല. അനന്തരം ആ മഹാകപി ഇപ്രകാരം ചിന്ത ചെയ്തു: 'രഘൂദ്വഹപ്രേയസിയായ സീത ഇവിടെ ഒരിടത്തും ഇല്ലെന്നോ, മൈഥിലി പക്ഷേ മരിച്ചിരിക്കാം. സതീരത്നമായ അവളുടെ പാതിവ്രത്യത്തെ നശിപ്പിപ്പാൻ ദുർവ്വൃത്തനായ രാവണൻ തുനിഞ്ഞിരിക്കണം. അതിന്നനുകൂലിക്കായ്കനിമിത്തം ആ ദുഷ്ടൻ അവളെ കൊന്നുകളഞ്ഞിരിക്കുമോ. വിരൂപാംഗികളും വികൃതാനനകളും ഭയങ്കരരൂപിണികളുമായ രാക്ഷസസ്ത്രീകളെക്കണ്ടു ഭയന്നുതന്നെ ജനകജ ജീവൻ വെടിഞ്ഞിരിക്കാം. അഹങ്കാരവും പൌരുഷവും നടിച്ചു വിഹരിച്ചു വാനരന്മാരോടുകൂടെ അധികസമയവും ഞാൻ വൃഥാ വ്യയംചെയ്തു. സീതയെ കണ്ടുകിട്ടിയതുമില്ല. ഇങ്ങിനെയിരിക്കെ ഞാൻ സുഗ്രീവസന്നിധിയിൽ ചെല്ലുന്നതെങ്ങിനെ? സുഗ്രീവനോ, തീക്ഷ്ണദണ്ഡനും അതിബലവാനുമാണ്. രാവണാന്തഃപുരം മുഴുവൻ ഞാൻ തിരഞ്ഞുകഴിഞ്ഞു. അവൻെറ എല്ലാ അംഗനമാരെയും കണ്ടു. പതിവ്രതാരത്നവും അവർണ്ണ്യമാഹാത്മ്യത്തോടുകൂടിയവളുമായ സീതയെ കണ്ടുകിട്ടിയതുമില്ല. ഇങ്ങിനെ എൻെറ യത്നമെല്ലാം നിഷ്ഫലമായിഭവിച്ചുവല്ലോ. സീതയെക്കാണാതെ ഞാൻ എന്തിനു മടങ്ങിച്ചെല്ലുന്നു? ഞാൻ മടങ്ങിച്ചെല്ലുമ്പോഴും വാനരന്മാരെല്ലാം എൻെറ ചുററും വന്നുകൂടുകയില്ലേ? എ

ൻെറ വരവു കാത്തുംകൊണ്ടിരിക്കുന്ന അവർ പ്രായോപവേശംചെയ്തു മരിക്കയല്ലാതെ കിഷ്കിന്ധയിലേക്കു മടങ്ങുകയില്ല. ഞാൻ അക്കരെ കടന്നുചെല്ലുമ്പോൾ മററു വാനരന്മാരോടൊന്നു വൃദ്ധനായ ജാംബവാനും ബുദ്ധിമാനായ അംഗദനും എൻെറ സമീപം വന്നു ചേരും. അപ്പോൾ ഞാനവരോടെന്താണ് പറയുക!' എന്നി വിചാരങ്ങളോടുകൂടി ഹനുമാൻ നന്ന വ്യസനിച്ചു. പിന്നീട തന്നെ ഞാൻ ഇൗവിധം സമാധാനിച്ചു. "ഖേദം, ആലസ്യം, മൌഢ്യം എന്നിവ യാതൊരുവിധത്തിലും കാൎയ്യസാദ്ധ്യത്തിനുപയുക്തങ്ങളായിഭവിക്കയില്ല. അവയെല്ലാം കാൎയ്യം കെടുക്കയേ ഉള്ളൂ. ഈ വൃത്തികളെ ഹൃദയരംഗത്തിൽനിന്നും തീരേ അകററിക്കളയേണ്ടതാണ്. ശ്രേയസ്സിനുത്തമമാൎഗ്ഗം സൎവ്വസമ്മതമായ ഉത്സാഹമല്ലേ. ആ വൃത്തികൊണ്ടു മാത്രമേ പരമസുഖം ലഭിക്കയുള്ളൂ. ആ ഉത്സാഹംതന്നെയാണ് സൎവ്വകാൎയ്യത്തിന്നും പ്രാണികളെ പ്രേരിപ്പിക്കുന്നതു്. സൎവ്വ ഭൂതജാലങ്ങളുടെയും കൎമ്മം സഫലമാക്കിത്തീൎക്കുന്നതും ആ പരിശ്രമം ഒന്നുതന്നെ. അതിനാൽ ഞാൻ ഉത്തമമായ ആ യത്നത്തെത്തന്നെ ആശ്രയിക്കുന്നുണ്ട്. രാവണൻ കാത്തുപോരുന്ന സ്ഥലങ്ങൾ ഇനിയും ഉണ്ടല്ലോ. പാനശാല, ചിത്രശാല, പുഷ്പശാല, ക്രീഡാഗൃഹങ്ങൾ, ആരാമങ്ങൾ എന്നിവയെല്ലാം ഞാൻ തിരഞ്ഞുകഴിഞ്ഞു. ഇനി ഭൂഗൎഭത്തിങ്കലുള്ള കുണ്ടറകൾ, ചൈത്യഗൃഹങ്ങൾ, ഏകാന്തഗൃഹങ്ങൾ തുടങ്ങിയ പ്രദേശങ്ങളിലും ഞാൻ ചെന്നു തിരഞ്ഞുനോക്കട്ടെ." എന്നിങ്ങിനെ ചിന്തിച്ചു മഹാനായ ഹനുമാൻ തുള്ളിനടന്നും ഇടയ്ക്കിടെ ചിന്താതുരനായി നിന്നും വീണ്ടും ചുററിനടന്നും അടച്ചിരുന്ന വാതിലുകൾ ഉന്തിത്തുറന്നും ചവിട്ടിപ്പൊളിച്ചും അകത്തുകടന്നും പുറത്തുനടന്നും ഉയൎന്ന സ്ഥലങ്ങളിലേക്കു കുതിച്ചുചാടിയും പിന്നെ കീഴ്പോട്ടു പതിച്ചും ഒട്ടും ക്ഷീണം കൂടാതെ സഞ്ചരിച്ചു. രാവണാന്തഃപുരത്തിൽ ഹനുമാൻ പ്രവേശിക്കാത്ത നാലംഗുലം സ്ഥലംപോലും ബാക്കിയുണ്ടായിരുന്നില്ല. പ്രാകാരങ്ങൾക്കിടയിലുള്ള പന്ഥാവുകൾ, ചൈത്യത്തറകൾ, കുളങ്ങൾ, തടാകങ്ങൾ എന്നീസ്ഥലങ്ങളെല്ലാം ഹനുമാൻ ചുററിനടന്നു

സീതയെ തിരഞ്ഞു. എന്നാൽ വികൃതാകൃതികളോടുകൂടിയ ആശരസ്ത്രീകളും നിസ്തുലമായ സൌന്ദൎയ്യവിശേഷത്തോടുകൂടിയ വിദ്യാധരവനിതകളും ഇന്ദുവദനകളായ നാഗകന്യകകളും കരബലം പ്രയോഗിച്ചു പിടിച്ചുകൊണ്ടുവന്ന ബന്ധനസ്ഥകളാക്കപ്പെട്ട മററനേകം വരനാരികളുമല്ലാതെ ജനകാത്മജയും രാഘവപത്നിയുമായ സീതയെ മാരുതി ഒരിടത്തും കണ്ടില്ല. അന്യകളായ വരസ്ത്രീകളെക്കാണുകയും സുലോചനയായ ജാനകിയെക്കാണാതിരിക്കയും ചെയ്കകൊണ്ടു് മഹാബാഹുവും ബുദ്ധിമാനും മാരുതാത്മജനുമായ അവൻ നന്നു മാഴ്കിത്തളൎന്നു. തന്റെയും മററു കപിവരന്മാരുടെയും യത്നം മിത്ഥ്യയായിബ്ഭവിച്ചുവെന്നോൎത്തു പുഷ്പകത്തിൽനിന്നും ഇറങ്ങി ദുഃഖാധിക്യത്താൽ കലുഷിതമായ ചേതസ്സോടെ വിശിഷ്ടതേജസ്വിയും അനിലാത്മജനുമായ ഹനൂമാൻ വീണ്ടും വിചാരകല്ലോലങ്ങളിൽ മുഴുകി.

## സൎഗ്ഗം-13

ചിന്താമഗ്നനായ ഹനൂമാൻ പിന്നീടു വിമാനത്തിൽനിന്നിറങ്ങി ഘനങ്ങൾക്കിടയിൽ മിന്നൽപ്പിണരെന്നപോലെ പ്രാകാരത്തിൽക്കൂടെ അതിശീഘ്രം സഞ്ചരിച്ചു. എത്രതന്നെ തിരഞ്ഞിട്ടും സീതയെ കണ്ടുകിട്ടിയില്ല. തന്നിമിത്തം അടക്കവയ്യാത്ത ദുഃഖകാഠിന്യത്താൽ അവൻ ഈവിധം തന്നെത്താൻ പറഞ്ഞു. "രാമപ്രിയയെ അന്വേഷിച്ചുനടക്കുന്നവനായ ഞാൻ ലങ്കയിൽ മുക്കാൽഭാഗവും തിരഞ്ഞുകഴിഞ്ഞു. സൎവ്വാംഗശോഭനയും വിദേഹജയും ഉൽകൃഷ്ടകുലജാതയുമായ സീതയെ ഒരിടത്തും കണ്ടില്ലല്ലൊ. ചെറുപൊയ്കകൾ, തടാകങ്ങൾ, സരിത്തുകൾ, തോടുകൾ, നദികൾ, നീൎച്ചാലുകൾ, നീരോട്ടമുള്ള പ്രദേശങ്ങൾ, ദുൎഗ്ഗമങ്ങളായ ധരണീധരങ്ങൾ എന്നീ പ്രദേശങ്ങളെല്ലാം ഞാൻ തിരഞ്ഞുനോക്കി. സീതയെ കണ്ടുകിട്ടിയില്ല. രാവണമന്ദിരത്തിൽ സീത ഉണ്ടെന്നല്ലേ ഗൃദ്ധ്രരാജ

നായ സമ്പാതി പറഞ്ഞതു. ദേവി എനിക്കു ദൃശ്യയായതും ഇല്ല. വൈദേഹിയും രാമപത്നിയുമായ സീത ദുർവൃത്തനായ ആ ദുഷ്ടരാക്ഷസന്നു വശപ്പെട്ടിരിക്കുമോ; അതൊരിക്കലുമില്ല. രാമബാണത്തെ ഭയന്നു മേലോട്ടുയൎന്നുകൊണ്ടിരുന്ന ആ രാക്ഷസൻെറ പിടിയിൽനിന്നും അവൾ വഴിമദ്ധ്യെ വീണിരിക്കാം. ഒരുപക്ഷെ, സിദ്ധചാരണസഞ്ചാരമാൎഗ്ഗമായ ആകാശത്തുക്കൂടെ രാവണൻ അവളെ വഹിച്ചുംകൊണ്ടു സമുദ്രം കടക്കുമ്പോൾ അത്യഗാധത്തിൽ കിടക്കുന്ന വൻകടൽ കണ്ടു ഭയന്നു ദേവിയുടെ ഹൃദയം പിളൎന്നുപോയിരിക്കും. വ്യോമമാൎഗ്ഗത്തൂടെ സഞ്ചരിച്ചുകൊണ്ടിരുന്ന ആ രാക്ഷസൻെറ ഉഗ്രവേഗംകൊണ്ടും കരപീഡനംകൊണ്ടും വിശാലേക്ഷണയായ ദേവി, പ്രാണങ്ങൾ ത്യജിച്ചിരിപ്പാനും ഇടയുണ്ട്. സമുദ്രോപരിഭാഗത്തുക്കൂടെ ഉയൎന്നുയൎന്നുപോയ്ക്കൊണ്ടിരിക്കെ ആൎയ്യ കടലിൽ വീണു മരിച്ചുവെന്നുംവരാം. അഥവാ അതിക്ഷുദ്രനായ രാവണൻ അപഹരിച്ചു കൊണ്ടുപോകുമ്പോൾ സ്വധൎമ്മരക്ഷക്കായി പരിശ്രമിക്കനിമിത്തം നിസ്സഹായയായ ദേവിയെ ആ നീചൻ ഭക്ഷിച്ചിരിക്കണം. അല്ലാത്തപക്ഷം ദുഷ്ടശീലകളായ അവൻെറ പത്നിമാർ പരിപാവനയായ ആ ശോഭനാംഗിയെ ആഹാരമാക്കിയിരിക്കും. പൂൎണ്ണേന്ദുവക്ത്രനും പങ്കജനേത്രനും ആയ ശ്രീരാമചന്ദ്രനെ ധ്യാനിച്ചുംകൊണ്ടുതന്നെ പാവപ്പെട്ടവളായ ദേവി മരിച്ചിരിപ്പാനും മതി. ഹാ രാമ!, ഹാ ലക്ഷ്മണ! ഹാ അയോദ്ധ്യെ! എന്നിങ്ങിനെ വിലപിച്ചു വിലപിച്ചുതന്നെ ആൎയ്യ ഉടൽ കൈവിട്ടിരിക്കണം. അല്ലെങ്കിൽ കൂട്ടിലിട്ടടയ്ക്കപ്പെട്ട പെൺകിളിയെപ്പോലെ രാവണൻ അവളെ ബന്ധനത്തിൽ വെച്ചിരിക്കാം. അങ്ങിനെയാണെങ്കിൽ ജനകാത്മജയും രാമപത്നിയുമായ ദേവി ഇപ്പോൾ ഓരോന്നു പുലമ്പിക്കൊണ്ടിരിക്കുന്നുണ്ടായിരിക്കും. അതിനിഷ്ഠുരനായ ആ നിശാചരൻ അവൻെറ ഗൃഹത്തിൽവെച്ചുതന്നെ സുമദ്ധ്യമയായ ദേവിയെ സംഹരിച്ചിരിക്കുമോ? വിദേഹപുത്രിയും സൎവ്വാംഗസുന്ദരിയുമായ അവൾ രാവണന്നു അധീനയായ്ഭവിച്ചിരിക്കുമോ? ഛീ! അതൊരിക്കലുമില്ല. പിന്നെ എന്തുകൊ

ണ്ടാണ് ദേവി എന്റെ ദൃഷ്ടികളിൽ അകപ്പെടാത്തതു? ആൎയ്യ മരിച്ചിരിക്കുമോ? അങ്ങിനെ വരികയില്ല. വല്ല മറവിലും അക പ്പെട്ടിരിക്കാം. മറഞ്ഞോ മറവിൽപ്പെട്ടൊ ഇരിക്കുന്നതായാലും സീതയെ കണ്ടുകിട്ടിയില്ലെന്ന വിവരം പത്നീപ്രണയപരവശനായ രാഘവനോടുണൎത്തിക്കവയ്യ. ഉണൎത്തിക്കുന്നുവെങ്കിൽ അതു വ ലിയ ആപത്തിന്നു കാരണമായിഭവിക്കും. അറിയിക്കാതിരുന്നാ ലോ അതും ദോഷം. ഇതിൽ ഞാൻ പ്രവൎത്തിക്കേണ്ടതെന്താണ്? ഞാൻ വല്ലാത്ത വിഷമത്തിലായി. ദേവിയെ കാണാതെ ഞാൻ വാ നരേന്ദ്രപുരിയിൽ ചെല്ലുന്നുവെങ്കിൽ എന്റെ ഈ പ്രയത്നംകൊണ്ടു ഞാൻ എന്തൊരു പുരുഷാൎത്ഥമാണ് സാധിച്ചതു്? സമുദ്രതരണ മാകുന്ന ഈ മഹാപ്രയത്നവും തീരെ വ്യൎത്ഥമാകുന്നു. ഞാൻ ലങ്ക യിൽ കടന്നതും രാക്ഷസന്മാരെ കണ്ടതും നിഷ്ഫലം തന്നെ. സുഗ്രീ വനും മററു വാനരന്മാരും ചുററും വന്നുകൂടുമ്പോൾ ഞാൻ അവ രോടെന്തുപറയട്ടെ. കിഷ്കിന്ധയെ പ്രാപിച്ചിരിക്കുന്ന ആ ദശര ഥാത്മജന്മാർ എന്റെ അരികിൽ വന്നുചേരുമ്പോൾ ഞാൻ രാമ ചന്ദ്രനോടു പറയുന്നതെന്തു? ഈ അപ്രിയമായ വാക്യം ഞാൻ എങ്ങിനെ രഘൂത്തമനോടുണൎത്തിക്കും? 'സീതയെക്കണ്ടില്ല' എന്ന അതികഠോരവും അത്യുഗ്രവും എററവും പരുഷവും ഇന്ദ്രിയങ്ങൾ ചു ട്ടുനീറുംവണ്ണം അത്യന്തം തീക്ഷ്ണവും ആയ ഈ വാക്യമാണൊ ഞാൻ പറയേണ്ടതു? കണ്ണാരുന്തുദമായ ഈ വാക്കുകൾ കേട്ടാൽ ഉടൻ തന്നെ രാഘവന്റെ കഥ കഴിയുമല്ലൊ. അതിദാരുണമായ ദുഃഖ ത്തിൽ അകപ്പെട്ടു് രാമൻ മരിപ്പാൻ ഒരുങ്ങിയാൽ പിന്നെ ധീമാ നും ഭ്രാതൃവത്സലനുമായ ലക്ഷ്മണന്റെ കഥയെന്തായിരിക്കും? രാമ ലക്ഷ്മണന്മാരുടെ മരണം കേട്ടാൽ ഭരതനും പിന്നെ പ്രാണങ്ങൾ ധരിക്കയില്ല. ഭരതൻ മരിക്കുമ്പോൾ ശത്രുഘ്നൻ ജീവൻ വെടിയു മെന്നതിന്നു സംശയമുണ്ടോ? പുത്രന്മാരുടെ മരണവൃത്താന്തം കേട്ടു മാതാക്കന്മാർ ജീവിച്ചിരിക്കുമോ? കൌസല്യ, സുമിത്ര, കൈകേ യി ഇവർ മൂന്നുപേരും മരിക്കും നിശ്ചയം. ഉപകാരസ്മരണയുള്ള വനും സത്യസന്ധനും പ്ലവംഗാധിപനുമായ സുഗ്രീവനോ, അവ

നം രാമന്റെ ഈ ദുരവസ്ഥയിൽ പ്രാണത്യാഗംചെയ്യാതിരിക്കയില്ല. ബാലി മരിച്ച ദുഃഖം സഹിക്കവെയ്യാതെ മുമ്പുതന്നെ നന്ന കൃശയായിബ്ഭവിച്ചിരിക്കുന്ന രുമയും ഭർത്തൃനാശത്തിൽ അതിദീനയായി ജീവിതം ഉപേക്ഷിക്കും. രാജാവായ സുഗ്രീവന്റെ മരണം കേൾക്കുമ്പോൾ താരയും ജീവിക്കയില്ല. മാതാപിതാക്കന്മാരും സുഗ്രീവനും മരിച്ചു ഏകനായിത്തീൎന്നുപോയ ഞാൻ ഇനി എന്തിന്നു ജീവിക്കുന്നുവെന്നു കരുതി യുവരാജാവായ അംഗദനും ദുഃഖം സഹിക്കവെയ്യാതെ പ്രാണൻ വെടിയും. തങ്ങളുടെ സ്വാമിയായ സുഗ്രീവൻ മരിച്ചുവെന്നറിഞ്ഞാൽ വാനരന്മാർ ദുഃഖാധിക്യത്താൽ കൈത്തലംകൊണ്ടു തലയിൽത്തല്ലിച്ചാവും. സുഗ്രീവൻ അവരെ അത്രയേറെ ലാളിച്ചും സ്നേഹിച്ചും സമ്മാനിച്ചുമാണ് പാലിച്ചു പോരുന്നതു. പിന്നീട് ഭാൎയ്യാപുത്രാദികളോടുകൂടിയുള്ള അവരുടെ കേളീനിനദങ്ങൾ കാടുകളിലാകട്ടെ, മലകളിലാകട്ടെ, ഗുഹാന്തർഭാഗങ്ങളിലാകട്ടെ കേൾപ്പാനുണ്ടാകയില്ല. അവർ എല്ലാം ഒന്നായി കൂടിച്ചേൎന്നു മലമുകളിൽനിന്നു താഴെ പതിച്ചോ, വിഷമഗൎത്തങ്ങളിൽച്ചെന്നുചാടിയോ, വിഷപാനംചെയ്തോ, കെട്ടിത്തൂങ്ങിയോ, അഗ്നിയിൽ പ്രവേശിച്ചോ, ശസ്ത്രങ്ങൾകൊണ്ടു മുറിവേല്പിച്ചോ പ്രായോപവേശംചെയ്തോ പ്രാണപരിത്യാഗം ചെയ്യാതിരിക്കയില്ല. ഞാൻ കിഷ്കിന്ധയിൽ ചെന്നാൽ അവിടമെങ്ങും മുറവിളികൊണ്ടു നടുങ്ങുവാനേ അവകാശമുള്ളു. ഇക്ഷ്വാകുവംശക്ഷയവും വാനരകുലനാശവും ഉണ്ടാവാൻതക്ക വൎത്തമാനവുംകൊണ്ടു ഞാൻ അവിടെ ചെല്ലുകയോ? സീതയെക്കണ്ടുകിട്ടാതെ സുഗ്രീവനെച്ചെന്നുകാണ്മാൻ ഞാനാളല്ല. ഞാൻ പോകാതിരുന്നാലോ ധൎമ്മാത്മാക്കളും മഹാരഥന്മാരുമായ രാമലക്ഷ്മണന്മാരും വാനരസംഘവും ആശകൊണ്ടു പക്ഷേ ജീവസന്ധാരണംചെയ്തുകൊള്ളും. ഞാനോ ജനകാത്മജയെക്കണ്ടില്ലെന്നുവരികിൽ കയ്യിൽക്കിട്ടുന്നതൊ, കണ്ണിൽക്കാണുന്നതൊ ആയ വല്ല പദാൎത്ഥവും ഭക്ഷിച്ചു മരച്ചുവട്ടിൽ കാലംകഴിച്ചുകൂട്ടുകയൊ അസംഖ്യം മൂലഫലങ്ങളുള്ള ഈ സമുദ്രതീരത്തിൽ വാനപ്രസ്ഥവൃത്തികൈക്കൊണ്ടിരിക്കയൊ ചെയ്യു

ന്നുണ്ട്. അല്ലെങ്കിൽ ചിതകൂട്ടിജ്വലിക്കുന്ന അഗ്നിയിൽ ചാടി ശരീരം ഉപേക്ഷിക്കയോ സന്യാസവൃത്തി സ്വീകരിച്ചു പട്ടിണികിടന്നുംകൊണ്ടു ശരീരം നശിപ്പിക്കയോ ചെയ്തുകൊള്ളാം. പക്ഷിമൃഗാദികൾ എന്റെ ഈ ശരീരം ഭക്ഷിച്ചു തൃപ്തിപ്പെട്ടുകൊള്ളട്ടെ. മഹർഷിമാർ ഈ വിധവും ചില നിർവ്വാണമാർഗ്ഗങ്ങൾ വിധിച്ചിട്ടുണ്ട്. ഇതിൽ ഏതെങ്കിലും ഒരു മാർഗ്ഗം സ്വീകരിച്ചു ദേഹം നശിപ്പിക്കതന്നെ. പക്ഷെ ജലത്തിൽ വീണു മരിച്ചാലോ? ഈ ലങ്കയിൽ പ്രവേശിച്ചു ഉടൻതന്നെ എനിക്കു ലങ്കാശ്രീയെ ജയിപ്പാൻ സാധിച്ചതിനാൽ ഈ രാത്രിയുടെ ആരംഭം എത്രയും മംഗളകരമായിട്ടാണ് ഭവിച്ചിരുന്നത്. സീതയെ എങ്ങും അന്വേഷിപ്പാൻ ചന്ദ്രികയും എന്നെസ്സഹായിച്ചു. സീതയെക്കാണ്മാൻ സാധിച്ചിരുന്നുവെങ്കിൽ ഇവയെല്ലാംകൂടി എനിക്കൊരു കീർത്തിമാലയായിബ്ഭവിക്കുമായിരുന്നു. ഇത്രയും ഗുണവതിയായിബ്ഭവിച്ചിരുന്ന ഈ രാത്രി, സീതയെ കണ്ടുകിട്ടായ്കനിമിത്തം തീരെ വ്യർത്ഥമായ്ത്തന്നെ ഭവിച്ചുകഴിഞ്ഞു. ആത്മഹത്യയെക്കാൾ ഉത്തമമായതു താപസവൃത്തിതന്നെ; അതു ഞാൻ സ്വീകരിച്ചുകൊള്ളാം. ഏതായാലും സതീരത്നമായ സീതയെക്കാണാതെ ഞാൻ ഇവിടെനിന്നു തിരിച്ചുപോകുന്നതല്ല. ജാനകിയെക്കാണാതെ സുഗ്രീവസന്നിധിയിൽ ചെല്ലേണ്ട. അംഗദന്റെ അരികിൽ പോകുന്നതിന്നെന്താണ് വിരോധം? അംഗദൻ വിവരം അറിയുമ്പോൾ ആയതു സുഗ്രീവാദികളും ഗ്രഹിക്കാതിരിക്കയില്ല. അപ്പോൾ എല്ലാവരും ഒത്തുകൂടി ജീവത്യാഗംചെയ്കയും ചെയ്യും. ഞാൻ ഇവിടെക്കിടന്നുതന്നെ പ്രാണൻ പരിത്യജിച്ചാലൊ? മനഃപൂർവ്വം പ്രാണത്യാഗം ചെയ്യുന്നതു പാപകരമാണ്. അതുനിമിത്തം യാതൊരു ഗുണവും സിദ്ധിപ്പാനില്ല. ജീവസന്ധാരണം പലവിധമായ ഗുണങ്ങൾക്കും കാരണമായിബ്ഭവിച്ചേക്കാമെന്നു സാധുക്കൾ അഭിപ്രായപ്പെടുന്നതും ഉണ്ടു. അതിനാൽ ഞാൻ ജീവനെധരിക്കതന്നെ. പക്ഷെ ഗുണംകിട്ടിയെന്നും വരാം. എന്നീ 'വിചാരവീചികൾ അലച്ചുയൎന്നുംകൊണ്ടിരുന്ന ഖേദാർണ്ണവത്തിന്റെ മറുകര

ചെന്ന പിടിപ്പാൻ കപികുഞ്ജരനായ ഹനുമാനു ശക്തിയുണ്ടായില്ല. 'സീതയെ അപഹരിച്ചതിന്നു പ്രതിക്രിയയായിട്ട് മഹാശക്തനായ ദശഗ്രീവനെ ഞാൻ ചെന്നു ഹനിക്കട്ടെയൊ? അവന്റെ ദുഷ്ടതക്കു പ്രതിക്രിയ ചെയ്യവെന്നെങ്കിലും വരുമല്ലൊ. അല്ലെങ്കിൽ അതു വേണ്ട; ഹോമാഗ്നിയിൽ സമപ്പിപ്പാൻ കൊണ്ടുചെല്ലുന്ന അജത്തെപ്പോലെ സമുദ്രോപരിഭാഗത്തുകൂടെ ഇവനെ ഇഴത്തു വലിച്ചുകൊണ്ടുപോയി രാമചന്ദ്രന്നു സമപ്പിക്കട്ടെയൊ' സീതയെ കാണാഞ്ഞമൂലം ഈ വിധം ചിന്തയിൽ മുഴുകി ഹനുമാൻ ഏററവും ശോകാതുരനായിഭവിച്ചു. വീണ്ടും അവൻ ഇപ്രകാരം വിചാരിച്ചു: "യശസ്വിനിയും രാമപത്നിയുമായ സീതയെ കണ്ടുകിട്ടുന്നതുവരെ ഈ ലങ്കയിൽ ഞാൻ വീണ്ടും വീണ്ടും തിരയുന്നുണ്ട്. സമ്പാതിയുടെ വാക്കുമാത്രം വിശ്വസിച്ചു ഞാൻ രാമനെ ഇവിടെ കൂട്ടിക്കൊണ്ടുവരുന്നുവെങ്കിൽ സീതയെ നിശ്ചയമായും രാമന്നു കാട്ടിക്കൊടുക്കണം. അല്ലെങ്കിൽ വാനരസംഘം മുഴുവനും ശ്രീരാമചന്ദ്രന്റെ കോപാഗ്നിക്കിരയായ്ഭവിക്കും. സീതയെ കണ്ടുകിട്ടാത്തപക്ഷം ആഹാരനിദ്രാദികളെല്ലാം വെടിഞ്ഞു് ഇന്ദ്രിയങ്ങൾപോലും അടക്കി വ്രതാനുഷ്ഠാനത്തോടുംകൂടി ഞാൻ ഇവിടെത്തന്നെ ഇരിക്കയേയുള്ളു. ഞാൻ നിമിത്തം കീശവംശവും മനുഷ്യവർഗ്ഗവും നിശ്ശേഷം നശിച്ചുപോയെന്നു വരരുത്. ഇതാ മാമരങ്ങൾ തിങ്ങിയ ഒരശോകവനിക. ഇതിൽ ഞാൻ ദേവിയെ തിരഞ്ഞില്ലല്ലൊ. ഇതിലും കടന്നു തിരഞ്ഞുകളയാം. വസുക്കൾ, രുദ്രന്മാർ, അശ്വികൾ, ആദിത്യന്മാർ, മരുത്തുകൾ എന്നിവരെയെല്ലാം നമസ്കരിച്ചുംകൊണ്ടു ഞാൻ ഇതിന്നകത്തു പ്രവേശിക്കുന്നുണ്ട്. താപസക്ക സിദ്ധിയെന്നപോലെ സവ്വരാക്ഷസന്മാരെയും ജയിച്ചു ഞാൻ സ്ത്രീരത്നമായ ദേവിയെ രാമന്നു കൊണ്ടുപോയി കൊടുക്കും നിശ്ചയം." മഹാതേജസ്വിയും മാരുതാത്മജനുമായ ഹനുമാൻ ഇങ്ങിനെ ഓരൊ വിചാരങ്ങളോടുംകൂടെ അവിടെനിന്നും എഴുന്നേററു് 'രാമലക്ഷ്മണന്മാക്കും ദേവിയായ ജനകാത്മജക്കും വാനരരാജാവായ സുഗ്രീവന്നും നമസ്കാരം. രുദ്രൻ, യമൻ,

ഇന്ദ്രൻ, അനിലൻ, ചന്ദ്രൻ, അക്കൻ, മരുത്തു തുടങ്ങിയ ദേവന്മാരെയും ഞാൻ നമസ്കരിക്കുന്നു.' എന്നിങ്ങിനെ നമസ്കരിച്ചുംകൊണ്ട് അശോകവനികയുടെ നാലുഭാഗവും സൂക്ഷിച്ചുനോക്കി പിന്നീടു ചെയ്യേണ്ടതെന്തെന്നാലോചിച്ചു. "ഉദ്യാനപാലകന്മാരായ അസംഖ്യം രാക്ഷസഭടന്മാരാലും ഉദ്യാനത്തിന്നു വേണ്ടുന്ന കിള, വളമിടൽ മുതലായ സംസ്കാരാദികളിൽ ഏൎപ്പെട്ടിരിക്കുന്ന അനേകായിരം ആശരന്മാരാലും നിറയപ്പെട്ടിട്ടുള്ള ഈ അശോകവനിക നിശ്ചയമായും പരിശോധിക്കണം. രക്ഷിപ്പാൻ നിയോഗിക്കപ്പെട്ടിരിക്കുന്ന രാക്ഷസഗണങ്ങളും ഈ പാദപങ്ങളും വേണ്ടുംവണ്ണം രക്ഷിച്ചുപോരുന്നു. വായുപോലും ഇവിടെ ശക്തിയോടെ ചലിക്കുന്നില്ല. രാവണസൈന്യങ്ങളുടെ ദൃഷ്ടിയിൽ അകപ്പെടാതിരിപ്പാൻവേണ്ടിയും രാമകാൎയ്യാത്ഥമായും ഞാൻ എന്റെ ശരീരം ഏററവും ചെറുതാക്കിക്കഴിഞ്ഞു. ഇനി കാൎയ്യനിവൃത്തിക്കു ദേവഋഷിഗണങ്ങളുടെ അനുഗ്രഹമാണ് വേണ്ടതു. സ്വയംഭൂവും ഭഗവാനുമായ ബ്രഹ്മാവും ദേവഗണങ്ങളും അഗ്നിഭഗവാനും വായുദേവനും വജ്രഭൃത്തായ ദേവേന്ദ്രനും പാശധാരിയായ വരുണനും സോമസൂൎയ്യന്മാരും മഹാത്മാക്കളായ അശ്വിനീദേവകളും മരുത്തുകളും മഹേശ്വരനും സൎവ്വഭൂതങ്ങളും ഭൂതാധിപനും മററു ദിവ്യരൂപധാരികളും മാൎഗ്ഗമദ്ധ്യത്തിൽ ഇരിക്കുന്നവരായ മററു ദേവന്മാരും കാൎയ്യസിദ്ധിക്കായി എന്നെ അനുഗ്രഹിക്കേണമേ. ഉയൎന്ന നാസികയോടും പാണ്ഡുരമായ ദന്തങ്ങളോടും സ്വതസ്സിദ്ധമായ മന്ദഹാസത്തോടും പത്മപത്രംപോലെ മനോഹരമായ നേത്രങ്ങളോടും കൂടിയ സീതാദേവിയുടെ തെളിഞ്ഞ താരാധിപവദനം എനിക്കു കാണ്മാൻ സാധിക്കുമാറാകട്ടെ. അതിദാരുണനും അത്യന്തം ഘോരവുമായ പാപകൎമ്മത്തിൽ ആസക്തിയോടുകൂടിയവനും ക്ഷുദ്രനും ഭയങ്കരനുമായ ആ രാവണനാൽ അപഹരിക്കപ്പെട്ട അബലയും ദുഃഖാകുലയുമായ സീതയെ കാണ്മാൻ എനിക്കു സാദ്ധ്യമാവട്ടെ.

---

# സർഗ്ഗം - 14

മഹാതേജസ്വിയായ ഹനുമാൻ ഇങ്ങിനെ മുഹൂർത്തനേരം ധ്യാനിച്ചു സീതാദേവിയെ സ്മരിച്ചുംകൊണ്ടു രാവണഗൃഹത്തിൽ നിന്ന് അശോകവനികയുടെ മതിൽക്കെട്ടിലേക്കും പിന്നീടു പ്രാകാരാന്തർഭാഗത്തിലേക്കും കുതിച്ചു ചാടി. അവിടെ വസന്താരംഭത്തിൽ പൂത്തുനിന്നിരുന്ന വൈചിത്ര്യമേറിയ പലതരം വൃക്ഷങ്ങൾ കണ്ടുംകൊണ്ടു പ്രാകാരത്തിന്മേൽ സ്ഥിതിചെയ്തിരുന്ന ഹനുമാന്റെ സർവ്വാംഗങ്ങളും ഹർഷാധിക്യത്താൽ പുളകാവൃതങ്ങളായി. പായനിമരങ്ങൾ, അശോകവൃക്ഷങ്ങൾ, പുഷ്പപൂരിതങ്ങളായ ചെമ്പകങ്ങൾ, ഉദ്ദാലം, നാഗം, ചൂതം, മർക്കടകം എന്നീ പലതരം ഭൂരുഹങ്ങളും ആ വാടികയിൽ ഹനുമാൻ വീക്ഷിച്ചു. പിന്നീടു ആ മഹാകപി വലിച്ചുവിട്ട ബാണംപോലെ അതിലുണ്ണും സഞ്ചരിച്ചുംകൊണ്ട് അനേകം ലതാവലികൾ കെട്ടിപ്പിണഞ്ഞുള്ള ചൂതവൃക്ഷങ്ങൾ നിറഞ്ഞുനില്ക്കുന്നതും മനോഹരവർണ്ണത്തോടുകൂടെ പ്രകാശിക്കുന്നതും ചെറുപക്ഷികളുടെ കർണ്ണാനന്ദകരമായ മോഹനസ്വനങ്ങൾ മുഴങ്ങിക്കൊണ്ടിരിക്കുന്നതുമായ ആ രമ്യോദ്യാനത്തിൽ പ്രവേശിച്ചു. വിഹഗവൃന്ദങ്ങളാലും മൃഗസഞ്ചയങ്ങളാലും വിചിത്രതരമായിരുന്ന ആ വൃക്ഷവനിക പൂത്തുനിന്നിരുന്ന പുഷ്പസമൂഹങ്ങൾകൊണ്ട് ഉദിച്ചുയരുന്ന ആദിത്യനെപ്പോലെ വിളങ്ങി. പുഷ്പഫലങ്ങൾ നിറഞ്ഞു താഴ്ന്നുനിന്നിരുന്ന വിശിഷ്ടവൃക്ഷവൃന്ദങ്ങളോടുകൂടിയ ആ പുഷ്പവാടിയിൽ മകരന്ദമുണ്ടു മദിച്ചു വണ്ടുകളും, മാന്തളിർ തിന്നു തുഷ്ടിപൂണ്ടു കുയിലുകളും പരമാനന്ദത്തോടെ എല്ലാകാലത്തും പാർത്തിരുന്നു. മനോഹരമായ വസന്തകാലത്തിൽ മയിലുകളുടെ കളകളസ്വനവും മററു പക്ഷിമൃഗാദികളുടെ സഞ്ചാരഘോഷവും ഇണചേർന്നുള്ള ചെറുപക്ഷികളുടെ വിവിധതര ശൃംഗാരചേഷ്ടകളും ഹൃദയാനന്ദം നൽകുന്നവയായിരുന്നു. നയനകോമളമായ ആ ഉദ്യാനത്തിൽ ഉത്തമയായ സീതയെ തിരഞ്ഞു നടന്നിരുന്ന ആ വാനരശ്രേഷ്ഠൻ അവിടെ സുഖനിദ്രയിൽ ആണ്ടു

കൊണ്ടിരുന്ന വിഹഗസമൂഹത്തെ ഉണൎത്തി. ഉറക്കമുണൎന്നു പറന്നുകൊണ്ടിരുന്ന പക്ഷിസംഘങ്ങളുടെ ചിറകടിയേറ്റു തരുജാലങ്ങൾ അവനിൽ പുഷ്പവൃഷ്ടി ചെയ്തു. തന്നിമിത്തം ആ അശോകവനികാമദ്ധ്യെ ശ്രീഹനുമാൻ പുഷ്പമയമായൊരു പൎവ്വതംപോലെ വിളങ്ങി. മരക്കൂട്ടത്തിന്നിടയിൽ ചാടിസ്സഞ്ചരിച്ചുകൊണ്ടിരുന്ന ആ കപികുഞ്ജരനെക്കണ്ടു വസന്തനാണെന്നു സൎവ്വഭൂതങ്ങളും വിചാരിച്ചു. കൊഴിഞ്ഞുവീണുകിടന്നിരുന്ന വിചിത്രപുഷ്പങ്ങളാൽ ആ വനഭൂമി ശ്രേഷ്ഠാഭരണങ്ങൾ അണിഞ്ഞിട്ടുള്ളൊരു വനതരുണിയെപ്പോലെ ശോഭിച്ചു. അതിബലവാനായ ആ കപിവരന്റെ സഞ്ചാരംനിമിത്തം ഉഗ്രമായിച്ചലിച്ചുകൊണ്ടിരുന്ന വൻമരങ്ങൾ, പുഷ്പങ്ങളും ഇലകളും കൊഴിഞ്ഞുവീണു നഗ്നപ്രായങ്ങളായി. വസ്ത്രാഭരണങ്ങൾപോലും പണയംവെച്ചു ചൂതിൽ തോറ്റുനില്ക്കുന്ന ചൂതാടികളെപ്പോലെ അവ നിശ്ചലങ്ങളായി. കൊടുങ്കാറ്റാൽ പീഡിക്കപ്പെട്ടപോലെ അവ ആശ്രയയോഗ്യങ്ങളല്ലാതായ്ഭവിച്ചു. അത്യന്തം അനുരാഗത്തോടുംകൂടി നായകനാൽ പാനംചെയ്യപ്പെട്ട അധരപുടങ്ങളോടും ദന്തനഖസന്നിവേശങ്ങൾകൊണ്ടു ശോഭിക്കുന്ന ക്ഷതങ്ങളോടും മൎദ്ദനാദികൾനിമിത്തം മാഞ്ഞുപോകപ്പെട്ടകുറിക്കൂട്ടുകളോടും ചിന്നിച്ചിതറിയ തലമുടിയോടും കൂടി സുരതശ്രാന്തയായ്ഭവിച്ചിരുന്ന ഒരു നായികയെപ്പോലെ അതിമനോഹരിയായ ആ വനികാവനിതയും ഹനുമാന്റെ പീഡകൾഏറ്റു അലങ്കോലപ്പെട്ടുപോയി. വൎഷകാലത്തിൽ വിന്ധ്യപൎവ്വതത്തിങ്കൽ ചെന്നുപതിക്കുന്ന മേഘജാലത്തെ മാരുതൻ എപ്രകാരം അടിച്ചു പറപ്പിക്കുമോ അപ്രകാരം ആ ഉദ്യാനഭൂമിയിലുള്ള വൃക്ഷലതാദികളെ മാരുതാത്മജനായ ഹനുമാനും തല്ലിത്തകൎത്തു. കപിശ്രേഷ്ഠനായ ആ ആശുഗാത്മജൻ വീണ്ടും ഉദ്യാനഭൂമിയിൽ സഞ്ചരിച്ചുംകൊണ്ടു മണിഭൂമികൾ, രജതനിലങ്ങൾ, സ്വൎണ്ണംപോലെ തിളങ്ങുന്ന മനോഹരസ്ഥലങ്ങൾ, രത്നപ്പടവുകളുള്ള ശുദ്ധജലപൂൎണ്ണമായ തടാകങ്ങൾ, മുത്തു, പവിഴം എന്നിവ കലൎന്ന മണൽത്തരികളോടുകൂടിയവയും ഇടയ്ക്കിടെ സ്ഫടികപ്പലകകൾ പടുത്തിട്ടുള്ളവയും ആയ കുട്ടിമങ്ങൾ, തടാ

കക്കരകളിൽ നില്ക്കുന്ന വിചിത്രതരവും പൊൻമയവുമായ വൃക്ഷങ്ങൾ മുതലായവയും കണ്ടു. വിരിഞ്ഞുനില്ക്കുന്ന ചെന്താമര, നീലത്താമര എന്നീ പുഷ്പങ്ങളോടുകൂടിയവയും ഹംസം, കുളക്കോഴി തുടങ്ങിയ നീർപക്ഷികളുടെ മഞ്ജുളനാദത്തോടുകൂടിയവയുമായ തോട്ടകളും ഹനൂമാൻ വീക്ഷിച്ചു. ചക്രവാകങ്ങൾ അവയുടെ ഇരുകരയിലും നിന്നു ശബ്ദിച്ചുകൊണ്ടിരുന്നു. ഇരുവശത്തും വളൎന്നുനില്ക്കുന്ന വൃക്ഷശ്രേണികൾകൊണ്ടും വിചിത്രലതകൾകൊണ്ടും അവ ഏററവും ശോഭിക്കുന്നതുമുണ്ട്. അമൃതതുല്യമായ നിൎമ്മലജലം വഴിഞ്ഞൊഴുകിക്കൊണ്ടിരുന്ന നീൎച്ചാലുകളും സദാ ജലപരിപൂൎണ്ണങ്ങളായുള്ള തടാകങ്ങളും പലതരം വല്ലിക്കൊടികൾ കെട്ടിപ്പടൎന്ന കല്പകവൃക്ഷങ്ങളും കവീരവൃക്ഷങ്ങളും വിചിത്രതരങ്ങളായ വല്ലിക്കുടിലുകളുംകൊണ്ട് അവിടമെങ്ങും നിറഞ്ഞിരുന്നു. വീണ്ടും ഹനൂമാൻ സഞ്ചരിച്ചു വൎഷിച്ച മേഘംപോലെ കറുകറെക്കറുത്തുള്ളതും ഉന്നതവും നിമ്നവുമായ ശിഖരങ്ങളോടുകൂടിയതുമായ ഒരു മഹാപൎവ്വതം കണ്ടു. കല്ലറകൾ തുല്യമായ അസംഖ്യം ഗഹ്വരങ്ങളോടുകൂടിയ ആ പൎവ്വതം ലോകത്തിൽവെച്ചു ഏററവും മനോഹരമായതായിരുന്നു. അതിന്റെ സാനുക്കളിൽനിന്നും കിഴ്പോട്ടൊഴുകിക്കൊണ്ടിരുന്ന നദികൾ പ്രണയകോപത്താൽ പ്രിയാങ്കംവിട്ടെഴുന്നേററുപോകുന്ന പ്രിയമാരെന്നപോലെയും അതിൽചെന്നലച്ചുകൊണ്ടിരുന്ന താഴ്ന്ന വൃക്ഷശാഖകൾ, പ്രമദയെത്തടുത്തുനിൎത്തി സമാധാനപ്പെടുത്തുന്ന ബന്ധുക്കളെപ്പോലെയും വിളങ്ങിക്കൊണ്ടിരുന്നു. ക്രോധം തീൎന്നു വീണ്ടും പ്രിയകാന്തന്റെ പാദാന്തികം പ്രാപിച്ചുനിൽക്കുന്ന ദയിതമാരെപ്പോലെ ആ നദികൾ പൎവ്വതപാദത്തിങ്കൽ ചുഴററിഗ്ഗമിക്കുന്നതും ഹനൂമാൻ അവലോകനംചെയ്തു. അതിന്നു സമീപം പലതരം ഖഗൌഘങ്ങൾ അധിവസിച്ചുവരുന്നതും സ്ഫടികനിഭമായ ശീതജലം നിറഞ്ഞുനില്ക്കുന്നതും ശ്രേഷ്ഠതരമായ രത്നപ്പടവുകൾ കെട്ടിപ്പടുത്തിട്ടുള്ളതും മുത്തുമണികൾ ഇടകലൎന്ന മണൽത്തരികളോടുകൂടിയതും ആയ ഒരു കൃത്രിമനദിയും പ്രവഹിച്ചുകൊണ്ടിരുന്നു. മൃഗസമൂഹങ്ങൾകൊണ്ടു നിറഞ്ഞതും പല വൎണ്ണത്തിലുള്ള

വൃക്ഷലതാദികൾകൊണ്ടു ശോഭിക്കുന്നതും വിശ്വകൎമ്മാവുതന്നെ നിൎമ്മിച്ചിട്ടുള്ള ഉച്ചപ്രാസാദങ്ങളാൽ പരിപൂൎണ്ണമായതുമായ കൃത്രിമകാനനങ്ങൾ വിചിത്രതരമാംവണ്ണം ആ വാഹിനിക്കു ചുററും ചുഴന്നുകൊണ്ടിരുന്നു. വൃക്ഷങ്ങൾ അന്യോന്യം കെട്ടിപ്പടൎന്നു് ആ ഉദ്യാനഭൂമിക്കു അത്യുൽകൃഷ്ടമായൊരു മേല്പെട്ടിപോലെ വിളങ്ങി. ആ ഓരോ തരുമൂലവും സ്വൎണ്ണത്തറകൾ കെട്ടിപ്പെട്ടത്തിട്ടുള്ളതായിരുന്നു. അവയ്ക്കിടയിൽ വല്ലികൾ ചുററിപ്പടൎന്നുള്ളതും പത്രപംക്തികൾ തിങ്ങിതിങ്ങിനില്ക്കുന്നതും പൊൻനിറത്തോടെ പരിശോഭിക്കുന്നതുമായ ഒരു ശിംശിപാവൃക്ഷവും ഹനുമാൻ കണ്ടു. ആ തരുമൂലത്തിന്നു ചുററും കനകംകൊണ്ടൊരു മണ്ഡപം സമ്മോഹനതരം കെട്ടിപ്പെട്ടത്തിരുന്നു. തന്നിമിത്തം ആ ശിംശിപാവൃക്ഷം അളവററ ശോഭകൈക്കൊണ്ടു. ആ ദിവ്യവൃക്ഷത്തിൻെറ കാന്തിയാൽ ചുററുമുള്ള താഴ്വരകളും വെള്ളച്ചാട്ടങ്ങളും കൂടി അഗ്നിപ്രഭയ്ക്കുതുല്യം തിളങ്ങിക്കൊണ്ടിരുന്നു. കാഞ്ചനംപോലെ ശോഭിക്കുന്ന മററു പല മരങ്ങളും അവിടെ ചുററും നില്ക്കുന്നുണ്ടു്. ആ വൃക്ഷകാന്തി തൻെറ ശരീരത്തിങ്കലും വ്യാപിക്കകൊണ്ടു മേരുപൎവ്വതം ചുററി വലംവെക്കുന്ന സൂൎയ്യനെപ്പോലെ താനും പൊന്മയനായിത്തീൎന്നു പോയെന്നു വീരാഗ്രണിയായ ഹനുമാൻ വിചാരിച്ചു. കാഞ്ചനവൎണ്ണമുള്ള ആ വൃക്ഷങ്ങളുടെ മദ്ധ്യത്തിൽ സ്ഥിതിചെയ്യുന്നതും കാററിൽ അലച്ചുകൊണ്ടിരിക്കനിമിത്തം അതിന്മേൽ കെട്ടിത്തൂക്കിയിരുന്ന കിങ്ങിണികളുടെ അത്യുച്ചമായ ക്വണിതത്തോടുകൂടിയതുമായ ആ ശിംശിപാവൃക്ഷം കണ്ടു് ആശ്ചൎയ്യഭരിതനായ ഹനുമാൻ ശ്രീരാമദൎശനത്തിങ്കൽ അത്യാസക്തയും രാവണാധീനത്തിൽ അകപ്പെട്ടകനിമിത്തം അതിഖിന്നയും ആയ വൈദേഹിയെ എനിക്കിവിടെക്കണ്ടെത്തുവാൻ സാധിക്കുമെന്ന വിചാരത്തോടെ പുഷ്പങ്ങളും മൊട്ടുകളും തളിരുകളുംകൊണ്ടു നിറഞ്ഞു നിബിഡമായി ത്തഴച്ചുനിന്നിരുന്ന ആ ശിംശിപാവൃക്ഷത്തിൻെറ അഗ്രശാഖയിൽ ചെന്നുകൂടി. "ദുഷ്ടബുദ്ധിയായ രാവണൻെറ ഈ അശോകവനിക എത്രയും രമ്യമായതുതന്നെ. ചെമ്പകം, ചന്ദനം, ഇരഞ്ഞി

മുതലായ വിശിഷ്ടവൃക്ഷങ്ങളും ചെറുപക്ഷികളുടെ മനോഹരക്രൂജിതങ്ങൾകൊണ്ടു രമ്യതരമായ തണ്ടലർപൊയ്കയും ഉള്ള ഈ ഉദ്യാനത്തിൽ രാഘവമഹിഷിയായ സീത നിശ്ചയമായും സ്വേച്ഛയാ വന്നുചേരും. മനോഹരവസ്തുക്കൾകണ്ടാനന്ദിക്കുന്നതിൽ അത്യന്തം കൌതുകത്തോടുകൂടിയവളും രമ്യങ്ങളായ വന്യവസ്തുക്കളുടെ മാഹാത്മ്യം ആസ്വദിച്ചറിയുന്നതിൽ നിപുണയും പതിവ്രതാശിരോമണിയും രാമചിന്തനിമിത്തം ചഞ്ചലേക്ഷണയുമായ ആ പേടമാൻകണ്ണി, ഈ ഉദ്യാനമാഹാത്മ്യംകണ്ടാനന്ദിപ്പാൻ ഇവിടെ വരാതിരിക്കയില്ല. രാമചിന്തനിമിത്തം സന്തപ്തചിത്തയും വാമലോചനയുമായ ആ ദേവി—ദൃഷ്ടികൾ പതിപ്പിപ്പാൻ തക്ക മനോഹരവസ്തുക്കൾ ഇന്നിന്നവയാണെന്നു തിരിച്ചറിവാൻതക്ക സാമൎത്ഥ്യമുള്ള ആ മോഹനഗാത്രി—വനവാസത്തിൽ നന്നെ പരിചയം സിദ്ധിച്ചിട്ടുള്ളവളും വനവാസംതന്നെയാണ് സുഖപ്രദമെന്നു സ്ഥാപിപ്പാൻതക്കവണ്ണം പ്രാകൃതവസ്തുക്കളുടെ മാഹാത്മ്യം ഗ്രഹിച്ചിട്ടുള്ളവളും രാമപ്രിയയുമായ ആ ദീൎഘലോചന—ദേവിജാനകി—വനസഞ്ചാരികളുടെ നിത്യസുഖത്തെ അഭിനന്ദിക്കുമാറുള്ള സ്വഭാവത്തോടുകൂടിയ ആ വിദേഹരാജപുത്രി—സന്ധ്യാവന്ദനാദികളിൽ കൃതനിശ്ചയയും ഉൽകൃഷ്ടജ്ഞാനിയായ ജനകന്റെ പുത്രിയും ആയ ആ വരവൎണ്ണിനി—സന്ധ്യാവന്ദനത്തിന്നായി ശുദ്ധജലപരിപൂൎണ്ണമായ ഈ ആറ്റിൽ വന്നെത്തും നിശ്ചയം. രാജശ്രേഷ്ഠനായ ശ്രീരാമന്നു സമ്മതയും പരിപാവനയും ആയ ആ രാഘവപത്നിക്കു ഏറ്റവും അനുരൂപമായതാണ് ഈ അശോകവനിക. ആ ദേവി ജീവസന്ധാരണം ചെയ്യുന്നുണ്ടെങ്കിൽ പൂൎണ്ണചന്ദ്രമുഖത്തോടുകൂടിയ അവൾ നിശ്ചയമായും ശുദ്ധജലം നിറഞ്ഞുനിൽക്കുന്ന ഈ നദിയിൽ വന്നുചേരാതിരിക്കയില്ല. മഹാനായ ഹനുമാൻ ഇപ്രകാരം ഓരോന്നു ചിന്തിച്ചു രാമപത്നിയെ പ്രതീക്ഷിച്ചും നാലുപാടും നോക്കിക്കൊണ്ടുംകൊണ്ടു നിബിഡമായിത്തഴച്ചുനിന്നിരുന്ന ആ ശിംശിപാവൃക്ഷത്തിന്മേൽ മറഞ്ഞിരുന്നു.

# സൎഗ്ഗം-15

സീതാദേവിയെത്തിരയുന്നവനായ മാരുതാത്മജൻ ആ ശിംശിപാവൃക്ഷത്തിന്മേൽ ഇരുന്നുംകൊണ്ടു കണ്ണെത്തുന്നത്ര ദൂരം ചുററം സൂക്ഷിച്ചുനോക്കി. കല്പകവല്ലികളും വൃക്ഷവൃന്ദങ്ങളും നിറഞ്ഞു നാലുപാടും ദിവ്യഗന്ധം വീശി, മൃഗപക്ഷികൾ തിങ്ങിവിങ്ങി, പഞ്ചമസ്വരം മുഴക്കിക്കൊണ്ടിരുന്ന ആ ഉദ്യാനം നന്ദനവനത്തിന്നുതുല്യം വിളങ്ങിയിരുന്നു. എന്നുതന്നെയല്ല അതിന്നു ചുററം ദേവഹൎമ്മ്യങ്ങൾപോലെയുള്ള അസംഖ്യം പ്രാസാദങ്ങളും ശോഭിച്ചുകൊണ്ടിരുന്നു. സ്വൎണ്ണംപോലെ തിളങ്ങിക്കൊണ്ടിരുന്ന പത്മങ്ങളും ഉല്പലങ്ങളും നിറഞ്ഞുള്ള തടാകങ്ങൾകൊണ്ടും വിരിപ്പുകൾകൊണ്ടലങ്കരിച്ചിരുന്ന ആസനങ്ങൾ നിരത്തിയിട്ടിട്ടുള്ള അസംഖ്യം ഭൂഗൃഹങ്ങൾകൊണ്ടും ആ ഉദ്യാനഭൂമി എത്രയും കാന്തിയോടെ ശോഭിച്ചു. എല്ലാകാലത്തും പൂത്തു കായ്ക്കുന്ന വൃക്ഷവൃന്ദങ്ങളാൽ മനോഹരവും പൂത്തുനില്ക്കുന്ന അശോകത്തിൻപ്രഭ നിമിത്തം തരുണസൂൎയ്യനെപ്പോലെ ജ്വലിക്കുന്നതും ആയ ആ വനതലമെല്ലാം ശിംശിപാവൃക്ഷത്തിന്മേൽ ഇരുന്നുംകൊണ്ടുതന്നെ ഹനുമാൻ വീക്ഷിച്ചു. വീണുകിടന്നിരുന്ന അളവററ പുഷ്പങ്ങൾകൊണ്ടു വനഭൂമി വിചിത്രതരമായ്തീൎന്നിരുന്നു. പുന്നാഗം തുടങ്ങിയ ഭൂരുഹങ്ങൾ അടിമുതൽ മുടിവരെ മനോഹരകുസുമങ്ങൾ വഹിച്ചുനില്ക്കുന്നുണ്ട്. പൂത്തുനില്ക്കുന്ന അശോകങ്ങൾ ശോകമകററത്തക്കവ തന്നെയായിരുന്നു. അവ നിൎഭരമായ പുഷ്പതതിയാൽ നിലത്തോടൊപ്പം താഴ്ന്നുനിന്നു വിഭവം വൎദ്ധിക്കുന്തോറും വിനയം ഏറിയിരിക്കണമെന്ന തത്വം വെളിവാക്കിക്കൊണ്ടിരുന്നു. നിരയെ പുഷ്പിച്ചിട്ടുള്ള കൎണ്ണികാരം, പ്ലാച്ചി എന്നീ വൃക്ഷങ്ങളിൽനിന്നും ചിതറിക്കൊണ്ടിരുന്ന വിശേഷമായ കാന്തിനിമിത്തം ദിക്കെങ്ങും പ്രകാശമാനമായിബ്ഭവിച്ചിരുന്നു. പുന്ന, എഴിലാമ്പൽ, ചമ്പകം, ഉദ്ദാലം എന്നീ വൃക്ഷത്തിൻവേരുകൾ പൂട്ടന്നുപിടിച്ചിരുന്നു മററു വൃ

ക്ഷങ്ങളും നന്നതഴച്ചു പൂത്തു ചിലവ സ്വൎണ്ണംപോലെയും മററു ചിലവ അഗ്നിശിലകൾപോലെയും പ്രകാശിച്ചുകൊണ്ടിരുന്നു. അഞ്ജനാഭയോടുകൂടിയ മററു പല വൃക്ഷങ്ങളും അവിടെ തഴച്ചുനില്ക്കുന്നുണ്ടു്. അസംഖ്യം അശോകവൃക്ഷങ്ങളും നാനാ തരുജാലങ്ങളും നിറഞ്ഞുനില്ക്കുന്ന ആ അശോകവനം ചുററുപാടും വിവിധോദ്യാനങ്ങളോടുകൂടിയ നന്ദനവനംപോലെയൊ ചൈത്രരഥംപോലെയൊ വിളങ്ങിക്കൊണ്ടിരുന്നു. ഏതുകാലത്തും പുഷ്പിച്ച പൂന്തേൻ ഗന്ധം സൎവ്വത്ര പ്രസരിക്കുന്നതും രമണീയകാന്തിയോടുകൂടിയതുമായ ആ ഉദ്യാനം പുഷ്പങ്ങളാകുന്ന ജ്യോതിൎഗ്ഗണത്താൽ രണ്ടാംവാനമെന്നപോലെയും കുസുമങ്ങളാകുന്ന വിവിധരത്നങ്ങളാൽ എട്ടാംസമുദ്രമെന്നപോലെയും അപാരവും അഗാധവും ആശ്ചൎയ്യഭരിതവുമായിരുന്നു. ബഹുവിധ പക്ഷിമൃഗാദികളുടെ മനോഹരസ്വനങ്ങൾകൊണ്ടു് അതിരമ്യവും പലവിധമായ പുഷ്പഗന്ധം വീശിക്കൊണ്ടിരിക്കനിമിത്തം അത്യന്തം ആനന്ദപ്രദവുമായിരുന്നു. ഉത്കൃഷ്ടമായ ഗന്ധപ്രവാഹത്താൽ ആ ഉദ്യാനം രണ്ടാമതൊരു ഗന്ധമാദനശൈലംപോലെ ശോഭിച്ചു. മഹാനായ ഹനുമാൻ ആ അശോകവനികയിൽ അധികം അകലത്തല്ലാതെ ഉന്നതവും കൈലാസപൎവ്വതംപോലെ അതിശുഭ്രവും ആയ ഒരു ചൈത്യപ്രാസാദം കണ്ടു. ആ പ്രാസാദം സ്തംഭസഹസ്രങ്ങൾകൊണ്ടു സ്ഥാപിച്ചിട്ടുള്ളതും പവിഴംകൊണ്ടുണ്ടാക്കിയ സോപാനങ്ങളോടുകൂടിയതും സൎവ്വത്ര സ്വൎണ്ണത്തകിടുകൾ പതിച്ച നിലങ്ങളോടുകൂടിയതുമാണ്. തീവ്രമായ ദീപ്തിയാൽ കാണികളുടെ കണ്ണുകൾ മഞ്ഞമാറു ആ ഉന്നതചൈത്യപ്രാസാദം ഉജ്ജ്വലിച്ചുകൊണ്ടു മേഘമണ്ഡലത്തോടുരുമ്മി നില്ക്കുന്നതുമുണ്ടു്. ആ ഉദ്യാനഭൂമിയിൽ മുഷിഞ്ഞ വസ്ത്രം ധരിച്ചും രാക്ഷസസ്ത്രീകളാൽ കാത്തുരക്ഷിക്കപ്പെട്ടും ഉപവാസംനിമിത്തം നന്ന ക്ഷീണിച്ചും ദീനതകൊണ്ടും അടിക്കടി നെടുവീൎപ്പിട്ടും ശുക്ലപക്ഷാദിയിലെ തിങ്കൾക്കലപോലെ നൈൎമ്മല്യം വഹിച്ചുമിരിക്കുന്ന ഒരു സ്ത്രീരൂപം ഹനുമാൻ വീക്ഷിച്ചു. ആ മനോഹരിയാവട്ടെ—പുകമൂടിയ അഗ്നിജ്വാല

പോലെ പൊടിയണിഞ്ഞു മന്ദീഭവിച്ച സൌന്ദൎയ്യവിശേഷത്താൽ കാണികളുടെ ഹൃദയത്തെ ആകൎഷിച്ചുകൊണ്ടിരുന്നു. വല്ലാതെ ഉലഞ്ഞു ചളിപുരണ്ട ഒരു മഞ്ഞപ്പട്ട് ഉത്തരീയമായിധരിച്ചിട്ടുണ്ട്. അംബുജങ്ങളില്ലാത്ത പൊയ്കപോലെ അലങ്കാരരഹിതയായും, ലജ്ജയിൽ മുഴുകി ശോകാഗ്നിയിൽ വെന്തുരുകി നന്നവാടിത്തളൎന്നും, ചൊവ്വയാൽ ബാധിതയായ രോഹിണീനക്ഷത്രംപോലെ ദീപ്തികുറഞ്ഞും, കണ്ണീർ ചൊരിഞ്ഞും ദുഃഖനിമിത്തം ചിന്തയിലാണ്ടും, പ്രിയജനത്തെക്കാണായ്കയാൽ ശോകാബ്ധിയിൽ മുഴുകിയും, തീരെ അവശയായും ഭവിച്ചിരുന്നു. ചെന്നായ്ക്കളാൽ ചുററപ്പെട്ടും കൂട്ടം വിട്ടുമിരിക്കുന്ന മാൻപേടപോലെ രാക്ഷസസ്ത്രീകൾ ചുററിവളഞ്ഞുള്ള ആ ഉത്തമോത്തമ അവരെ ഭയന്നു വിറച്ചുംകൊണ്ടിരുന്നു. കാളസൎപ്പംപോലെ നീണ്ടുലഞ്ഞ അവളുടെ നീലവേണി ജഘനത്തിൽ വന്നുവീണു ശരൽക്കാലത്തു നീലവനരാജിയാൽ വനതലംപോലെ ശോഭിച്ചുകൊണ്ടിരുന്നു. സുഖാൎഹയാണെങ്കിലും അഴലിൽ ആണ്ടും അവശത വെളിപ്പെടുത്തത്തക്ക തളൎച്ചയോടുകൂടിയും ആയിരുന്നു ആ തരുണീരത്നം സ്ഥിതിചെയ്തിരുന്നത്. കൃശാംഗിയും, മലിനവേഷയും, ദീൎഘനേത്രയുമായ ആ മനോഹരിയെക്കണ്ടു 'കാമരൂപിയും രാക്ഷസേശ്വരനുമായ രാവണൻ അപഹരിച്ചുകൊണ്ടുപോയ സീതതന്നെയാണിവളെ'ന്നു മഹാനായ ഹനുമാൻ യുക്തിയുക്തം നിശ്ചയിച്ചു. ഞങ്ങൾ ഒരു ദിവസം ഋശ്യമൂകാചലോപരിയിങ്കൽ വിനോദാൎത്ഥം സഞ്ചരിക്കുമ്പോൾ പൂൎണ്ണചന്ദ്രനു തുല്യമായ വദനകാന്തിയോടും, വൃത്തമൊത്ത കൊങ്കത്തടങ്ങളോടും, ദിക്കെങ്ങും ഇരുട്ടകററത്തക്ക ശരീരകാന്തിയോടും, ചുരുണ്ടിരുണ്ട തലമുടിയോടും, ബിംബോഷ്ഠങ്ങളോടും, കൃശമായ കടീതടത്തോടും, ഒന്നോടൊന്നു അത്യന്തം യോജിപ്പോടുകൂടിയ അവയവഘടനയോടും, താമരദളംപോലെ ആയതവും രമ്യവുമായ അക്ഷിദ്വയത്തോടുംകൂടി ശോഭിച്ചുകൊണ്ടിരുന്ന ഒരു സുന്ദരാപാംഗിയെ രാവണൻ അപഹരിച്ചുകൊണ്ടുപോകുന്നതു കണ്ടുവല്ലൊ. ഈ മനോഹരി അവൾതന്നെയായിരിക്കണം. കാമനു രതി

യെപ്പോലെ സുന്ദരഗാത്രിയായ ഇവൾതന്നെയായിരിക്കണം ആ രാഘവപത്നി. പൂർണ്ണചന്ദ്രപ്രഭപോലെ ഇവൾ പാരിന്നെല്ലാം പ്രിയപ്പെട്ടവൾ തന്നെ. ഒരുത്തമതാപസിക്കുതുല്യം ഇവൾ വെറുംനിലത്തുതന്നെ ഇരിക്കുന്നുവല്ലോ. നാഗേന്ദ്രപത്നിയെപ്പോലെ അടിക്കടി നിശ്വസിക്കുന്നതുമുണ്ട്. നന്ന ഭയന്നും പുകചുഴന്ന ചെന്തീക്കണെക്കെ ശോകനിരയാൽ കാന്തി കുറഞ്ഞും ഇരിക്കുന്നു. സന്ദിഗ്ദ്ധമായ സ്മൃതിപോലെയും, ക്ഷീണദശയെ പ്രാപിച്ച ഋദ്ധിപോലെയും, ഭഗ്നമായ ശ്രദ്ധപോലെയും, നശിച്ചുപോയ ആശപോലെയും, വിഘ്നം വന്നുപോയ സിദ്ധിപോലെയും, കലുഷിതമായ ബുദ്ധിപോലെയും, അന്യായമായ അപവാദത്താൽ മലിനമായിത്തീൎന്ന കീൎത്തിപോലെയും അത്യന്തം ശോച്യമായ അവസ്ഥയെ പ്രാപിച്ചിരിക്കുന്ന ഇവൾ രാമസമീപം എത്തുവാൻ സാധിക്കായ്കനിമിത്തം അതിദീനയായി മാഴ്കിയും തന്നെ അപഹരിച്ചുകൊണ്ടുപോരികനിമിത്തം അരക്കരോടുള്ള കോപാഗ്നിയെ ജ്വലിപ്പിച്ചുംകൊണ്ട് ഒരു മാൻപേടപോലെ ഭയസൂചകങ്ങളായ ദൃഷ്ടികൾ അവിടവിടെ പതിപ്പിക്കുന്നു. ബാഷ്പാവിലവും കറുത്തിരുണ്ട പക്ഷ്മങ്ങളുള്ളവയുമായ വിലോചനങ്ങൾ ഇടക്കിടെ തുടച്ചും അടിക്കടി നെടുവീൎപ്പിട്ടുംകൊണ്ടിരിക്കുന്നതുമുണ്ട്. ചളിപുരണ്ടും ഭൂഷണാൎഹയാണെങ്കിലും ഭൂഷണഹീനയായും കാർകൊണ്ടലാൽ മൂടപ്പെട്ട ചന്ദ്രകാന്തിപോലെ മങ്ങിയുംകൊണ്ടിരുന്ന സീതയെക്കണ്ടിട്ടു വേദവിജ്ഞാനമില്ലായ്കയാൽ സംസ്കാരം സിദ്ധിക്കാത്ത വിദ്യയെന്നൊ ശബ്ദവ്യുൽപ്പത്തിയില്ലായ്കനിമിത്തം അൎത്ഥഭേദത്തെ പ്രകാശിപ്പിക്കുന്ന വാക്കെന്നൊ സംശയിക്കത്തക്കവണ്ണം ശോഭിച്ചുകൊണ്ടിരുന്ന അവൾ സീത തന്നെയാണെന്നു പ്രയാസപ്പെട്ടുംകൊണ്ടു ഹനുമാൻ തീൎച്ചയാക്കി. കന്മഷഹീനയും രാജപുത്രിയും വിശാലേക്ഷണയുമായ അവൾ സീത തന്നെയാണെന്നു ഹനുമാൻ യുക്തിയുക്തം തീൎച്ചപ്പെടുത്തിയുംകൊണ്ടു വീണ്ടും ഈവിധം ഓരോന്നു ചിന്തിച്ചു: 'സീതാദേവി അണിഞ്ഞിരുന്നതായ ആഭരണങ്ങൾ ഇന്നിന്നവയാണെന്നു രാമചന്ദ്രൻ എന്നോടു പറഞ്ഞിട്ടുണ്ട്.

അവ അതിമനോഹരങ്ങളായ കാതോലകൾ, കുണ്ഡലങ്ങൾ, കണ്ഠപാശ്വങ്ങളിൽ ധരിക്കുന്ന കണ്ഠികകൾ, കല്ലും പവിഴവും ചേത്തുണ്ടാക്കിയ ഹസ്താഭരണങ്ങൾ എന്നിവയെല്ലാമാണ്. ഭത്തൃവിരഹകാലത്തു അലങ്കാരം അനുചിതമാകയാൽ അതാ ദേവി അവയെ അഴിച്ച് ഒരു മരക്കൊമ്പിൽ തൂക്കിയിരിക്കുന്നു. വിരഹതാപം കൊണ്ടെന്നപോലെ അവ നന്നെ കരുത്തിരുണ്ടിട്ടുണ്ട്. ബഹുകാലം അംഗങ്ങളിൽ അണിഞ്ഞിരുന്നതുകൊണ്ട് അതാതു സ്ഥാനങ്ങളിൽ അവ പതിഞ്ഞുകിടന്നിരുന്ന പാടുകളും ഇവളിൽ വ്യക്തമായിക്കാണുന്നു. ശ്രീരാഘവൻ എന്നോടു പറഞ്ഞിട്ടുള്ള ആഭരണങ്ങൾ തന്നെയാണ് ഇവയെല്ലാം. ഋശ്യമൂകാചലത്തിൽ വന്നു വീണ ആഭരണങ്ങൾമാത്രം ഈ കൂട്ടത്തിൽ കാണുന്നില്ല. മാറു രാമചന്ദ്രൻ പറഞ്ഞതായ എല്ലാ ആഭരണങ്ങളും ഇവിടെ കാണ്മാനുണ്ട്. രാവണൻ അപഹരിച്ചുകൊണ്ടുപോകുമ്പോൾ അവളുടെ തങ്കക്കസവുള്ള പട്ടുവസ്ത്രം ഒരു മരക്കൊമ്പിൽ തടയുകയും തത്സമയം സുഗ്രീവാദികളായ ഞങ്ങൾക്കു ആയതു വ്യക്തമായിക്കാണ്മാൻ സാധിക്കയും ചെയ്തിട്ടുണ്ട്. ഇവൾ ഉടുത്തിരിക്കുന്ന ഈ പട്ടുവസ്ത്രമാകട്ടെ, നന്നാ ജീണ്ണിച്ചിട്ടുമുണ്ട്. അതിന്നു കാരണം ചിരകാലധാരണംതന്നെയായിരിക്കാം. എങ്കിലും ഇതിൻെറ നിറവും തരവും ആ വസ്ത്രത്തിൻേറതുപോലെത്തന്നെയിരിക്കുന്നു. വീണുകിട്ടിയ ആ ശ്രേഷ്ഠാഭരണങ്ങൾ ഇവളാൽ വിക്ഷിപ്തങ്ങൾതന്നെ നിശ്ചയം. താഴെ പതിക്കുമ്പോൾ അവയ്ക്കുണ്ടായിരുന്ന മനോഹരമായ കാന്തിതവും പ്രഭയും ഇവയ്ക്കും ഉണ്ടെന്നു തോന്നുന്നു. ദൃഷ്ടികളിൽ പതിയുന്നില്ലെങ്കിലും ഹൃദയത്തിങ്കൽ സദാ രാമചന്ദ്രൻ കണ്ടുംകൊണ്ടുതന്നെയിരിക്കുന്ന ആ രാമപട്ടമഹിഷി നിശ്ചയമായും കനകവണ്ണാംഗിയായ ഇവൾ തന്നെ. യാതൊരുത്തിയുടെ വിയോഗത്താൽ, ഒരു സ്ത്രീയാണെന്നോത്തുള്ള കനിവു, ആശ്രിതയാണെന്നുള്ള അലിവു, പ്രിയതമയാകകൊണ്ടുള്ള ശോകം, ഭായ്യയില്ലാതായ്യവിക്കയാലുള്ള മദനതാപം എന്നിങ്ങിനെ നാലു സംഗതികൾകൊണ്ടു ശ്രീരാമഭദ്രൻ കഠിനമായ കഷ്ടം അനുഭവിക്കുന്നു

വോ ആ രാമപത്നിയായ സീത ഇവൾ തന്നെ. ഏതുവിധം ദേവിയായ ഇവളുടെ മെയ്യും അംഗപ്രത്യംഗഭംഗിവിശേഷവും ശോഭനമായിരിക്കുന്നുവോ അതിന്നു ഏറ്റവും അനുരൂപമായ വിധത്തിലാണ് ശ്രീരഘുവീരൻെറയും ആകൃതിവിശേഷം. തന്നിമിത്തവും ഈ സുന്ദരഗാത്രി രാമപത്നിയായ സീത തന്നെ എന്നു നിശ്ചയിക്കാം. ഈ ദേവി സദാ രാമചന്ദ്രൻെറ മനോഹരവിഗ്രഹവും രാമചന്ദ്രൻ സദാ ഈ ദേവിയുടെ കോമളഗാത്രവും ധ്യാനിച്ചുംകൊണ്ടു തന്നെ സ്ഥിതിചെയ്യുന്നു. അന്യോന്യാശ്രയമെന്ന ആ ധൎമ്മംനിമിത്തമാണ് ധൎമ്മാത്മാക്കളായ ഇവർ രണ്ടുപേരും പരസ്പരവിയോഗത്തിങ്കൽ കൂടി നശിക്കാതെ മുഹൂൎത്തകാലമെങ്കിലും ജീവസംധാരണം ചെയ്തുകൊള്ളുന്നത്. സീതയെക്കൂടാതെ രാമൻ ജീവിച്ചിരിക്കുന്നുവെന്നതു ഏറ്റവും ദുഷ്കരമായൊരു കൎമ്മംതന്നെ. രാമൻ മഹാത്മാവാണെന്നുള്ളതിന്നു ഇതൊരു തെളിവാണ്. സുന്ദരഗാത്രിയായ സീതയെക്കൂടാതെ ഒരു മുഹൂൎത്തകാലമെങ്കിലും ശ്രീരാമചന്ദ്രൻ പ്രാണങ്ങൾ ധരിക്കുന്നുവെങ്കിൽ ആയതു ആ പ്രഭുവിൻെറ അസാദ്ധ്യമായ പ്രവൃത്തികളിൽ ഒന്നുതന്നെ. എന്നീ വിചാരങ്ങളോടുകൂടി സീതയെ കണ്ടുകിട്ടിയതു നിമിത്തം സന്തുഷ്ടചിത്തനായ വാതാത്മജൻ ശ്രീരാമചന്ദ്രനെ സ്മരിക്കയും പ്രശംസിക്കയും ചെയ്തു.

---

## സൎഗ്ഗം-16

---

സ്തുത്യർഹയും രുചിരസ്മിതയുമായ സീതയേയും ഉൽകൃഷ്ടഗുണങ്ങൾകൊണ്ടു സൎവ്വ ലോകത്തെയും ആനന്ദിപ്പിക്കുന്നവനും ശത്രുഘാതിയുമായ രാമനേയും പ്രശംസിച്ചുകൊണ്ടു മഹാനായ ഹനുമാൻ വീണ്ടും ചിന്തയിലാണ്ടു കുറച്ചുനേരം ധ്യാനമവലംബിച്ചു ബാഷ്പാവിലമായ നേത്രങ്ങളോടുകൂടി സീതയെക്കുറിച്ചീവിധം ചിന്തിച്ചു ദുഃഖിച്ചു: 'ഹാ! അത്യന്തം ഗുരുഭക്തിയോടുകൂടിയ ലക്ഷ്മ

ഞന്റെ ഭ്രാതൃപത്നിയും മാന്യയുമായ സീതാദേവിക്കുംകൂടി ഈവിധം ദുഃഖം നേരിട്ടിരിക്കെ, കാലഗതിയെത്ത വ്യതിലംഘിക്കയെന്നതു ആൎക്കതന്നെ സാദ്ധ്യമാണ്? ധീരന്മാരും ധൃതാസ്ത്രന്മാരുമായ രാമലക്ഷ്മണന്മാരുടെ പരാക്രമങ്ങൾ അറിഞ്ഞിരുന്നിട്ടും ഇതുകാലവും ദേവിയുടെ ഹൃദയം ക്ഷോഭിച്ചിട്ടില്ല. ഉത്തമയായ ഗംഗ കാലവൎഷത്തിൽപോലും ക്ഷോഭിക്ക പതിവില്ലല്ലൊ. ശീലം, കുലം, പ്രായം, ചാരിത്രം, സൌന്ദൎയ്യം എന്നീ ഗുണങ്ങളുടെ അനുരൂപതകൊണ്ടു പുരുഷസത്തമനായ രാമൻ സീതയ്ക്കു തക്കവനും അസിതേക്ഷണയായ സീത രാമനു തക്കവളുംതന്നെ നിശ്ചയം.' ലോകാനന്ദദായിനിയായ ശ്രീദേവിയെന്നപോലെ സ്വൎണ്ണവൎണ്ണാംഗിയായ സീതയെക്കണ്ടിട്ടു രാമനെ ധ്യാനിച്ചുംകൊണ്ടു ഹനൂമാൻ അനന്തരം ഇങ്ങിനെ വിചാരിച്ചു: "ശ്രീരാഘവൻ അതിബലവാനായ ബാലിയെക്കൊന്നതും രാവണനുതുല്യം പരാക്രമിയായ കബന്ധനെ ഹനിച്ചതും ഈ സുന്ദരാംഗിക്കുവേണ്ടിയല്ലയൊ. കാട്ടിൽവെച്ചു മഹാഘോരനും വീൎയ്യവാനുമായ വിരാധാശരനെ, ഇന്ദ്രൻ ശംബരാസുരനെയെന്നപോലെ സംഹരിച്ചതും ഇവളെ രക്ഷിപ്പാൻവേണ്ടിയാണ്. ഉഗ്രദാരുണവിക്രമന്മാരായ പതിനാലായിരം അരക്കരെ അഗ്നിജ്വാലപോലെ അതിതീവ്രങ്ങളായ ശസ്ത്രങ്ങൾകൊണ്ടു ആ മഹാനുഭാവൻ അരിഞ്ഞുതള്ളിയതും ഇവൾക്കു വേണ്ടിത്തന്നെ. വിദിതാത്മാവായ രാമദേവൻ ഈ ദേവിക്കു വേണ്ടിത്തന്നെയാണ് ഖരൻ, ദൂഷണൻ, മഹാഭയങ്കരനായ ത്രിശിരസ്സ് എന്നിവരേയും പോരിൽ കൊന്നുവീഴ്ത്തിയതു്. വീൎയ്യവിത്തമനായ ബാലി പാലിച്ചുപോന്നതും ലോകമാന്യവും സുദുല്ലഭവുമായ വാനരന്മാരുടെ ഐശ്വൎയ്യം സുഗ്രീവനു ലബ്ധമായതും ഇവൾനിമിത്തം തന്നെ. ഞാൻ നദീനദങ്ങളുടെ പതിയായ സാഗരം കടന്നു ഈ ലങ്കാപുരിയിൽ വന്നുചേൎന്നതും വിശാലാക്ഷിയായ ഇവൾക്കു വേണ്ടിയല്ലെ. ഇവളെ വീണ്ടെടുക്കുവാൻവേണ്ടി ശ്രീരാമചന്ദ്രൻ സാഗരത്താൽ ചുററപ്പെട്ട ഈ ഭൂമി മാത്രമല്ല ലോകമാകെയും കീഴ്മേൽ മറിക്കുന്നുവെങ്കിൽക്കൂടിയും അതൊന്നും അയുക്ത

മായെന്നു വരികയില്ല. ത്രിലോകങ്ങളിലുമുള്ള രാജ്യങ്ങൾക്കൊട്ടാകെയൊ, ജനകാത്മജയായ സീതക്കൊ ഏതു വസ്തുവിന്നാണ് അധികം മാഹാത്മ്യമെന്നാലോചിക്കുന്നുവെങ്കിൽ മൂന്നുലോകത്തിങ്കലുമുള്ള രാജ്യങ്ങൾ മുഴുവൻ ചേൎന്നാലും അവ മൈഥിലിയുടെ ഏററവും ചെറതായൊരംശത്തിന്നുപോലും തുല്യമാകയില്ല. ധൎമ്മശീലനായി മിഥിലേശനായി മഹാത്മാവായിരിക്കുന്ന ജനകമഹാരാജാവിന്റെ പുത്രിയും, പതിവ്രതാശിരോമണിയും, യാഗത്തിന്നായി ഉഴുതുകൊണ്ടിരിക്കുമ്പോൾ പത്മരേണുതുല്യങ്ങളായ ഭൂരേണുക്കളിൽ ആണ്ടു ക്ഷേത്രഭൂമി പിളൎന്നുംകൊണ്ടു പുറത്തേക്കു വന്നവളും, സുശീലനും വിശ്രുതപരാക്രമിയും പോരിൽ പിന്തിരിയാത്തവനും ശത്രുക്കൾക്കു ഭയകൎത്താവും മിത്രങ്ങൾക്കു ശോകനാശനനുമായ ദശരഥമഹാരാജാവിന്റെ സ്നുഷയും ദിവ്യയുമായ സീതതന്നെയാണിവൾ. ധൎമ്മജ്ഞനും കൃതജ്ഞനും പരഹൃദയജ്ഞനുമായ ശ്രീരാമചന്ദ്രന്റെ പ്രിയപത്നിയായ ഇവൾ ഈ ഘോരരാക്ഷസികളുടെ അധീനതയിലകപ്പെട്ടുപോയല്ലൊ കഷ്ടം! സൎവ്വ സുഖഭോഗങ്ങളും ഉപേക്ഷിച്ച് ഫലമൂലാദികളാഹരിച്ചു ഭൎത്തൃശുശ്രൂഷയും ചെയ്ത് രാജധാനിയിലെന്നപോലെ വനത്തിലും സന്തൃപ്തിയോടെ വസിച്ചിരുന്നവളും കനകവൎണ്ണാംഗിയും സദാ മന്ദസ്മിതത്തോടുംകൂടെ ശ്രീരാമചന്ദ്രനോടു സംഭാഷണംചെയ്യുന്നവളും ആപത്തുകളൊന്നും അനുഭവിപ്പാൻ അൎഹയല്ലാത്തവളുമായ ഇവൾക്കു ഈ വൻപീഡകളെല്ലാം സഹിക്കേണ്ടിവന്നുവല്ലൊ. ശ്രേഷ്ഠഗുണങ്ങൾ തികഞ്ഞ ഇവളെ രാവണൻ ഉപദ്രവിക്കുന്ന ഈ സമയത്തു ശത്രുഘാതിയായ ശ്രീരാഘവൻ വന്നു കാണുന്നുവെങ്കിൽ പരമദുഷ്ടനായ ഇവനെ വെറുതെ വിട്ടയക്കുമോ. ദാഹപരവശരായവർ തണ്ണീർപ്പന്തൽ കണ്ടെത്തിയപോലെയും രാജ്യഭ്രഷ്ടനായ രാജാവിന്നു രാജ്യം വീണ്ടുകിട്ടിയപോലെയും ദാശരഥി പ്രീതനായിബ്ഭവിക്കുകയും ചെയ്യും. കാമഭോഗാദികൾ കൈവെടിഞ്ഞ് ബന്ധുജനങ്ങളെ വേർപിരിഞ്ഞിരുന്നിട്ടുംകൂടി ഇവൾ പ്രാണങ്ങൾ ധരിക്കുന്നതു ശ്രീരാമചന്ദ്രനോടുള്ള ചേൎച്ചയെ ആഗ്രഹിച്ചുമാത്രമാണ്. സദാ

രാമ രാമ എന്നുച്ചരിച്ചുംകൊണ്ട് ഏകാഗ്രമതിയായിരിക്കുന്ന ഇവൾ എങ്ങും പ്രഭുവായ രാമനെയല്ലാതെ മററു യാതൊരു പദാൎത്ഥത്തേയും കാണുന്നില്ല. ഈ ഭയങ്കരികളായ രാക്ഷസികളെയോ പുഷ്പഫലങ്ങളോടുകൂടി ചുററും നില്ക്കുന്ന ഈ മനോഹരതരുജാലങ്ങളെയോ ഇവൾ കാണുന്നില്ല. നാരിമാൎക്കു മറെറല്ലാഭൂഷണങ്ങളെക്കാളും ശ്രേഷ്ഠമായ ഭൂഷണം ഭൎത്താവാണ്. അതിനാൽ പതിയെ വേർപെട്ടിരിക്കുന്ന ഇവൾ ഭൂഷണാൎഹയാണെങ്കിലും ശോഭിക്കുന്നില്ല. ശ്രീരാമചന്ദ്രന്റെ ഈ പ്രവൃത്തി എത്രയും ദുഷ്കരമായതുതന്നെ. ഇവളെപ്പിരിഞ്ഞിരുന്നിട്ടുംകൂടി ഒട്ടും തളൎച്ചകൂടാതെ ശ്രീരാഘവൻ ജീവനെ ധരിക്കുന്നുണ്ടല്ലൊ. ഇതു മറെറാരുവനും സാധിക്കുന്ന കൎമ്മമല്ല. കറുത്തിരുണ്ട കേശഭാരത്തോടുകൂടിയവളും സുഖാൎഹയുമായ ഈ പങ്കജലോചന ദുഃഖിക്കുന്നതു കാണുമ്പോൾ വാനരനായ എന്റെ ഹൃദയംപോലും തകൎന്നുപോകുന്നു. ഭൂമിദേവിക്കു തുല്യം ക്ഷമാശീലയും താമരദളായതാക്ഷിയും രാമലക്ഷ്മണന്മാരാൽ സംരക്ഷിക്കപ്പെട്ടിരുന്നവളും ആയ ഈ ദേവിയെ ഇതാ ഇപ്പോൾ വികൃതനേത്രകളും ഭയങ്കരികളുമായ ആശരനാരികൾ ഈ മരച്ചുവട്ടിൽവെച്ചു കാക്കുന്നു. മഞ്ഞിൻതുള്ളികളാൽ ആവിലയായ കമലിനിയെന്നപോലെയും പതിയെ വേർപെട്ട ചക്രവാകിയെപ്പോലെയും വിരഹതാപത്താൽ വാടിത്തളൎന്ന ജാനകി ഇപ്പോൾ ഇതാ മഹാ കഷ്ടാവസ്ഥയിൽ അകപ്പെട്ടിരിക്കുന്നു. മഞ്ഞിന്റെ ബാധ ലേശവുമില്ലാത്ത ഈ രാത്രിയിൽ അനേകായിരം രശ്മികളോടുകൂടെ മനോഹരമാംവണ്ണം ഉദിച്ചുയൎന്നിരിക്കുന്ന ഹിമകരന്റെ ശീതകിരണങ്ങളും പുഷ്പഭരത്താൽ നന്നത്താഴ്ന്നു നില്ക്കുന്ന കൊമ്പുകളോടുകൂടിയ ഈ അശോകവൃക്ഷങ്ങളും കൂടി ഇവൾക്കിപ്പോൾ ശോകജനകങ്ങൾതന്നെ.” ശക്തനും ശൂരനും ഹരിപുംഗവനുമായ ഹനുമാൻ ഇവിധമെല്ലാം പറഞ്ഞും പൎയ്യാലോചിച്ചും ‘ഇവൾ സീതതന്നെ’യെന്നു തീൎച്ചപ്പെടുത്തിയുംകൊണ്ട് ആ തരുശാഖയെ ആശ്രയിച്ചു മറഞ്ഞിരുന്നു.

---

# സൎഗ്ഗം-17

നീലാഭമായ നീർകൊണ്ടു നിറഞ്ഞ തടാകത്തിൽ രാജഹംസംപോലെ ആമ്പൽനിരയ്ക്കൊത്ത ശോഭയോടുകൂടിയ ചന്ദ്രൻ നിൎമ്മലാകാശത്തിൽ പ്രകാശിച്ചുകൊണ്ടിരുന്നു. രാമകാൎയ്യോത്സുവായ ഹനുമാന്നു തന്നാലാവുന്ന സഹായം ചെയ്കയാണെന്നു തോന്നുംവണ്ണം പൂൎണ്ണചന്ദ്രൻ തന്റെ ശീതളമായ കിരണങ്ങൾകൊണ്ടു് ആ വാനരശ്രേഷ്ഠനെ ആനന്ദിപ്പിച്ചു. വമ്പിച്ച ഭാരം നിമിത്തം അംഭസ്സിൽ ആണ്ടുപോകുന്ന വഞ്ചിപോലെ മാൽ മുഴുത്തു ദുഃഖാബ്ധിയിൽ മജ്ജനംചെയ്തുകൊണ്ടിരിക്കുന്ന സീതയെ—ആ വിദേഹപുത്രിയെ—പുരുഷപുംഗവനായ ആ ശ്രീരാഘവന്റെ പത്നിയെത്തന്നെ നോക്കിക്കൊണ്ടിരിക്കെ, അവളുടെ അരികെ സ്ഥിതിചെയ്യുന്നവരും അനാൎയ്യകളുമായ അസംഖ്യം രാക്ഷസികളിലും ഹനുമാന്റെ ദൃഷ്ടി പതിഞ്ഞു. ഏററവും വികൃതമായ രൂപത്തോടുകൂടിയവരായിരുന്ന ആ ആശരികൾ സൎവരും. ഒററക്കണ്ണി, ഒററക്കാതുള്ളവർ, പെരുംകാതോടുകൂടിയവർ, കാതററുപോയവർ, കുററിക്കാതുള്ളവർ, മേല്പ്പൊട്ടുനാസികയോടുകൂടിയവർ, പെരുംതലയുള്ളവർ, നീണ്ടു നേരിയ കണ്ഠത്തോടുകൂടിയവർ, കരിമ്പടംപോലുള്ള കേശത്തോടുകൂടിയവർ, മുടി മുഴുവൻ കൊഴിഞ്ഞുപോയവർ, അററകുററിയായ തലമുടിയോടുകൂടിയവർ, നെററി, കാതു, വയർ, കൊങ്ക എന്നിവ ഇഴഞ്ഞു തൂങ്ങിക്കിടക്കുന്നവർ, താടിയോളം ഇഴഞ്ഞ ചുണ്ടുകളുള്ളവർ, മുട്ടു തൂങ്ങിയവർ, ക്രൂരന്മാരവർ, കുറിയവർ, നെടിയവർ, വക്രദംഷ്ട്രകളോടു കൂടിയവർ, മഞ്ഞളിച്ചു കണ്ണുള്ളവർ, മുഖം കോണിയവർ, മഞ്ഞ, കറുപ്പു എന്നീ നിറങ്ങളോടുകൂടിയവർ, കൂടം, ശൂലം, മുൽഗരം എന്നീ ആയുധങ്ങൾ ധരിച്ചവർ, ക്രോധശീലകൾ, കുസൃതിക്കാർ, കുറുക്കൻ, പുലി, പോത്തു, പന്നി, മാൻ എന്നിവയുടെ മുഖംപോലുള്ള മുഖത്തോടുകൂടിയവർ, ഗജം, അശ്വം, ഒട്ടകം, എന്നിവയുടേതിന്നു തുല്യമായ കാലുകളോടുകൂടിയവർ, ശിരസ്സു കുഴിഞ്ഞുള്ളവർ, ഒററക്കൈയുള്ളവർ, ഒററക്കാലുള്ളവർ, ആന,

പശു, കുരങ്ങ് എന്നിവയുടെ കാതുപോലുള്ള കാതോടുകൂടിയവർ, മൂക്കു വിലങ്ങനെയുള്ളവർ, വലുതും ചെറുതുമായ മൂക്കുള്ളവർ, ആനയുടെ തുമ്പിക്കൈക്കു തുല്യമായ മൂക്കോടുകൂടിയവർ, മൂക്കു മുറിഞ്ഞവർ, നെററിയിൽ മൂക്കുള്ളവർ, ആനക്കാൽപോലെ തടിച്ച കാലുള്ളവർ, പെരിക്കാലുള്ളവർ, പശുവിൻപാദങ്ങളുള്ളവർ, ചുരുണ്ട കാലുള്ളവർ, തല-കഴുത്തു-സ്തനം-വയർ എന്നിവയ്ക്കു ക്രമത്തിലധികം വലിപ്പമുള്ളവർ, കണക്കിൽ കവിഞ്ഞ മുഖം, കണ്ണു, നാവു, നഖം എന്നിവയുള്ളവർ, ആടു, ആന, പശു, പന്നി എന്നിവയുടെ മൂക്കിന്നൊത്ത മൂക്കുള്ളവർ, അശ്വം, ഉഷ്ട്രം, ഗർദ്ദഭം എന്നീ മൃഗങ്ങളുടെ മുഖംപോലുള്ള മുഖങ്ങളുള്ളവർ, സദാ മദ്യം സേവിക്കുന്നവർ, മാംസം ഭുജിക്കുന്നവർ, ദേഹത്തിൽ രക്തമാംസങ്ങൾ ലേപനംചെയ്തവർ, രുധിരം കുടിക്കുന്നവർ എന്നീ തരക്കാരും കണ്ടമാത്രത്തിൽ പ്രതിഭയത്താൽ കമ്പിച്ചു രോമാഞ്ചമുണ്ടാകത്തക്കവണ്ണം വികൃതവും ബീഭത്സവുമായ രൂപത്തോടുകൂടിയവരുമായ രാക്ഷസികളെയായിരുന്നു യുദ്ധവിജയിയായ ഹനുമാൻ സീതയുടെ സമീപത്തു കണ്ടതു. ശാഖോപശാഖകളോടുകൂടിയ ആ മരത്തിന്നു ചുററും അവർ ഇരുന്നിരുന്നു. അവക്കു ചുവട്ടിലായി അത്യന്താമാന്യയും രാജപുത്രിയും ദുഃഖാധിക്യത്താൽ പ്രഭകുറഞ്ഞവളും പുണ്യം ക്ഷയിച്ചു ഭൂമിയിൽ പതിച്ച നക്ഷത്രംപോലെ മന്ദപ്രഭയോടുകൂടിയവളും പാതിവ്രത്യത്തിൽ കീർത്തികേട്ടവളും ഭർത്തൃദർശനം ലഭിക്കായ്കനിമിത്തം പരിതാപത്തോടുകൂടിയവളും ഭൂഷണഹീനയായാണെങ്കിലും ഭർത്തൃസ്നേഹമാകുന്ന ഭൂഷണം അണിഞ്ഞിരുന്നവളും രാക്ഷസേശ്വരനാൽ ബന്ധനത്തിൽ വെക്കപ്പെട്ടവളും ബന്ധുജനങ്ങളിൽനിന്നും സുഹൃത്തുക്കളിൽനിന്നും വേർപെട്ടിരിക്കുന്നവളും ആയ സീത, കൂട്ടംപിരിഞ്ഞു കേസരിവരനാൽ തടുത്തുനിറുത്തപ്പെട്ട പിടിയാനയെപ്പോലെയും ശരൽക്കാലമേഘങ്ങളാൽ മറയ്ക്കപ്പെട്ട തിങ്കൾപോലെയും ശോഭിച്ചുകൊണ്ടിരുന്നു. എടുത്തു പെരുമാറായ്കമൂലം കമ്പിയററു കേടുപററിയ വീണപോലെ വേണ്ടുംവണ്ണമുള്ള ശുശ്രൂഷാദികളൊന്നുമില്ലാതെ മങ്ങിയ വേഷത്തോ

ടുകൂടിയ ആ രാജപുത്രി ശരീരംകൊണ്ടു രാക്ഷസികളുടെ വശത്താ യിരുന്നുവെങ്കിലും ആത്മാവുകൊണ്ടു സദാ ഭർത്തൃസമീപത്തിങ്കൽ തന്നെയാണ് സ്ഥിതിചെയ്തിരുന്നത്. അശോകവനികാമദ്ധ്യേ ശോകസാഗരത്തിൽ മഗ്നയായും രാക്ഷസികളാൽ ചുററപ്പെട്ടു ഭയം നിമിത്തം ശരീരം വിറച്ചും ക്രൂരഗ്രഹങ്ങളാൽ ബാധിതയായ രോഹി ണീനക്ഷത്രംപോലെ പരമപീഡയിൽ അകപ്പെട്ടും പുഷ്പങ്ങളില്ലാത്ത വല്ലിപോലെ പ്രകാശം ക്ഷയിച്ചും ഇരുന്നിരുന്ന ആ രാജപുത്രി. അലങ്കാരങ്ങളൊന്നുമില്ലാതെ ചളിപുരണ്ട അവളുടെ ശരീരം ചേറ ണിഞ്ഞ താമരവല്ലിപോലെ ശോഭിക്കുന്നതും ശോഭിക്കാത്തതുമാ യിരുന്നു. കീറിപ്പറിഞ്ഞു നന്ന മലിനമായ പട്ടുവസ്ത്രത്താൽ മറ യ്ക്കപ്പെട്ടതും മൃണാളതുല്യവുമായ അവയവങ്ങളോടും വാടിവിയർത്ത മുഖപങ്കജത്തോടും ഭർത്തൃതേജസ്സുനിമിത്തം അചഞ്ചലമായ ചിത്ത ത്തോടുംകൂടിയ ആ സുന്ദരാപാംഗി ചാരിത്രമാകുന്ന കോട്ടയെ മാത്രം ആധാരമാക്കിയുംകൊണ്ട് അവിടെ സ്ഥിതിചെയ്തു. പേടി ച്ച മാൻപേടപോലെ ഭയചകിതയായി നാലുഭാഗവും വീക്ഷിച്ചും ചുററുപാടുമുള്ള വൃക്ഷത്തളിരുകൾ ചുട്ടുനീറുംവണ്ണം ദീർഘമായി നിശ്വസിച്ചും മാൽതന്നെ മൂർത്തീകരിച്ചിരിക്കുകയൊ എന്നു തോ ന്നുംവണ്ണം ദുഃഖസാഗരത്തിൽ ആണ്ടും മെയ്യാഭരണങ്ങളൊന്നുമി ല്ലാതെതന്നെ ഉജ്ജ്വലമായ കാന്തിപൂണ്ടും ശോകാർണ്ണവത്തിങ്കൽ നിന്നും അംഗപ്രത്യംഗവ്യക്തിയോടുകൂടി പൊങ്ങിയലച്ചുകൊണ്ടി രിക്കുന്ന തിരമാലയൊ എന്നു തോന്നുംവണ്ണം കൃശമായ അംഗങ്ങ ളോടുകൂടിയും ശോഭിച്ചുകൊണ്ടിരുന്ന സീതയെക്കണ്ടിട്ടു വിജയാ ർത്ഥിയായ ഹനുമാൻ സന്തോഷസാഗരത്തിൽ നിമഗ്നനായി. കൃശഗാത്രിയും അമരനാരീതുല്യയുമായ സീതയെ ഈവിധത്തിലെ ങ്കിലും കണ്ടുകിട്ടിയല്ലൊ എന്നുള്ള സന്തോഷംനിമിത്തം ഹനു മാൻ അശ്രുധാര വർഷിച്ചു. പരാക്രമശാലിയായ ആ പ്ലവഗ പുംഗവൻ പാർത്ഥിപാത്മജന്മാരും ദിവ്യാസ്ത്രധരന്മാരുമായ രാമല ക്ഷ്മണന്മാരെ ഹൃദയപൂർവ്വം നമസ്കരിച്ചുംകൊണ്ടു ആ ശാഖിശാഖ കൾക്കിടയിൽത്തന്നെ മറഞ്ഞിരുന്നു.

---

# സർഗ്ഗം - 18

ഇങ്ങിനെ ഹനൂമാൻ പൂത്തുതളിത്തുനില്ക്കുന്ന ആ വൃക്ഷത്തിന്മേൽത്തന്നെ സ്ഥിതിചെയ്തുംകൊണ്ട് അശോകവനം മുഴുവൻ വീക്ഷിച്ചുകൊണ്ടിരിക്കെ രാത്രിയും ഒരുവിധം അവസാനിപ്പാനടുത്തു. അന്ത്യയാമമായ ബ്രാഹ്മമുഹൂർത്തത്തിൽ വേദവേദാംഗങ്ങൾ പഠിച്ചുവരും ഉൽകൃഷ്ടങ്ങളായ യാഗാദികർമ്മങ്ങൾ അനുഷ്ഠിച്ചുപോരുന്നവരുമായ ബ്രഹ്മരക്ഷസ്സുകൾ വേദമുച്ചരിക്കുന്ന ഘോഷം കേട്ടുതുടങ്ങി. ശ്രോത്രമനോഹാരിയായ മംഗളവാദ്യഘോഷം സർവ്വത്ര സവിശേഷം വ്യാപിച്ചുകൊണ്ടിരുന്നു. മഹാബലനും പരാക്രമിയും പ്രതാപശാലിയും രാക്ഷസേശ്വരനുമായ രാവണൻ പതിവുപ്രകാരം ഉണർന്നു രാത്രിയിൽ ധരിച്ചിരുന്ന മാല്യാംബരാദികളെല്ലാം മാററി വൈദേഹിയെക്കുറിച്ചു പലതും ചിന്തിച്ചു. സീതയോടുള്ള തന്റെ കാമവികാരം അടക്കുവാൻ മദോല്ക്കടനും മത്തേഭവിക്രമനുമായ അവൻ ശക്തനായില്ല. അതിനാൽ അവൻ രാജോചിതമായ മെയ്യാഭരണങ്ങളെല്ലാം അണിഞ്ഞു തെളിഞ്ഞ് പൂത്തുതഴച്ചു വരിവരിയായി നട്ടുവളത്തുവന്നിരുന്ന വിചിത്രവൃക്ഷങ്ങളും പൊയ്കകളിൽ അതിമനോഹരമാംവണ്ണം വികസിച്ചുകൊണ്ടിരുന്ന പലതരം പുഷ്പങ്ങളും വിവിധമൃഗസഞ്ചയങ്ങളും അത്ഭുതജനകങ്ങളായ മത്തഖഗൌഘങ്ങളും കണ്ണും കരളും ഒരുപോലെ ആകർഷിക്കത്തക്കവണ്ണം ശോഭിച്ചുകൊണ്ടിരുന്ന സുമനിരകളാൽ സദാ അലംകൃതങ്ങളും രമ്യങ്ങളുമായ ഉദ്യാനവീഥികളും നിരന്നുവീണുകിടന്നിരുന്ന പുഷ്പഫലങ്ങളാൽ മൂടപ്പെട്ട ഉദ്യാനഭൂമികളും കടന്ന് അശോകവനികയിലേക്കു യാത്രചെയ്തു. ഇന്ദ്രനെ ദേവഗന്ധർവ്വസ്ത്രീകളെന്നവണ്ണം അനേകം അംഗനമാർ അവനെ അനുഗമിച്ചുകൊണ്ടിരുന്നു. അതിൽ ചിലർ സ്വർണ്ണവിളക്കുകളും മററു ചിലർ വെൺചാമരങ്ങൾ ആലവട്ടങ്ങൾ എന്നിവകളും പിടിച്ചിട്ടുണ്ട്. പൊൻകിണ്ടികളിൽ വെള്ളംനിറച്ചു ചിലർ മുമ്പിലും വാൾ മുതലായ ആയുധങ്ങൾ ധരിച്ചു ചിലർ പിമ്പിലും നടന്നു

കൊണ്ടിരുന്നു. അതിസമത്ഥയായ ഒരുത്തി വലംകയ്യിൽ മദ്യം നിറച്ചിരുന്ന രത്നമയമായ ഒരു പാത്രം പിടിച്ചുംകൊണ്ടു സഞ്ചരിക്കുന്നുണ്ട്. രാജഹംസമെന്നപോലെ വെണ്മകലന്നതും പൂണ്ണചന്ദ്രാഭയോടുകൂടിയതും സ്വണ്ണക്കാലുള്ളതുമായ ഒരു വെൺകൊററക്കുട പിടിച്ചു മറെറാരുത്തി പിറകില് നടന്നുകൊണ്ടിരുന്നു. നിദ്രാമദത്താൽ ചുവന്ന കണ്ണുകളോടുകൂടിയ ആ ഉത്തമസ്ത്രീകൾ മേഘത്തെ മിന്നൽപ്പിണരുകളെന്നവണ്ണം രാവണനെ പിൻതുടന്നുംകൊണ്ടു സഞ്ചരിച്ചു. സ്ഥാനംതെററിക്കിടന്നിരുന്ന ഹാരാംഗദങ്ങളോടും മാഞ്ഞും മായാതേയുമുള്ള കുറിക്കൂട്ടുകളോടും അഴിഞ്ഞുലഞ്ഞ വാർകുന്തളത്തോടും മുഖകമലങ്ങളിൽ പൊടിഞ്ഞിരുന്ന വിയപ്പുതുള്ളികളോടും നിദ്രാലസ്യത്താൽ ചാഞ്ഞുലഞ്ഞുകൊണ്ടിരുന്ന പൂമേനികളോടും വിയപ്പുജലത്താൽ ക്ലിന്നമാകനിമിത്തം പൂക്കൾ ഉതിന്നുവീണുകൊണ്ടിരുന്ന പൂമാലകളോടും കൂടിയ ആ മദിരാപാംഗികൾ രാക്ഷസേശ്വരനായ അവനെ പിന്തുടന്നു. കാമപാരവശ്യത്താലും ആദരത്താലും രാവണനെ അനുഗമിച്ചുംകൊണ്ടിരുന്ന ആ ഉത്തമസ്ത്രീകൾ അവൻെറ ഭായ്യമാർ തന്നെയാണ്. മഹാശക്തനാണെങ്കിലും കാമന്നധീനനായ ആ രാവണനാവട്ടെ, മന്മഥവികാരംകൊണ്ടുള്ള മദം വ്യക്തമാക്കിയും ലീലാപരമായി മന്ദം മന്ദം കാലെടുത്തുവെച്ചുംകൊണ്ടു സീതയിൽ അനുരക്തനായി സ്സഞ്ചരിച്ചുകൊണ്ടിരുന്നു. ശുചിസ്മിതകളായ ആ അംഗനമാർ നടക്കുമ്പോൾ അവരുടെ കാൽചിലമ്പുകളിൽനിന്നും അരഞ്ഞാണിൽനിന്നും ഉണ്ടായ്ക്കൊണ്ടിരുന്ന മഞ്ജുളനാദം മാരുതാത്മജൻ കേൾക്കുകയും അചിന്ത്യമായ പൌരുഷത്തോടുകൂടിയവനും അസാധാരണകമ്മങ്ങൾ നടത്തുവാൻതക്ക ശക്തനുമായ രാവണൻ അശോകവനികയുടെ പടിവാതുക്കൽ വന്നെത്തിയിരിക്കുന്നതു കാണുകയും ചെയ്തു. സുഗന്ധതൈലം ഒഴിച്ചു കത്തിജ്വലിച്ചു നാലുഭാഗവും പ്രകാശിച്ചുകൊണ്ടിരുന്ന അസംഖ്യം ദീപങ്ങൾ മുൻഭാഗത്തു പിടിച്ചു നടന്നുകൊണ്ടിരുന്ന സ്ത്രീകളുടെ നടുവിൽ ഉഗ്രപ്രതാപിയായ രാവണൻ മദനവൈവശ്യത്തോടെ സഞ്ചരിച്ചു. കാമം, ദപ്പം, മദം എ

ന്നിവകൊണ്ടു കുടിലമായും ആതാമ്രമായുമുള്ള നേത്രങ്ങളോടുകൂടിയ ആ രാക്ഷസേശ്വരനെക്കണ്ടാൽ വില്ലു ധരിക്കാതെ വരുന്ന സാക്ഷാൽ മന്മഥനൊ എന്നു തോന്നിപ്പോകും. കടഞ്ഞെടുത്ത അമൃതം പോലെയും വെള്ളത്തിലെ നുരപോലെയും ശുഭ്രതരമായി വിളങ്ങുന്നതും സ്ഥാനംതെററി തോൾവളയ്ക്കുമേൽ വീണുകിടക്കുന്നതുമായ തൻെറ ഉത്തരീയം ലീലയായി അവൻ യഥാസ്ഥാനം നിവേശിപ്പിക്കുന്നതുമുണ്ട്. പുഷ്പങ്ങളാലും പത്രാവലികളാലും നിബിഡമായിരുന്ന ആ വൃക്ഷശാഖകൾക്കിടയിൽ മറഞ്ഞിരുന്നുംകൊണ്ടു ശത്രുഘാതിയായ ഹനുമാൻ, രൂപയൌവനയുക്തകളും മദാലസകളുമായ ആ അംഗനമാരാൽ ചുററപ്പെട്ടുംകൊണ്ടു രാക്ഷസേശ്വരൻ അടുത്തടുത്തു വന്നുചേരുന്നതും ശ്രദ്ധയോടെ വീക്ഷിച്ചു. ശ്രേഷ്ഠാഭരണങ്ങൾ ധരിച്ചും മദംനിമിത്തം കണ്ണുകൾ സ്തംഭിപ്പിച്ചുംകൊണ്ടു മഹാബലനും ഉഗ്രതേജസ്വിയും വിശ്രവസ്സിൻെറ പുത്രനുമായ ആ രാവണൻ പക്ഷിമൃഗാദികളുടെ ആരവാഘോഷത്തോടുകൂടിയ ആ പ്രമദാവനത്തിൽ പ്രവേശിച്ചു. താരങ്ങളാൽ ചുററപ്പെട്ട ചന്ദ്രനെപ്പോലെ ആ സുന്ദരയുവതികളാൽ ചുററപ്പെട്ടുംകൊണ്ടു രാവണൻ അവർണ്ണ്യമായ ശോഭ കൈക്കൊണ്ടു. ഇവൻ മഹാബാഹുവായ ദശാനനൻ തന്നെ. ഇവൻെറ ചേഷ്ടകൾ മുഴുവൻ കാണേണ്ടതാണ്. എന്നീ വിചാരങ്ങളോടുകൂടെ ഹനുമാൻ പിന്നീടു സ്വസ്ഥാനത്തിൽനിന്നു അല്പം താഴെ ഇറങ്ങി. ഉഗ്രതേജസ്വിയാണെങ്കിലും രാവണതേജസ്സു കണ്ടു ചഞ്ചലഹൃദയനായി ആ വൃക്ഷത്തിന്മേൽ തന്നെ പത്രാവലികൾക്കിടയിൽ അവൻ പററിപ്പതുങ്ങി. കൊണ്ടൽവേണിയും തടിച്ച നിതംബത്തോടുകൂടിയവളും പീനസ്തനിയും മയ്ക്കണ്ണിയും അപ്സരസ്ത്രീതുല്യയുമായ സീതയെ ഓത്തു കാമവിവശനായിഭ്ഭവിച്ചിരുന്ന രാവണൻ പിന്നീടു മന്ദംമന്ദം നടന്നുംകൊണ്ട് അവളുടെ സമീപം ചെന്നുചേൎന്നു.

---

# സഗ്ഗം-19

ശ്രേഷ്ഠാഭരണങ്ങൾ ധരിച്ചവനും പ്രതാപപ്രഭാവിയും രാക്ഷസേശ്വരനുമായ രാവണനെക്കണ്ടു ഭയന്ന് അതിപാവനയും രൂപയൌവനസമ്പന്നയും ഉത്തമയും വീരപത്നിയും നൃപപുത്രിയുമായ മൈഥിലി കൊടുങ്കാറേററ കദളിവാഴപോലെ വിറച്ചുപോയി. വരവണ്ണിനിയും ഗുണോൽകൃഷ്ടയും ആയതലോചനയുമായ അവൾ തന്റെ ഊരുദ്വയംകൊണ്ടുദരവും ഇരുകരങ്ങൾകൊണ്ടു കുചങ്ങളും മറച്ചു കരഞ്ഞുംകൊണ്ട് ഒരുഭാഗത്തേക്കൊതുങ്ങിയിരുന്നു. രാക്ഷസസ്ത്രീകളാൽ സംരക്ഷിക്കപ്പെട്ടുവരുന്ന ആ വിദേഹപുത്രി വൻകടലിൽ അകപ്പെട്ടു കഷ്ടപ്പെടുന്ന തോണിയെപ്പോലെ അതിദുഃഖിതയായിക്കാണപ്പെട്ടു. വെറുംനിലത്തു കഠിനവ്രതവും അനുഷ്ഠിച്ചുകൊണ്ടിരുന്ന സീതയെ മുറിഞ്ഞു ഭൂമിയിൽ പതിച്ച ഒരു വൃക്ഷശാഖയ്ക്കു തുല്യം ആ രാക്ഷസേശ്വരൻ വീക്ഷിച്ചു. മലിനവേഷയും തന്നിമിത്തം വിവണ്ണയും ഭൂഷണാർഹയാണെങ്കിലും ഭൂഷണഹീനയും ആയ ആ മനോഹാരിണി ചേറുപിരണ്ട ബിസാംകണക്കെ ശോഭിച്ചും ശോഭ കുറഞ്ഞും ഇരുന്നിരുന്നു. വിദിതാത്മാവും രാജഷഭനും രണവിശാരദനുമായ രാമന്റെ സമീപത്തു ചെല്ലുവാൻ സങ്കല്പമാകുന്ന അശ്വത്തെപ്പൂട്ടി മനോരഥമാകുന്ന വാഹനത്തിൽ കൂടെ പ്രയാണംചെയ്തുകൊണ്ടിരിക്കയായിരുന്നു ആ രാജപുത്രി. ശരീരം മെലിഞ്ഞു വസ്ത്രം മുഷിഞ്ഞ് മനസ്സുവിട്ടു കരഞ്ഞും ധ്യാനശോകങ്ങളിൽ മുഴുകി കരകാണാതെ സന്തപിച്ചും രാമനെത്തന്നെ സദാ സ്മരിച്ചും മന്ത്രൌഷധാദികളുടെ ആഭിചാരപ്രവൃത്തിനിമിത്തം സപ്പിണിയെന്നപോലെ കിടന്നു തുടിച്ചും ധൂമകേതുവാൽ പീഡിക്കപ്പെട്ട രോഹിണീനക്ഷത്രംപോലെ നന്നു ക്ലേശിച്ചും ഇരിക്കുന്നുണ്ട്. ശീലം, ആചാരം, ധമ്മനിഷ്ഠ എന്നീ ഗുണങ്ങൾ തികഞ്ഞിരിക്കുന്ന സൽക്കുലത്തിൽ ജനിച്ചു, വേണ്ടുംവണ്ണമുള്ള സംസ്കാരാദികളോടുകൂടെ വളൻവന്നു പിന്നീടു ദുഷ്കുലത്തിൽ ചെന്നു പതി

ച്ചവളെന്നപോലെയും, ദോഷ്ഠായുള്ള അപവാദംനിമിത്തം ഇടി
ച്ചിൽപററിയ കീത്തിപോലെയും, വേദസാന്നിദ്ധ്യമില്ലാത്ത വിദ്യ
യെന്നപോലെയും, നേത്തുപോയ കീത്തിപോലെയും, നിന്ദിത
മായ ശ്രദ്ധപോലെയും, ഊനമായ ഉപകരണങ്ങളോടുകൂടിയ പൂജ
പോലെയും, നശിച്ചുപോയ ആശപോലെയുമായിരുന്ന സീത അ
പ്പോഠം സ്ഥിതിചെയ്തിരുന്നത്. മന്ദതയെ പ്രാപിച്ച അഭിവൃദ്ധി
യൊ, പാഴായിപ്പോയ ആജ്ഞയോ, ഉല്പാതകാലത്തിങ്കൽ കത്തി
യെരിഞ്ഞുള്ള ദിഗ്ദേവതയോ, അപഹൃതയായ പൂജയോ, കേടു
പററിയ താമരവല്ലിയോ, ശൂരന്മാരൊടുങ്ങിയ സേനയോ, ഇരുളേ
ററ കാന്തിയോ, ജലം വററിയ പുഴയോ, അശുദ്ധമായിപ്പോയ
വേദിയോ, കെട്ടുപോയ അഗ്നിശിഖയൊ, രാഹുവാൽ ഗ്രസിക്ക
പ്പെട്ട ചന്ദ്രമണ്ഡലത്തോടുകൂടിയ രാത്രിയോ, കരിവരനാൽ തുമ്പി
ക്കൈകൊണ്ടു വലിച്ചിഴയ്ക്കപ്പെട്ടു ചിന്നിച്ചിതറിയ താമരലതകളാ
ലും തന്നിമിത്തം ഭയപ്പെട്ടു വിറയ്ക്കുന്ന പക്ഷിവൃന്ദങ്ങളാലും നാനാ
വിധമായിച്ചമഞ്ഞുപോയ താമരപ്പൊയ്കയോ, നീർ വാൎന്നു നന്ന
കൃശയായൊഴുകിപ്പോകുന്ന ശുഷ്കനദിയോ, ഇരുളടഞ്ഞ കൃഷ്ണപക്ഷ
രാത്രിയോ എന്നെല്ലാം തോന്നത്തക്കവണ്ണം അവഠം ആ വൃക്ഷമൂല
ത്തിൽ സ്ഥിതിചെയ്യുന്നുണ്ട്. സുകുമാരിയും സുന്ദരാപാംഗിയും മണി
മന്ദിരത്തിൽവസിക്കേണ്ടവളുമായ ആ തന്വീരത്നം അപ്പോഠം പൊ
ട്ടിച്ചെടുത്തു വാടിപ്പോയ താമരവല്ലിപോലെ മന്ദമായി ശോഭിച്ചു
കൊണ്ടിരുന്നു. ഭത്താവായ ഗജരാജൻെറ സമീപത്തുനിന്നു പിടി
ച്ചുകൊണ്ടുവന്നു ബദ്ധമായി തളച്ചുനിത്തിയിരിക്കുന്ന ഒരു കരിണിയെ
പ്പോലെ അവഠം ദീഘമായി നിശ്വസിച്ചുകൊണ്ടിരിക്കുന്നതും ഹനു
മാൻ ഉടഞ്ഞ ഹൃദയത്തോടെ ദശിച്ചു. ശരൽക്കാലത്തെ നീലനിറ
മായ തരുനിരകഠംകൊണ്ടു വനതലംപോലെ നീണ്ടു ജടപിടിച്ചു
തലമുടിയാൽ ആ തന്വീരത്നം വിളങ്ങുന്നതും ഉണ്ട്. ഉപവാസം
കൊണ്ടും വ്യസനാധിക്യംകൊണ്ടും ആധികൊണ്ടും ഭയംകൊണ്ടും
മെലിഞ്ഞും നന്നെത്തളൎന്നും ഇരിക്കുന്ന ആ ജനകജ രഘുകുലോത്ത
മനും ജയശീലനുമായ രാമനോടു രാവണനെ സംഹരിക്കേണമെന്ന്

അഞ്ജലിബന്ധത്തോടുംകൂടെ പ്രാൎത്ഥനചെയ്തുകൊണ്ടിരിക്കുന്ന ഒരു ദേവസ്ത്രീക്കു തുല്യം വിളങ്ങിയിരുന്നു. അടിക്കടി ചുററും നോക്കി കരഞ്ഞുകൊണ്ടിരിക്കുന്നവളും സ്വപക്ഷ്മയും ആതാമ്രനേത്രയും രാമനെത്തന്നെ സദാ ധ്യാനിച്ചിരിക്കുന്നവളും ഉദവുജലംപോലെ നിൎമ്മലയുമായ സീതയെ വധിക്കുമെന്നു ഭയപ്പെടുത്തിയുംകൊണ്ട് രാവണൻ പലതും പറഞ്ഞു വഞ്ചിപ്പാനാരംഭിച്ചു.

---

## സൎഗ്ഗം - 20

---

സാദ്ധ്വിയും, ദീനയും, നിരാനന്ദയും, ഭൎത്തൃദശനത്തിങ്കൽ ഉൽസുകയും തന്നിമിത്തം തപസ്വിനിയും ആയ സീതയോടു സ്വാഭിപ്രായം പ്രകാശിപ്പിച്ചുംകൊണ്ടു കാമവിവശനും ദൂഷിതചിത്തനുമായ രാവണൻ ഈവിധം പ്രിയവാക്കുകൾ പറഞ്ഞു. ഹേ നാഗനാസോരു! എന്നെക്കണ്ടിട്ടു നീ എന്തിന്നു ഭയപ്പെടുന്നു. നിന്റെ സ്തനങ്ങളും ഉദരവും എന്തിന്നായിട്ട് എന്നിൽനിന്നു മറയ്ക്കുന്നു. നിന്റെ ഈ ഭാവം എത്രയും അനുചിതമാണ്. ഹേ ആയതാക്ഷി! നിന്നെക്കാമിക്കുന്നവനായ എന്നെ ഭയപ്പെടുകയോ? കൊണ്ടാടുകയല്ലെ വേണ്ടതു്? അയെ, രാമനെ! പ്രിയെ! നിന്നെ ഞാൻ കാമിക്കുന്നു. ഹേ സൎവ്വാംഗസുന്ദരി! സൎവ്വലോകമനോഹാരിണി! സീതെ! ഇവിടെ ഭയപ്പെടുവാൻതക്കവണ്ണം നരന്മാരോ, ഘോരരൂപികളായ രാക്ഷസന്മാരോ ആരുംതന്നെയില്ല. അതിനാൽ ഒട്ടും ഭയപ്പെടേണ്ട. ഹേ ഭീരു! സ്വധൎമ്മരക്ഷയെന്നുള്ളതു രാക്ഷസൎക്കില്ല. പരദാരങ്ങളെ പുണരുകയോ അപഹരിക്കയോ ചെയ്യുന്നതുതന്നെയാണ് രാക്ഷസന്മാൎക്ക് സ്വധൎമ്മരക്ഷയും വിഹിതമായതും. ഇങ്ങിനെയെല്ലാമാണെന്നിരിക്കിലും ഹേ മനോഹരി! നിന്നിലുള്ള അത്യാദരംനിമിത്തം നിന്നെ ഞാൻ സമ്മതംകൂടാതെ തൊടുകപോലുമില്ല. ക്രൂരനായ മന്മഥൻ അവന്റെ തീക്ഷ്ണസായകങ്ങളാൽ എന്നെ എത്രയെങ്കിലും മഥിച്ചുകൊള്ളട്ടെ. എന്നാ

ക്കും ഞാൻ നിന്റെ അനിഷ്ടത്തിന്നു പാത്രീഭവിക്കയില്ല. ഹേ, ദേവി! ഒട്ടും ഭയപ്പെടേണ്ട. എന്നെ വിശ്വസിച്ചുകൊള്ളുക. ഹൃ ദയപൂൎവ്വം സ്നേഹിക്കുക. ഈവിധം ദുഃഖിച്ചു ദേഹത്തെ ക്ലേശി പ്പിക്കരുതേ. ജടപിടിച്ച മുടി, നിലമെത്ത, മലിനവസ്ത്രം, ആവ ശ്യമില്ലാത്ത പട്ടിണി, സദാ ധ്യാനം ഇവയൊന്നും ഹേ മദിരേക്ഷ ണെ! നിനക്കു ചേൎന്നവയല്ല. സുരഭിലമാല്യങ്ങൾ, സുഗന്ധതൈല ങ്ങൾ, ദിവ്യഗന്ധകലിതലേപനങ്ങൾ, വിശിഷ്ടാംബരങ്ങൾ, രത്നാ ഭരണങ്ങൾ, വിലപ്പിടിച്ച പേയങ്ങൾ, കാമ്യപദാൎത്ഥങ്ങൾ, മെത്ത കൾ, ആസനങ്ങൾ, വിചിത്രവാഹനങ്ങൾ, ആനന്ദജനകങ്ങളായ നൃത്തഗീതവാദ്യങ്ങൾ എന്നിവയെല്ലാം ഹേ മൈഥിലി! എന്നെ പ്രാപിച്ചു ഭുജിച്ചുകൊള്ളുക. ഹേ വരാംഗി! നീ സ്ത്രീരത്നമല്ലേ! ഒട്ടും ദുഃഖിക്കരുതേ. അംഗങ്ങളിൽ ഉചിതഭൂഷണങ്ങൾ എടുത്ത ണിയുക. എന്നെ പ്രാപിച്ചിരിക്കുന്നവളായ നീ എങ്ങിനെ ഇതി ന്നർഹയല്ലാതായിഭവിക്കും. അതിസുന്ദരമായ നിന്റെ യൌവനം ഇങ്ങിനെ പാഴാക്കിക്കളയുന്നുവല്ലൊ. പോയ്പ്പോയതു മടങ്ങിവരി കയെന്നതുണ്ടാവുന്നതാണോ? ഹേ ശുഭദേശനെ! നദീജലത്തെ ഓൎക്കുക. നിന്നെ സൃഷ്ടിച്ചശേഷം സൃഷ്ടികൎത്താവായ പിതാമഹൻ ഇതുപോലുള്ള മററു രൂപങ്ങൾ നിൎമ്മിപ്പാൻ സാധിക്കായ്കയാൽ ഈ തൊഴിൽ വേണ്ടെന്നുവെച്ചിരിക്കയാണെന്നു തോന്നുന്നു. നി നക്കു തുല്യം രൂപയൌവനപ്രഭാവത്തോടുകൂടിയ വേറൊരു രൂപം കാണുന്നില്ലല്ലൊ. ഹെ വൈദേഹി! വരയൌവനം, നിരന്ന സൌന്ദൎയ്യം, ഉത്തമഗുണം എന്നിവ തികഞ്ഞിരിക്കുന്ന നിന്റെ സമീപം വന്നുചേരുവാൻ ഇടയുള്ള ഏതൊരു പുരുഷനാണ് വെ റുംകയ്യോടെ മടങ്ങുവാൻ ശക്തനായുള്ളവൻ. സാക്ഷാൽ വിധാ താവുംകൂടെ ശക്തനാകയില്ല നിശ്ചയം. ഹെ ഇന്ദുമുഖി! നിന്റെ അതിരുചിരമായ ഗാത്രത്തിൽ ഏതേതു ഭാഗത്തു ഞാൻ നോക്കുന്നു വോ അതതംഗങ്ങളിൽതന്നെ ഹെ ഘനനിതംബിനി! ഹെ ക ല്യാണി! എന്റെ ദൃഷ്ടികൾ സദൃഢം പതിഞ്ഞുപോകുന്നു. ഹെ സീതെ! നീ സംഭ്രമം വെടിഞ്ഞ് എന്റെ ഭാൎയ്യയായിഭവിക്കൂ.

ഞാൻ അവിടവിടെനിന്നു പിടിച്ചുകൊണ്ടുവന്നവരായ എല്ലാ ശ്രേഷ്ഠകൊടികളിൽവെച്ചും ഉത്തമോത്തമ നീ തന്നെ. അതിനാൽ നീ അവൎക്കെല്ലാമെന്നുവേണ്ട എനിക്കും എൻെറ പട്ടമഹിഷിയായ മണ്ഡോദരിക്കും ഈശ്വരിയായിരിക്കുക. അയെ ശുഭാംഗി! ലോകം മുഴുവൻ വെന്നു ഞാൻ സംഭരിച്ചുകൊണ്ടുവന്നിട്ടുള്ള എല്ലാ രത്നങ്ങളും നിനക്കുള്ളതുതന്നെ. എല്ലാ ആഭരണങ്ങളും നിൻെറതുതന്നെ. എൻെറ രാജ്യവും നിനക്കധീനം. എന്നല്ല ഞാൻ തന്നെയും നിനക്കടിമയാകുന്നു. അല്ലയോ വിലാസിനി! നിനക്കു വേണ്ടി നാനാ നഗരങ്ങളോടും സൎവ്വൈശ്വൎയ്യവിഭവങ്ങളോടുംകൂടിയ സകല ഭൂമിയും പിടിച്ചടക്കി ഞാൻ ജനകനു നല്കാം. ഉരാധൃഷ്മായ എൻെറ ഭുജവിക്രമത്തെപ്പററി നീ കേട്ടിരിക്കാം. യുദ്ധത്തിൽ എതിരില്ലാത്തതായ എൻെറ വീൎയ്യപരാക്രമങ്ങളും പൌരുഷപ്രഭാവങ്ങളും ഓൎക്കുക. എന്നോടു നേരിൽനിന്നു പൊരുതുവാൻ ആരും തന്നെ ഇല്ല. ശക്രനാകട്ടെ ശുക്രനാകട്ടെ എനിക്കു തുല്യരല്ല. ദേവദാനവന്മാർപോലും എത്രയോ പ്രാവശ്യം എന്നാൽ പരാജിതരായിബ്ഭയപ്പെട്ടോടിപ്പോയിട്ടുണ്ട്. അതിനാൽ നീ ഒന്നുകൊണ്ടും ശങ്കിക്കണ്ട. അഭിരുചിക്കൊത്ത വസ്ത്രാഭരണങ്ങൾ എടുത്തണിഞ്ഞു കൊള്ളുക. ശ്രേഷ്ഠാലങ്കാരങ്ങൾ അണിഞ്ഞുംകൊണ്ട് ഈ രമണരൂപം എൻെറ കണ്ണുകൾകൊണ്ടൊന്നു ഞാൻ കണ്ടുകൊള്ളട്ടെ. ഹേ വരാനനെ! ഇഷ്ടംപോലെ ഭൂഷണങ്ങൾ ധരിച്ചു വേണ്ടുംവണ്ണം കുടിച്ചുമദിച്ചു രമിക്കുക. ഭൂമിയാവട്ടെ, വിത്തമാവട്ടെ, ആൎക്ക വേണമെങ്കിലും യഥേഷ്ടം ദാനംചെയ്യുന്നതിന്നും നിനക്കു സ്വാതന്ത്ര്യമുണ്ടു. വിശ്വാസപൂൎവ്വം എന്നോടൊന്നിച്ചു ക്രീഡിക്കുക. വേണ്ടതെന്തെന്നാജ്ഞാപിക്കയും ചെയ്ക. എൻെറ പ്രസാദം നിമിത്തം നിൻെറ ജ്ഞാതികളും ബന്ധുക്കളും സന്തോഷചിത്തരായി ഭവിക്കട്ടെ. ഹേ ശുചിസ്മിതെ! നീലവേണി! എൻെറ സമ്പൽപ്രഭാവവും വീൎയ്യശ്രീയും നിസ്തുലകീൎത്തിയും നീ കണ്ടുകൊൾക. ഹേ സുഭഗെ! മരത്തോലുടുത്തു ക്ഷുൽപിപാസാദിപീഡയാൽ പാരതന്ത്ര്യപാരവശ്യത്തോടെ കാട്ടിൽ സഞ്ചരിച്ചുകൊണ്ടിരിക്കുന്ന രാമ

നിൽനിന്നും നിനക്കെന്തൊരു സുഖമാണ് കിട്ടുവാനുള്ളത്. ഐശ്വൎയ്യം നശിച്ചു വീൎയ്യം ക്ഷയിച്ചു വനത്തിൽ അലഞ്ഞുതിരിയുന്ന ആ രാമന്നു ജയം സിദ്ധിപ്പാനുള്ള മാൎഗ്ഗമേതാണ്. ഒരിക്കലും അവന്നു ജയം കിട്ടുകയില്ല. വെറുംനിലത്തുതന്നെ കിടന്നു കഴിച്ചുകൂട്ടുന്നവനും താപസവേഷധാരിയുമായ ആ രാമൻ ജീവിച്ചിരിപ്പുണ്ടോ എന്ന കാൎയ്യംതന്നെ സംശയമാണ്. ഹേ വിദേഹജെ! ഉണ്ടെങ്കിൽത്തന്നെ അവന്നു നിന്നെക്കാണ്മാൻപോലും സാധിക്കയുമില്ല. എന്റെ പിടിയിൽ അകപ്പെട്ടിരിക്കുന്ന നിന്നെ പ്രാപിപ്പാൻ അവൻ എങ്ങിനെ സമൎത്ഥനാകും. കാർകൊണ്ടലാൽ ആവരണംചെയ്യപ്പെട്ട തുനിലാവിനെപ്പാനംചെയ്വാൻ ബലാകപ്പക്ഷികൾ ശക്തരാകുന്നില്ല. അല്ലയോ ചാരുമതി! ഇന്ദ്രൻ അപഹരിച്ചതായ കീൎത്തിയെ വീണ്ടെടുപ്പാൻ ഹിരണ്യകശിപു എങ്ങിനെ സമൎത്ഥനാകുന്നില്ലയൊ അങ്ങിനെ എന്റെ അധീനത്തിൽ പെട്ടുപോയ നിന്നെ പ്രാപിപ്പാൻ ഹെ ചാരുസ്മിതെ! രാമനും ശക്തനാകുന്നില്ല. അല്ലയൊ ചാരുനേത്രെ! ഗരുഡൻ പാമ്പിനെയെന്നപോലെ നീ എന്റെ ഹൃദയത്തെ അപഹരിക്കുന്നു. കീറിപ്പറിഞ്ഞ മുഷിഞ്ഞ വസ്ത്രമാണ് നീ ഉടുത്തിരിക്കുന്നത്. അലങ്കാരങ്ങളൊന്നും അണിഞ്ഞിട്ടുമില്ല. നന്ന മെലിഞ്ഞു വേഷഹീനയായിരിക്കുന്നുമുണ്ടു. എങ്കിലും നിന്നെക്കാണുമ്പോൾ എന്റെ ഹൃദയം എന്റെ പ്രാണപ്രേയസിയിൽക്കൂടെ പ്രവേശിക്കുന്നില്ലല്ലൊ. എനിക്കു സൎവ്വഗുണങ്ങളും തികഞ്ഞ അന്തഃപുരസ്ത്രീകൾ എത്രയെങ്കിലുമുണ്ട്. അവൎക്കെല്ലാവൎക്കും ഹേ ജനകജെ! നീ സ്വാമിനിയായി വാഴുക. മൂന്നു ലോകത്തിലും വെച്ച് അത്യുത്തമകളായ അപ്സരസ്ത്രീകൾ ശ്രീദേവിയെയെന്നപോലെ ഹേ ഘനകേശി! നിന്നെസ്സേവിക്കും. ഹേ സുഭ്രു! വരശ്രോണി! ധനേശങ്കലുള്ള സൎവ്വധനങ്ങളും രത്നങ്ങളും നിനക്കധീനങ്ങളാണ്. അവയും നിന്റെ ഇഷ്ടംപോലെ ഭുജിച്ചുകൊള്ളുക. അല്ലയൊ ദേവി! തപഃപ്രഭാവംകൊണ്ടാവട്ടെ, തേജസ്സുകൊണ്ടാവട്ടെ, ബലവിക്രമംകൊണ്ടാവട്ടെ, ധനംകൊണ്ടാവട്ടെ, വീരലക്ഷണം, കീൎത്തി എന്നിവകൊണ്ടാവട്ടെ

രാമൻ എനിക്കു തുല്യനല്ല. അല്ലയൊ അംഗനാരത്നമെ! യഥേഷ്ടം ഭൂമിയും ധനങ്ങളും ഞാൻ നിനക്കു നൽകുന്നു. അവയെ ഭുജിക്കുക, പാനംചെയ്യുക, രമിക്കുക, വിഹരിക്കുക. നിന്റെ ജ്ഞാതികളും ബന്ധുജനങ്ങളും നിന്റെ ശ്രേയസ്സിൽ പരിതുഷ്ടരാകട്ടെ. പൂന്തേൻ നുകന്നു മദിച്ചു ഝങ്കാരംചെയ്തു വട്ടമിട്ടുകൊണ്ടിരിക്കുന്ന ഷൾപദവൃന്ദങ്ങളാൽ ചുററപ്പെട്ടുള്ള പൂമരനിരകളെക്കൊണ്ടു ശോഭിതമായ സമുദ്രതീരകാനനത്തിൽ ഹേ ഭീരു! എന്നോടൊരുമിച്ചു ക്രീഡിപ്പാൻ സസന്തോഷം പുറപ്പെട്ടുകൊള്ളുക.

## സർഗ്ഗം-21



ഭയങ്കരനായ ആ രാക്ഷസന്റെ അതിനിന്ദ്യമായ വാക്യങ്ങൾ കേട്ടു ധർമ്മലോപം വന്നുപോകുമെന്നു ഭയംനിമിത്തം പൊട്ടിക്കരയുന്നവളും പതിവ്രതയുമായ സീത നിസർഗ്ഗസിദ്ധവും സുരുചിരവുമായ പുഞ്ചിരിയോടുകൂടി ഒരു പുല്ക്കൊടിയെടുത്തു തന്റെ മുമ്പിൽ ഇട്ട് ആ പുല്ക്കൊടിയെ നോക്കി അതിദൈന്യമാംവണ്ണം ഇങ്ങിനെ പറഞ്ഞു: അല്ലയോ രാവണ! നീ എന്നിൽനിന്നു നിന്റെ മനസ്സിനെ പിൻവലിച്ചു സ്വജനത്തിൽ പ്രവേശിപ്പിക്കുക. എന്നെ കാമിപ്പാൻ നീ അർഹനല്ല. പാപം ചെയ്യുന്നവക്കു സൽഗതി ലഭിക്കയെന്നതുണ്ടാവുന്നതാണൊ? പതിവ്രതയായ എനിക്കു ഈ നിന്ദ്യകർമ്മം വിഹിതമല്ല. ഉത്തമകുലത്തിൽ ജനിച്ചവളും വിവാഹാനന്തരം പുണ്യകുലത്തിൽതന്നെ വന്നുചേരുവാനും എനിക്കു സംഗതിയായി. ഞാൻ നിനക്കൊന്നുകൊണ്ടും അനുരൂപയല്ല. പരമപുരുഷനും അതുല്യവിക്രമനുമായ ശ്രീരാമചന്ദ്രന്റെ ഉത്തമയും പതിവ്രതയുമായ പത്നിയാണ് ഞാൻ. നിന്റെ പത്നിയെ ധർമ്മലോപം വരാതെ അന്യരിൽനിന്നു രക്ഷിക്കേണ്ടതു ഏതുപ്രകാരം നിന്റെ മുറയൊ അപ്രകാരം പരനാരികൾക്കു ധർമ്മ

ലോപം വരാതെ രക്ഷിക്കേണ്ടതും നിന്റെ കടമയാണ്. തന്നത്തന്നെ ദൃഷ്ടാന്തമാക്കി സ്വജനത്തിൽ രമിച്ചു പരിതൃപ്തനാകുക. നിന്റെ പത്നിയെ അന്യൻ കാംക്ഷിക്കുന്നതു നിനക്കിഷ്ടമായിരിക്കയില്ലല്ലൊ. അതേവിധംതന്നെ അന്യഭാൎയ്യയെ പരിഗ്രഹിക്കുന്നതു അവൎക്കും ഇഷ്ടമായിരിക്കയില്ലെന്നു നീ ധരിച്ചുകൊള്ളണം. സ്വപത്നിയിൽ തുഷ്ടനാവാതെ ഇന്ദ്രിയങ്ങൾക്കടിമപ്പെട്ടു വ്യാമോഹംനിമിത്തം പരസ്ത്രീകളുടെ ധൎമ്മലംഘനംചെയ്യാൻ തുനിയുന്ന ഒരുവനെ നിശ്ശങ്കം അവർ അപമാനിക്കും. സജ്ജനങ്ങൾ ഇവിടെ ഇല്ലെന്നു തോന്നുന്നു. ഉണ്ടെങ്കിൽത്തന്നെ അവർ നിനക്കടിമപ്പെട്ടും നിന്നെ ഭയന്നും നിനക്കു സദുപദേശങ്ങൾചെയ്യാൻ ശക്തരല്ലാതായിഭ്ഭവിച്ചിരിക്കണം. നിന്റെ ബുദ്ധി വിപരീതമായിട്ടാണല്ലൊ പ്രവൎത്തിക്കുന്നതു. ആചാരവൎജ്ജിതവുമായിരിക്കുന്നു. അതല്ലെങ്കിൽ നീ അരക്കരോടു സ്നേഹംനടിച്ചു അവരുടെ കുലം ഉന്മൂലനം നശിപ്പിപ്പാൻവേണ്ടി ചെയ്യുന്ന തന്ത്രമായിരിക്കാം ഇതു. പക്ഷെ സജ്ജനങ്ങൾ ചെയ്യുന്ന സദുപദേശം നീ സ്വീകരിക്കാറില്ലെന്നു വരുമൊ? രാക്ഷസകുലം മുഴുവൻ മുടിഞ്ഞുപോകുന്നതായിരിക്കും ഇതിന്റെ ഫലം. മനസ്സിനെ സ്വാധീനമാക്കാതെ അഹങ്കാരതള്ളൽമൂലം ഈവിധം ഇന്ദ്രിയങ്ങൾക്കധീനനായി അനാചാരങ്ങൾ പ്രവൎത്തിപ്പാൻ ഒരുമ്പെടുന്ന ഒരു രാജാവിന്റെ ഐശ്വൎയ്യം നിറഞ്ഞ നാടും നഗരവും നാമാവശേഷമായിത്തീരുന്നു. അതേവിധംതന്നെ വിചിത്രരത്നസമ്പൂൎണ്ണവും വിഭവസമൃദ്ധവുമായ ഈ ലങ്കയും നീ ഒരുവൻ കാരണമായി കാലതാമസമെന്നിയെ മുടിഞ്ഞുപോകും നിശ്ചയം. ഭാവിയെ ഓൎക്കാതുള്ള തന്റെ ദുരിതകൎമ്മങ്ങളാൽ ഒരുവൻ ഹതനായിത്തീരുന്നു. അവന്റെ ആ നാശത്തിൽ അല്ലയൊ രാവണ! സൎവ്വഭൂതങ്ങളും പരിതുഷ്ടരാകയും ചെയ്യുന്നു. മഹാപാപിയായ നിന്നെപ്പററിയും 'ഈ ദുഷ്ടൻ ഒടുങ്ങിയല്ലൊ ദൈവാനുഗ്രഹംതന്നെ' എന്നിങ്ങിനെ നിന്നാൽ പീഡിക്കപ്പെട്ടുള്ള മഹാജനങ്ങളെല്ലാം നിന്റെ നാശത്തിൽ അഭിനന്ദിക്കും. സൂൎയ്യനെ ആശ്രയിച്ചു നില്ക്കുന്ന തേജസ്സുപോലെ രാമനോടു ചേൎന്നി

രിക്കുന്ന എന്നെ ആഭരണാദികൾകൊണ്ടോ ഐശ്വൎയ്യംകൊണ്ടോ വശത്താക്കാമെന്നു നീ കരുതേണ്ട. അമരതുല്യനും, മത്തേഭവിക്രമനും, ലോകേശനുമായ ശ്രീരാമചന്ദ്രന്റെ ഭുജത്താൽ സ്പൎശിക്കപ്പെട്ടവളായ ഞാൻ നാമോച്ചാരണത്തിനുംകൂടെ അയോഗ്യനായ നിന്നെ സ്പൎശിക്കുക എന്ന നീചകൎമ്മം എങ്ങിനെ ആചരിക്കും? വിധിയാംവണ്ണം വ്രതനിയമങ്ങൾ അനുഷ്ഠിച്ചുപോരുന്ന വിജ്ഞാനിയായ ബ്രാഹ്മണന്നു വിദ്യയെന്നപോലെ ആ മേദിനീപതിയായ രാഘവന്നുതക്ക ഭാൎയ്യയാണ് ഞാൻ. കാട്ടിൽ ഒററയായി തളച്ചുകെട്ടിയിരിക്കുന്ന കരിണിയെ കരീന്ദ്രനോടെന്നവണ്ണം ഭൎത്തൃവിരഹദുഃഖം അനുഭവിച്ചുകൊണ്ടിരിക്കുന്ന എന്നെ ഹേ രാവണ! രാമനോടു യോജിപ്പിക്കുക. എന്നെ രാമന്നായിസ്സമൎപ്പിച്ചു നിന്റെ അപരാധം പൊറുത്തുകൊള്ളുവാൻ അദ്ദേഹത്തോടപേക്ഷിക്കുക. ആ പരമപുരുഷൻ പ്രസിദ്ധധൎമ്മജ്ഞനും ഉദാരബുദ്ധിയും ആശ്രിതവത്സലനും അജയ്യനുമാണ്. അദ്ദേഹത്തെ നീ മിത്രമാക്കിക്കൊള്ളുക. ശരണാഗതവത്സലനും ഉൽകൃഷ്ടഗുണവാനുമായ അദ്ദേഹം നിന്റെ അപേക്ഷയെ കൈക്കൊള്ളാതിരിക്കയില്ല നിശ്ചയം. എന്നെ രഘൂത്തമന്നായൎപ്പിക്കുന്നുവെങ്കിൽ നിനക്കു നന്മയാണ്. അങ്ങിനെ പ്രവൎത്തിക്കാതെ ഹേ രാവണ! വൃഥാ ഭയങ്കരവധത്തിന്നധീനനാകേണ്ട. ദീപ്തകേശത്തോടും തപ്തരസനയോടുംകൂടെ കത്തിയെരിഞ്ഞുകൊണ്ടിരിക്കുന്ന ഉഗ്രവഹ്നിയുടെ നാളംപോലെ ഉജ്ജ്വലിച്ചുകൊണ്ടിരിക്കുന്ന വജ്രായുധത്തേയും നീ തടുക്കുമായിരിക്കും. കാലദണ്ഡത്തോടും നീ എതിൎത്തുവരാം. എന്നാൽ നിന്നെപ്പോലെ ദുഷ്ടരായവരുടെനേരെയുള്ള ആ രഘൂദ്വഹന്റെ ക്രോധം ഹേ രാവണ! ഒരിക്കലും അവരെ വിട്ടൊഴിക്കയില്ല. അതു ആരാലും തടുക്കത്തക്കതുമല്ല. ഇന്ദ്രധനസ്സിൽനിന്നും പുറപ്പെടുന്ന മഹാനാദംപോലെ രാമന്റെ വില്ലിൽനിന്നും പുറപ്പെട്ടുകൊണ്ടിരിക്കുന്ന ഭയങ്കരശബ്ദം നീ ഉടനെ കേൾക്കുമാറാകും. ക്രുദ്ധസൎപ്പങ്ങളെപ്പോലെ ഉജ്ജ്വലിച്ചുകൊണ്ടിരിക്കുന്ന രാമലക്ഷ്മണന്മാരുടെ തീക്ഷ്ണബാണങ്ങൾ രാക്ഷസന്മാരെ

സംഹരിച്ചുംകൊണ്ടു ഈ പുരിമുഴുവൻ ഉടഞ്ഞുവീഴും. താൎക്ഷ്യൻ പന്നഗങ്ങളെയെന്നപോലെ രാമൻ രാക്ഷസന്മാരെക്കൊന്നൊടുക്കും. മൂന്നടി അളന്നെടുത്തു മഹാവിഷ്ണു അസുരന്മാരിൽനിന്നും വഷിതമായ അവരുടെ ശ്രീയെയെന്നവണ്ണം ശത്രുമൎദ്ദനനും ശക്രതുല്യനും ഓജോനിധിയുമായ എന്റെ ഭത്താവു് അതിശീഘ്രം എന്നെ ഈ ബന്ധനത്തിൽനിന്നും മോചിപ്പിക്കും. ദുഷ്ടരാക്ഷസന്മാരുടെ അധിവാസംനിമിത്തം മുമ്പുതന്നെ ഹതസ്ഥാനമായിത്തീൎന്നിരുന്ന ജനസ്ഥാനം രാമചന്ദ്രന്റെ അതിതീവ്രമായ ശരവഷമേററു ശൂന്യമായിഭവിച്ചു. തത്സമയം ആ ശരപ്പാട മുഴുവൻ നശിച്ചു് ഏകനായിത്തീൎന്ന നീ രാമനോടു നേരിട്ടുനിന്നു പൊരുതുവാൻ അശക്തനായതുകൊണ്ടല്ലയൊ—എട—രാക്ഷസാധമ! പുരുഷസിംഹങ്ങളും അസ്ത്രകുശലന്മാരുമായ രാമലക്ഷ്മണന്മാർ ഇല്ലാത്ത അവസരംനോക്കി ആശ്രമത്തിൽ കടന്നു നീ ഈ നീചകൃത്യം ആചരിച്ചതു്? പുലിയുടെ ഗന്ധമേററ പട്ടി എപ്രകാരം അസ്ഥലത്തുടക്കന്നില്ലയോ അപ്രകാരം പുരുഷവ്യാഘ്രങ്ങളായ രാമലക്ഷ്മണന്മാരുടെ ഗന്ധംപോലും ഏററിരുന്നുവെങ്കിൽ നീ ആശ്രമം തിരിഞ്ഞുനോക്കുകപോലുമില്ലായിരുന്നു. ഇങ്ങിനെ ദുബ്ബലതനിമിത്തം ചോരകൃത്യം അനുഷ്ഠിച്ച നിനക്കു അവരോടു നേരിട്ടു പൊരുതു ജയംപ്രാപിപ്പാൻ ഒരിക്കലും സാധിക്കുന്നതല്ല. വൃത്രാസുരൻ തന്റെ ഒററക്കൈകൊണ്ടു പൊരുതു് ഇന്ദ്രനെ ജയിക്കാമെന്നു വിചാരിക്കുന്നതു വിവേകശൂന്യമല്ലെ? തന്റെ ശക്തി മുഴുവൻ പ്രയോഗിച്ചാലും ശതക്രതുവായ ഇന്ദ്രനെ വെല്ലുവാൻ അവന്നു സാധിക്കുമോ? അംശുമാൻ തന്റെ അംശുക്കൾകൊണ്ടു് അല്പമായ അംഭസ്സിനെയെന്നപോലെ രാമൻ ലക്ഷ്മണസഹിതനായി ഇവിടെ വന്നു് ഭാസുരങ്ങളായി ദിവ്യതേജസ്സോടുകൂടിയ ബാണസഹസ്രങ്ങൾകൊണ്ടു നിന്റെ പ്രാണങ്ങൾ വലിച്ചെടുക്കും. കാലഹതമായ വൃക്ഷത്തിന്നു ഇടിത്തീയിൽനിന്നെന്നപോലെ നിനക്കു ദശരഥപുത്രനായ രാമന്റെ ശരാഗ്നിയിൽനിന്നു മോചനം കിട്ടുന്നതല്ല. നീ വൈശ്രവണസ്ഥാനത്തെ ആശ്രയിക്കുന്നുവെ

ന്നിരിക്കിലും വരുണമഹാരാജാവിൻെറ രാജ്യത്തെ പ്രാപിക്കുന്നു വെങ്കിലും അവ നിന്നെ വിട്ടൊഴിക്കയില്ല".

## സർഗ്ഗം - 22

സീതയുടെ ഇപ്രകാരമുള്ള പരുഷവാക്കുകൾകേട്ട രാക്ഷസാധിപനായ രാവണൻ പ്രിയദർശനയും വരഗുണയുമായ അവളോട നൈരാശ്യത്തോടും ക്രോധത്തോടുംകൂടി ഈവിധം അനിഷ്ടവചനങ്ങൾ പറഞ്ഞു: "സ്ത്രീകളോട് എത്രത്തോളം സാന്ത്വനം പറയുന്നുവോ അത്രത്തോളം അവൾക്കടിമപ്പെട്ടുപോകുന്നു പുരുഷൻ. എത്രയെത്ര ഇഷ്ടം പറയുന്നുവൊ അത്രയും അവർ അവനെ അപമാനിക്കുന്നു. ഏതുവിധം ഒരു സാരഥി മാർഗ്ഗംതെററിയോടുന്ന തൻെറ കുതിരയെ കടിഞ്ഞാൺ വലിച്ചു നിലയ്ക്കുനിർത്തുന്നുവൊ അതുവിധം നിന്നിലുള്ള കാമം എൻെറ ക്രോധത്തെ അടക്കുന്നു. ഉൽക്കർഷോന്മാദിയായ പ്രതികൂലകാമം ഏതൊരുവനിൽ ജാതമാകുന്നുവൊ അവനിൽ അലിവും സ്നേഹവും ദൃഢമായങ്കുരിക്കുന്നു. അല്ലയോ വരാനനെ! കപടതാപസനായ രാമനെക്കാമിക്കുന്ന നീ വധ്യയും നിന്ദിതയുമാണ്. എങ്കിലും ഈ കാരണത്താൽ ഇപ്പോൾ ഞാൻ അതു ചെയ്യുന്നില്ല. നീ പറയുന്ന ഓരൊ പരുഷവാക്കിന്നും ഭയങ്കരവധം നിന്നിൽ ഏല്പിക്കേണ്ടതാണ്; എന്നാൽകൂടിയും അതൊരിക്കലും അയുക്തമാണെന്നു വരികയില്ല. അല്ലയോ വരവർണ്ണിനി! നിനക്കു ഞാൻ രണ്ടുമാസം ഇട നല്കുന്നു. ആ അവധി മുഴുവൻ ഞാൻ ഒരുവിധം ക്ഷമയോടെ കഴിച്ചുകൂട്ടിക്കൊള്ളാം; അതിന്നു ശേഷം നീ എൻെറ ശയ്യയെ പ്രാപിച്ചുകൊള്ളണം. അപ്രകാരം ചെയ്യാതിരുന്നാൽ ആ രണ്ടുമാസം കഴിഞ്ഞ പിറെറന്നാൾ നിന്നെ കൊത്തിനുറുക്കി എൻെറ ഭക്ഷണത്തിന്നു തയ്യാറാക്കുവാൻ അടുക്കളക്കാരെ ഏല്പിക്കുന്നുണ്ട്. അസുരോത്തമനായ രാവണൻ സീതാദേവിയെ ഈവിധം ഭത്സിക്കുന്നതും ശാ

സിക്കുന്നതും കേട്ട് അവന്റെ അനുചാരിണികളായ ദേവഗന്ധർവ്വ നാരികളിൽ ചിലർ പരിഭ്രമിച്ചുംകൊണ്ടു നാലുഭാഗവും നോക്കിയും കണ്ണു കാട്ടിയും ചുണ്ടു കടിച്ചും അവളെ ആശ്വസിപ്പിച്ചു. ദേവ ഗന്ധർവ്വനാരികളാൽ ആശ്വസിപ്പിക്കപ്പെട്ട സീതയാവട്ടെ—പാതി വ്രത്യമാകുന്ന ബലത്തെ മാത്രം അവലംബിച്ചുംകൊണ്ട് നിശാ ടേന്ദ്രനായ ആ രാവണനോടു സധൈര്യം ഇങ്ങിനെ പറഞ്ഞു: "ഹേ രാക്ഷസേശ്വര! നിനക്കു നന്മയെ കാംക്ഷിക്കുന്നവർ ഇവി ടെ ആരും ഇല്ലെന്നു തോന്നുന്നു. ഈ നീചകൃത്യത്തിൽനിന്നു നിന്നെ വിലക്കുവാൻ തുനിയുന്ന ഒരുവനേയും ഞാൻ ഈ ലങ്ക യിൽ കാണുന്നില്ല. ഇന്ദ്രന്റെ ഇന്ദ്രാണിയെന്നപോലെ ശ്രീരാമന്റെ ധർമ്മപത്നിയായ എന്റെ ധർമ്മലംഘനംചെയ്യാൻ ഈ മൂന്നു ലോ കത്തിലും നീ ഒരുത്തനല്ലാതെ മറ്റൊരുത്തൻ തുനിയും. ജ്യോതി ർമ്മയനും മഹാത്മാവുമായ രാഘവന്റെ പത്നിയായ എന്നോട് ഈവിധം വചിക്കുന്നതിനാലുണ്ടാവുന്ന നിന്റെ മഹാപാപം ഹേ രാക്ഷസാധമ! നീ എവിടെപ്പോയാലാണ് ഒടുങ്ങുന്നത്? വന ത്തിൽ നേരിടുവാൻ ഒരുങ്ങുന്ന ആനയും മുയലും എന്നപോലെ ശ്രീരാമൻ ഒരു മത്തഗജത്തിനു തുല്യനും നീ ഒരു ശശത്തിന്നു തുല്യ നുമാണെന്നു ധരിച്ചുകൊള്ളുക. ഇക്ഷ്വാകുകുലവിവർദ്ധനനും രാജ ശ്രേഷ്ഠനുമായ രാമചന്ദ്രനെ അധിക്ഷേപിക്കുന്നതിൽ ഈ നിസ്സാ രനായ നിനക്കു നാണമില്ലേ? ആര്യന്റെ മുമ്പിൽ ചെന്നു നില്ക്കുവാൻപോലും നിനക്കു യോഗ്യതയുണ്ടോ? കൃഷ്ണപിംഗളങ്ങ ളായ നിന്റെ ക്രൂരവികൃതദൃഷ്ടികൾ എന്റെ നേരെ നോക്കുന്ന സമയം എന്തുകൊണ്ടു ഭൂമിയിൽ പറിഞ്ഞുവീഴുന്നില്ല. ധർമ്മാത്മാ വായ ആ രാമഭദ്രന്റെ പത്നിയും ദശരഥന്റെ സ്നുഷയുമായ എന്നോടു നില്ലജ്ജം ഈ അനാചാരവാക്കുകൾ പറയുന്ന നിന്റെ നാവ് അററററു ഭൂമിയിൽ പതിക്കാത്തതെന്തുകൊണ്ട്? രാമൻ ആജ്ഞാപിക്കാത്തതുകൊണ്ടും എന്റെ തപോവ്രതത്തെ രക്ഷി പ്പാൻവേണ്ടിയുമാണ് അല്ലയോ ദശകന്ധര! ഞാൻ നിന്നെ എ ന്റെ പാതിവ്രത്യമാകുന്ന വഹ്നിക്കിരയാക്കാത്തതു്. ധീരനും അസ്ത്ര

ജ്ഞനമായ രാമനിൽനിന്നും എന്നെ അപഹരിക്കുവാൻ നിനക്കു സാധിക്കുന്നതല്ല. നിന്റെ വിനാശത്തിന്നായി വിധിയാൽ കല്പിക്കപ്പെട്ട ഒരു മാൎഗ്ഗമാണിതു് നിശ്ചയം. കുബേരസഹജനായ നീ ശൂരനും ബലശാലിയുമാണെങ്കിൽ രാമനെ അകററിയുംകൊണ്ടു് എന്നെ അപഹരണം ചെയ്യുന്നതെന്തിന്നു? രാക്ഷസാധിപനായ രാവണൻ സീതയുടെ ഈ പരുഷവാക്കുകൾ കേട്ടു തന്റെ ഭയങ്കരനേത്രങ്ങൾ ഉരുട്ടിമിഴിച്ചുംകൊണ്ടു വൈദേഹിയെ ഒന്നു നോക്കി. കനാന്തജീമൂതതുല്യം കറുത്തിരുണ്ട വൎണ്ണത്തോടും വമ്പിച്ച കൈകഴുത്തുകളോടും സിംഹത്തിന്റേതുപോലെ ഗംഭീരമായ ഗമനത്തോടും ഉജ്വലമായ വീൎയ്യപരാക്രമങ്ങളോടും തുടുതുടുത്ത നാവോടും തീപ്പൊരി ചിതറുമാറു കത്തിജ്വലിച്ചുകൊണ്ടിരുന്ന കണ്ണുകളോടും ഇളകിക്കളിച്ചുകൊണ്ടിരുന്ന കിരീടഹാരങ്ങളോടും പലവിധ മാലകൾ, ചേലകൾ, അനുലേപനങ്ങൾ, അംബരങ്ങൾ, അംഗദങ്ങൾ, അമൃതമഥനകാലത്തു മന്ഥരപൎവ്വതത്തിന്മേൽ ചുററിയിട്ടിരുന്ന വാസുകിയെന്നവണ്ണം അരയിൽ ചുററിവരിഞ്ഞിട്ടുള്ള അതിദീൎഘമായ അരഞ്ഞാൺ, ബാലാൎക്കപ്രഭയോടുകൂടിയ കുണ്ഡലങ്ങൾ എന്നിവയോടുംകൂടി ആ രാക്ഷസാധിപൻ നീണ്ടുതടിച്ച തന്റെ ഭുജദണ്ഡങ്ങൾകൊണ്ടു കൊടുമുടികളോടുകൂടിയ ഒരു മഹാപൎവ്വതംപോലെ വിളങ്ങി. സൎവ്വാലങ്കാരങ്ങൾകൊണ്ടും പൂമാലകൾകൊണ്ടും പൂത്തുതളിൎത്ത കല്പദ്രുമതുല്യം ശോഭിച്ചുകൊണ്ടിരുന്ന അവൻ ശ്മശാനത്തിൽ നിൎമ്മിച്ചലങ്കരിച്ചിട്ടുള്ള ഗംഭീരമായ ഒരു ചൈത്യപ്രാസാദംപോലെ അതിഭയങ്കരനായുംഭവിച്ചിരുന്നു. ക്രോധംനിമിത്തം രക്തവൎണ്ണമായ തന്റെ കണ്ണുകൾ ഉരുട്ടിമിഴിച്ചും ക്രുദ്ധിച്ച സൎപ്പംപോലെ ചീററി അടുത്തുംകൊണ്ടു് അവൻ സീതയോടു്, 'നീതികെട്ടവനും അൎത്ഥഹീനനുമായ രാമനെ നീ ആശ്രയിക്കുന്നുവല്ലോ, ഭാനുമാൻ സന്ധ്യയെയെന്നവണ്ണം നിന്നെ ഞാൻ ഇപ്പോൾത്തന്നെ നശിപ്പിക്കുന്നുണ്ടു്' എന്നിങ്ങിനെ പറഞ്ഞു. കാമക്രോധാദികൾ നിറഞ്ഞു വഴിയുന്ന മനസ്സോടെ സീതയെ അത്യന്തം ഭത്സിച്ചു് ഒററക്കണ്ണുള്ളവർ, ഒററക്കാതുള്ളവർ, പെരുംകാതുള്ള

വരം തുടങ്ങിയ വികൃതരൂപിണികളായ രാക്ഷസികളെ നോക്കി രാവണൻ 'അല്ലയോ രാക്ഷസികളെ! നിങ്ങൾ എല്ലാവരും ഒത്തൊരുമിച്ച സാമദാനഭേദങ്ങൾ വേണ്ടുംവിധം ഉപയോഗിച്ചും ദണ്ഡിക്കുമെന്ന ഭയപ്പെടുത്തിയും അതിശീഘ്രം സീതയെ എനിക്ക വശഗയാക്കുവിൻ' എന്നും മററും ആജ്ഞാപിച്ചു. തത്സമയം ധന്യമാലിനിയെന്ന ഒരു രാക്ഷസി, ക്രോധംനിമിത്തം അത്യന്തം ഭയങ്കരനായ ദശാസ്യനെപ്പുണർന്നുംകൊണ്ടിപ്രകാരം പറഞ്ഞു: "ഹേ രാജരാജേശ്വര! എന്നോടുകൂടി ക്രീഡിക്കുക, ഭവാന്നു ഈ സീതയെന്തിന്നു? ദുഃഖാധിക്യത്താൽ വിവർണ്ണയും പരവശയുമായി ഭൂവിച്ചിരിക്കുന്ന ഇവളിൽനിന്നും അങ്ങെയ്ക്ക് എന്തൊരു സുഖമാണ് ലഭിക്കുന്നത്? നിന്തിരുവടി വീര്യശൌര്യങ്ങളാൽ നേടിവെച്ചിട്ടുള്ള ദിവ്യസുഖവസ്തുക്കളും കാമ്യപദാൎത്ഥങ്ങളും അനുഭവിപ്പാൻ ബ്രഹ്മാവ് ഇവളുടെ തലയിൽ എഴുതീട്ടില്ല, നിശ്ചയം. ഇങ്ങോട്ടു കാമിക്കാത്തവളെ കാംക്ഷിക്കുന്ന ഒരുവന്റെ ഉടൽ സദാ ചുട്ടുനീറുന്നു. കാമമുള്ളവളെ കാമിക്കുന്ന ഒരുവന്നു സർവ്വദാ സംതൃപ്തിയുണ്ടാകയും ചെയ്യുന്നു. ഇതു കേട്ടു മഹാബലനായ രാവണൻ മേഘഗൎജ്ജനംപോലെ ഉച്ചത്തിൽ പൊട്ടിച്ചിരിച്ചു. കാമവിവശനായ അവൻ സ്വധൎമ്മത്തിൽ ദൃഢനിശ്ചിതയും വിദേഹരാജപുത്രിയും അമരവനിതക്കുതുല്യം പരമപാവനയും ആയ സീതയെ ഇങ്ങിനെ ഭത്സിച്ചു ഭയപ്പെടുത്തിയുംകൊണ്ട് ദേവഗന്ധർവ്വനാരികളാൽ ചൂഴപ്പെട്ടും ഭൂമി നടുങ്ങുംവണ്ണം അതിഗംഭീരമായി കാൽ എടുത്തുവെച്ചുംകൊണ്ടു സഞ്ചരിച്ച് സൂര്യതുല്യപ്രഭയോടുകൂടിയ തന്റെ രാജധാനിയെ പ്രാപിച്ചു.

---

## സൎഗ്ഗം-23

---

ശത്രുരാവണനും ഭയങ്കരനുമായ ആ രാക്ഷസേശ്വരൻ മൈഥിലിയോടിങ്ങിനെ അസഭ്യസംഭാഷണംചെയ്തു കയൎത്തു ചാടിയുംകൊണ്ട് രാക്ഷസികളോടെല്ലാം വേണ്ടുംവണ്ണം ചട്ടവുംചെയ്ത് അ

വിടെനിന്നു തിരിച്ചു. അനന്തരം കഠിനഹൃദയകളും വിരൂപിണികളുമായ ആ ആശരനാരികൾ സീതയുടെ ചുററം വന്നുകൂടി. അത്യന്തം ക്രൂരകളായ അവരിൽ ഒരു രാക്ഷസി സീതയോടിവിധം പരുഷവാക്കുകൾ പറഞ്ഞു: "എടി—സീതെ! പുലസ്ത്യമഹർഷിയുടെ പൌത്രനും ശ്രേഷ്ഠനും തപഃപ്രഭാവനും മഹാനും ഐശ്വൎയ്യവനുമായ രാവണൻെറ പത്നീപദം മാനിക്കത്തക്കതല്ലെ? അതിനെ നീ എന്തുകൊണ്ടു പരിഗണിക്കുന്നില്ല?" ഏകജടയെന്നു പേരായ മറെറാരുത്തി ക്രോധാലസ്യത്താൽ കൺ ചുകപ്പിച്ചുംകൊണ്ടിപ്രകാരംപറഞ്ഞു. "മരീചി, അത്രി, അംഗിരസ്സ്, പുലസ്ത്യൻ, പുലഹൻ, ക്രതു എന്നീ ആറു പ്രജാപതിമാരിൽ പ്രഖ്യാതനായ പുലസ്ത്യൻ ബ്രഹ്മാവിൻെറ മാനസപുത്രനാണ്. പുലസ്ത്യൻെറ മാനസപുത്രൻ അതിതേജസ്വിയായ വിശ്രവസ്സെന്ന മാമുനി. അദ്ദേഹം പ്രജാപതിക്കുതുല്യം വിശ്വപ്രഭാവനാണ്. അല്ലയോ ആയതാക്ഷി! ആ വിശ്രവസ്സിൻെറ പുത്രനാണ് ശത്രുരാവണനായ ഈ രാവണമഹാരാജാവ്. വീരനും ശൂരനും മഹാപ്രതാപിയുമായ രാക്ഷസേശ്വരനു ഭാൎയ്യയായിരിക്കേണ്ടവളാണ് നീ എന്നു ഞാൻ പറയുന്നതു അല്ലയോ സൎവ്വാംഗസുന്ദരി! നീ വകവെയ്ക്കില്ല അല്ലേ?" അനന്തരം പൂച്ചക്കണ്ണിയായ ഹരിജടയെന്ന ആശരസ്ത്രീ പറഞ്ഞു. "മുപ്പത്തിമുക്കോടി ദേവന്മാരേയും ദേവാധിപന്മാരേയും പരാജിതരാക്കി സ്ഥാനഭ്രഷ്ടരാക്കിയ ഈ നക്തഞ്ചരേശ്വരനു നീ ഭാൎയ്യയായിബ്ഭവിക്കുക". ക്രോധമൂൎച്ഛിതയായ പ്രഘസയെന്നവൾ പറഞ്ഞു. "അതുലവിക്രമനും യുദ്ധക്കളത്തിൽ പിന്തിരിക ശീലമില്ലാത്തവനും ശക്തോന്നതനും ശൂരനുമായ ഈ രാക്ഷസേന്ദ്രൻെറ ഭാൎയ്യയായിത്തീരുവാൻ നിനക്കു കൊതിയില്ലെ? എല്ലാവരിലുംവെച്ച് അതിപ്രിയയും വരാംഗിയും കേളീലോലുപയും ധന്യയുമായ മണ്ഡോദരിയെപ്പോലും വെടിഞ്ഞു രാക്ഷസേശ്വരൻ നിന്നെ പ്രിയതമയാക്കുവാൻ കൊതിക്കുന്നു. വേണമെങ്കിൽ അനേകായിരം സുന്ദരികളും വിലയുയൎന്ന രത്നൌഘങ്ങളും നിസ്തുലങ്ങളായ ഭാസ്വരചൈത്യങ്ങളും കാമ്യവസ്തുക്കളുംകൊണ്ടു നിറ

ഞ്ഞുള്ള അന്തഃപുരത്തെപ്പോലും ഹേ മനോഹരി! രാക്ഷസേശ്വരൻ നിനക്കുവേണ്ടി പരിത്യജിക്കുന്നതാണ്". വികടയെന്ന പേരായ രാക്ഷസി പറഞ്ഞു. "ദേവഗന്ധർവ്വദൈത്യന്മാരോ സംഗരത്തിൽ പലപാടും പായിച്ചിട്ടുള്ള ഈ രാക്ഷസേശ്വരൻ നിൻെറ കാല്ക്കൽ വന്നിരിക്കുന്നുവല്ലൊ, അദ്ദേഹത്തെ നീ കൈക്കൊള്ളാത്തതെന്ത്?' അപ്പോൾ ദുർമ്മുഖിയെന്നവൾ പറഞ്ഞു: 'അല്ലയോ ഭാമിനി! രക്ഷോനാഥനായ രാവണനെപ്പേടിച്ചു ഭാനുമാൻപോലും ഉഗ്രമായി പ്രകാശിക്കുന്നില്ല. വായു കഠോരമായിച്ചലിക്കുന്നില്ല. വൃക്ഷങ്ങൾ യഥാകാലം പുഷ്പവൃഷ്ടിചെയ്യുന്നു. മലകളും മേഘങ്ങളും യഥേഷ്ടം ജലം നൽകുന്നു. മഹാപ്രതാപിയായ ഈ രാജാധിരാജനെ ഹേ സുഭ്രു! നിലഃവനി! നീ സ്വീകരിക്കാത്തതെന്താണ്? അല്ലയോ സസ്മിതെ! ഞാൻ പറയുന്ന വാക്കുകൾ ഗണ്യമാക്കാതിരുന്നാൽ നിൻെറ കഥ അവസാനിച്ചുവെന്നു കരുതിക്കൊൾക.'

## സർഗ്ഗം - 24

സീതാദേവിയെച്ചുററിവളഞ്ഞിരുന്ന വികൃതാനനകളും കോപാവിഷ്ടകളുമായ രാക്ഷസികൾ സീതയെ നോക്കി വീണ്ടും 'അല്ലയോ കല്യാണി! സർവ്വഭൂതങ്ങൾക്കും ചിത്താനന്ദം നൽകുന്ന രാവണശയ്യയെ പ്രാപിപ്പാൻ നീ എന്തുകൊണ്ടിഷ്ടപ്പെടുന്നില്ല? അല്ലയോ മാനുഷെ! നിനക്കു മർത്ത്യഭാര്യയായിരിക്കുന്നതിലേ തുഷ്ടിയുള്ളുവെങ്കിൽ അതു നിനക്കിനി സാധിക്കുമെന്നു കരുതേണ്ട. രാമങ്കൽനിന്നും നിൻെറ ഹൃദയത്തെ പിൻവലിക്കൂ. മൂന്നു ലോകങ്ങളിലുമുള്ള സുഖഭോഗങ്ങൾ യഥേച്ഛം ഭുജിച്ചുംകൊണ്ടു രാവണപത്നിയായിബ്ഭവിച്ചു നീ സസുഖം ക്രീഡിക്കുക' എന്നിങ്ങിനെ പറഞ്ഞു. രാക്ഷസസ്ത്രീകളുടെ ഈ വചനങ്ങൾ കേട്ടു രാജീവനേത്രയായ സീത ബാഷ്പാവിലങ്ങളായ കണ്ണുകളോടുകൂടി ഇങ്ങിനെ മറുവടി പറഞ്ഞു: 'ഹേ രാക്ഷസികളെ! നിങ്ങൾ എല്ലാവരും ഒത്തുചേർന്നു

ലോകനിന്ദിതമായ ഈ വാക്കുകൾ എന്നോടു പറയുന്നതെന്തിന് ? നിങ്ങളുടെ ഈ നികൃഷ്ടവചനങ്ങൾക്കു എന്റെ ഹൃദയത്തിൽ അണു പോലും സ്ഥാനമില്ല. മനുഷ്യസ്ത്രീ ഒരു രാക്ഷസന്റെ പത്നീപദത്തിന്നർഹയല്ല. രാക്ഷസേശ്വരന്റെ പത്നീപദം പ്രാപിക്കേണമെന്നു ഉൽക്കണ്ഠയും എനിക്കില്ല. നിങ്ങൾ എല്ലാവരുംകൂടി എന്നെ കടിച്ചുതിന്നുന്നുവെങ്കിൽകൂടിയും ഞാൻ നിങ്ങളുടെ ഈ വാക്കുകൾ സ്വീകരിക്കുന്നതല്ല. അതിദീനനാണെന്നിരിക്കട്ടെ — രാജ്യവിഹീനനാണെങ്കിലും വേണ്ടതില്ല — എന്റെ ഭർത്താവുതന്നെയാണ് എനിക്കു ഗുരു. സുവർച്ചസ്സു സൂര്യങ്കൽ എപ്രകാരമോ അപ്രകാരം ഞാൻ സദാ ശ്രീരാമചന്ദ്രങ്കൽ പ്രീതയാണ്. ശക്രന്നു ശചീദേവിയും വസിഷ്ഠന്നു അരുന്ധതിയും ചന്ദ്രന്നു രോഹിണിയും അഗസ്ത്യന്നു ലോപാമുദ്രയും ച്യവനന്നു സുകന്യയും സത്യവാന്നു സാവിത്രിയും കപിലന്നു ശ്രീമതിയും സഗരന്നു കേശിനിയും സൌദാസന്നു മദയന്തിയും നളന്നു ദമയന്തിയും ഏതുവിധം ഇഷ്ടപത്നികളോ അതേവിധം ഇക്ഷ്വാകുകുലവരിഷ്ഠനായ ശ്രീരാമചന്ദ്രന്ന് ഈ ഞാൻ ഇഷ്ടപത്നിയാണ്.' സീതയുടെ ഇപ്രകാരമുള്ള വാക്കുകൾ കേട്ടു രാക്ഷസികൾ ഏററവും ക്രോധത്തോടുകൂടി അവളെ ശകാരധാരകൾകൊണ്ടു വീണ്ടും വീണ്ടും അഭിഷേകംചെയ്തു. ഇതെല്ലാം കേട്ടുംകൊണ്ടു ഹനുമാൻ ആ ശിംശിപാവൃക്ഷത്തിന്മേൽതന്നെ സ്ഥിതിചെയ്തിരുന്നു. ക്രോധാവിഷ്ടകളായ ആ രാക്ഷസികൾ തുടിച്ചുകൊണ്ടിരുന്ന അവരുടെ ഇഴഞ്ഞ ചുണ്ടുകൾ നക്കിനനച്ചുംകൊണ്ടു "സർവ്വലോകങ്ങളെയും തന്റെ ഭുജപരാക്രമത്താൽ വിറപ്പിച്ചുകൊണ്ടിരിക്കുന്ന രാക്ഷസേശ്വരനായ രാവണമഹാരാജാവിന്റെ കല്പനയെ ഇവൾ ലംഘിക്കയൊ? ഇവൾ അദ്ദേഹത്തെ ഭർത്താവായി വരിക്കയില്ലെ" എന്നിങ്ങിനെ പറഞ്ഞുംകൊണ്ടു വെണ്മഴു മുതലായ ആയുധങ്ങൾ എടുത്തു് അവളുടെ നേരെ ഓങ്ങുന്നതും ഹനുമാൻ കണ്ടു. ഭീമരാക്ഷസികളുടെ അതിഭയങ്കരമായ തർജ്ജനത്തെക്കേട്ടു ഭയപ്പെട്ടുകൊണ്ടിരിക്കുന്ന സീതയാവട്ടെ, അല്പം പിൻവലിഞ്ഞു് ആ ശിംശിപാവൃക്ഷത്തോടു നന്നെ അണഞ്ഞിരുന്നു.

മുഷിഞ്ഞ വസ്ത്രം ധരിച്ചും ഉടൽ മെലിഞ്ഞു മുഖം വാടിയുമിരിക്കുന്ന സീതയെ ഭയങ്കരരൂപിണികളും അതിനിഷ്ഠുരകളുമായ അവർ വീണ്ടും വീണ്ടും പലവിധം ഭത്സിച്ചുംകൊണ്ടേ ഇരുന്നു. കുമ്പവീത്തവളും വിരൂപിണിയുമായ വിനതയെന്ന രാക്ഷസി കോപാന്ധയായുംകൊണ്ടിങ്ങിനെ പറഞ്ഞു: 'എടി വിദേഹജെ! നീ ഭത്തൃസ്നേഹം കാട്ടിയതു മതി മതി. ഇതിലധികം കാട്ടിക്കൂട്ടുന്നതു നിനക്കാപത്തിനാണെന്നു ധരിച്ചുകൊള്ളുക. ഹേ മനോഹരെ! മത്ത്യധമ്മം നീ നല്ലവണ്ണം അനുഷ്ഠിച്ചു. അതിൽ എനിക്കു വളരേ സന്തോഷവുമുണ്ട്. എങ്കിലും നിൻെറ നന്മക്കായി പറയുന്ന ഈ വാക്കുകൾക്കൂടിയും നീ സ്വീകരിക്കുക. സവ്വ രാക്ഷസന്മാക്കും ഭത്താവായിരിക്കുന്ന ദശാസ്യനെ അല്ലയോ മൈഥിലി! നീ ഭത്താവായി വരിക്കുക. അവൻ ഇന്ദ്രനെപ്പോലെ പരാക്രമപ്രഭാവനും പ്രതാപശാലിയും മഹാതേജസ്വിയുമാണ്. നിൻെറ സമീപത്തു വരികയും ചെയ്തിരിക്കുന്നു. ദാതാവും ഹിതവത്തിയുമായ അവനെ ഭജിക്കുക. മത്ത്യനും പാവപ്പെട്ടവനുമായ രാമനെ ത്യജിക്കുക. അല്ലയോ സീതെ! നീ ഇന്നുമുതൽ ദിവ്യഗന്ധകലിതങ്ങളായ കുറിക്കൂട്ടുകൾ, ശ്രേഷ്ഠാഭരണങ്ങൾ എന്നിവയണിഞ്ഞും വിശിഷ്ടതരങ്ങളായ ഭോജ്യപേയങ്ങൾ ഭുജിച്ചുംകൊണ്ട് യഥേഷ്ടം വിഹരിക്ക. ഹേ ആയതാക്ഷി! നീ എല്ലാ ലോകങ്ങൾക്കും ഈശ്വരിയായിഭവിച്ചു ലോകം മുഴുവൻ നിൻെറ ആജ്ഞയെ നടത്തുക. അഗ്നിക്കു സ്വാഹയെപ്പോലെയും ഇന്ദ്രന്ന് ഇന്ദ്രാണിയെപ്പോലെയും നീ രാക്ഷസേശ്വരനായ രാവണന്ന് ഇഷ്ടയായിഭവിച്ചു സംതൃപ്തയാക. ദുഃഖിച്ചു മരിക്കാറായ രാമനിൽനിന്നും നിനക്കെന്തൊരു സുഖമാണ് ലഭിപ്പാനുള്ളത്. ഞാൻ പറയുന്ന ഈ വാക്കുകൾ അനുസരിക്കാത്തപക്ഷം ഞങ്ങൾ എല്ലാവരുംകൂടി നിന്നെ ഇപ്പോൾതന്നെ തിന്നുകളയും.' അനന്തരം ഇഴഞ്ഞ മുലകളുള്ള വികടയെന്നവൾ അത്യന്തം ക്രോധത്തോടുംകൂടി മുഷ്ടിമടക്കിഓങ്ങിയുംകൊണ്ടിങ്ങിനെ പറഞ്ഞു: 'എടി മൂഢെ! നിൻെറ ഈ അധിക്ഷേപവാക്കുകൾ സവ്വവും സഹിച്ചുകൊണ്ടിരിക്കുന്നതു നീ മിഥിലേശപുത്രിയാണെന്ന കരുണകൊണ്ടും സ്നേഹംകൊ

ണ്ടമാണ്. നിൻെറ ഉൽകൎഷത്തെ ആശംസിച്ചുംകൊണ്ടുപറയുന്ന ഞങ്ങളുടെ ഈ പ്രിയവാക്കുകൾ നീ എന്തുകൊണ്ടാണ് നിഷേധിക്കുന്നത്? ആൎക്കും എത്തുവാൻ സാദ്ധ്യമല്ലാത്ത കടലിന്നിക്കരെ നിന്നെക്കൊണ്ടുവന്നുകഴിഞ്ഞു; രാവണാന്തഃപുരം പ്രാപിപ്പിക്കയും ചെയ്തു. രാക്ഷസേശ്വരപത്തനത്തിൽ കൊണ്ടുവന്നു ബന്ധനത്തിൽ വെച്ച് ഈ ഞങ്ങൾ കാത്തുകൊണ്ടിരിക്കെ നിന്നെ ഇവിടെനിന്നും മോചിപ്പിപ്പാൻ സാക്ഷാൽ ശതക്രതുവിന്നുംകൂടി സാധിക്കുന്നതല്ല. അല്ലയോ മൈഥിലി! നിൻെറ നന്മയെക്കാംക്ഷിക്കുന്നവളായ എൻെറ വാക്കിന്നനുകൂലമായി പ്രവൎത്തിക്ക. നീ കണ്ണുനീർ വാൎത്തതു മതി. നിൻെറ ഈ പാഴ്ദുഃഖത്തെ കൈവെടിയുക. അല്ലയോ സീതെ! നീ സസന്തോഷം രാക്ഷസേന്ദ്രനോടുംകൂടെ കേളീവിലാസങ്ങളിൽ മുഴുകുക. ഹേ ഭീരു! സ്ത്രീകൾക്കു യൌവനം അധികകാലം നിലനില്ക്കുന്നതല്ലെന്നു നീ ഓൎക്കാത്തതെന്താണ്. അതു നശിച്ചുപോകുന്നതിന്നുമുമ്പായി ദിവ്യഗന്ധം വീശുന്ന കുസുമനിരകളാൽ സൎവ്വത്ര സവിശേഷം അലങ്കരിക്കപ്പെട്ട രമ്യോദ്യാനങ്ങളിലും പൎവ്വതസാനുക്കളിലും ഹേ മദിരേക്ഷണെ! ആശരേശനോടുകൂടി ചുററിനടന്നു നീ ക്രീഡിക്കുക. അനേകായിരം സ്ത്രീകൾ ഹേ സുന്ദരി! നിൻെറ ആജ്ഞയനുസരിപ്പാൻ എപ്പോഴും സന്നദ്ധകളായുണ്ട്. സൎവ്വരാക്ഷസന്മാൎക്കും നാഥനായ ദശാസ്യനെ നീ ഭൎത്താവായി വരിക്കുക. ഞാൻ പറയുംപ്രകാരം പ്രവൎത്തിക്കാതിരുന്നാൽ എടി വിദേഹജെ! നിൻെറ മാറിടം കുത്തിപ്പിളൎന്നു ഞാൻ നിൻെറ ചുടുനിണം കുടിക്കുന്നുണ്ട്." തത്സമയം അവിടെ ഉണ്ടായിരുന്ന ചണ്ഡോദരിയെന്ന ക്രൂരരാക്ഷസി അത്യന്തം കോപത്തോടുംകൂടെ ശൂലംചുററിവീശിയുംകൊണ്ടിങ്ങിനെ ഗൎജ്ജിച്ചു "കൊങ്കത്തടം കുലുങ്ങുമാറു ഭയന്നു വിറക്കുന്ന ഈ മോഹിനിയെ രാവണൻ ഇവിടെ കൊണ്ടുവന്നിറക്കിയ ദിവസം മുതല്ക്കേ ഇവളുടെ തിളച്ചുപൊങ്ങുന്ന രുധിരം കുടിച്ച് യകൃത്തും, പ്ലീഹയും, ക്രോഡവും, കരളും, മുരടോടെ കടിച്ചുകാൎന്നു തിന്നേണമെന്ന മോഹം എനിക്കുണ്ടായിരുന്നു. ആയതു സാധിപ്പിപ്പാൻ തക്ക അവസരം

ഇതാ ഇപ്പോൾ വന്നുചേൎന്നു. ഇവളുടെ കുടൽമാലയും തലയും കടിച്ചുകാൎന്നു തിന്നുവാൻ ബഹു രസമുണ്ടാകും." പിന്നീടു പ്രഘസ യെന്ന പേരായ രാക്ഷസി പറഞ്ഞു: 'ചങ്ങാതികളെ! നിങ്ങളെല്ലാവരും വെറുതെയിരിക്കുന്നതെന്താണ്? നമുക്കിവളെ കഴുത്തു ഞെക്കി കൊല്ലുക. ഇവളെ കൊന്നുവെന്നു രാക്ഷസേന്ദ്രനോടുണൎത്തിക്കയും ചെയ്യാം. അതു നന്നായി എന്നേ അപ്പോൾ തമ്പുരാൻ കല്പിക്കയുള്ളു.' അജാമുഖിയെന്നവൾ പറഞ്ഞു: "ഇവളെ കൊത്തി നുറുക്കി എല്ലാ ഭാഗങ്ങളും നമുക്കൊപ്പം പങ്കിടാം. വെറുതെ കലഹിക്കുന്നതിൽ എനിക്കു ലേശം ഇഷ്ടമില്ല. മദ്യവും ലേഹ്യവും ധാരാളം വരുത്തുവിൻ!' ഉടൻ ശൂൎപ്പണഖയെന്നവൾ പറഞ്ഞു: 'ഇതിൽ അജാമുഖി പറഞ്ഞതാണ് എനിക്കേററവും ബോദ്ധ്യമായതു്, ഇവളെ അപ്രകാരംതന്നെയാണ് ചെയ്യേണ്ടതു്. സൎവ്വ ദുഃഖസംഹാരിയായ മദ്യം വേഗം വരുത്തുവിൻ. മത്സ്യമാംസവും മദ്യവുംകൊണ്ടു ഭദ്രകാളിക്കു ബലികഴിച്ച് ഈശപ്രീതിക്കായി നമുക്കു നൃത്തം ചെയ്യാം.' വികൃതാനനകളായ രാക്ഷസികളുടെ ഈ രൂക്ഷവാക്കുകൾ കേട്ടു ദേവസ്ത്രീതുല്യയായ സീത നന്ന ഭയപ്പെട്ടു് ധൈൎയ്യം കൈവിട്ടു വാടി വിളൎത്തു.

---

## സൎഗ്ഗം - 25

---

ക്രൂരരാക്ഷസികളുടെ ഇപ്രകാരമുള്ള പരുഷവചനങ്ങൾ കേട്ടു മനോവ്യഥയുടെ കാഠിന്യത്താൽ ജനകജ പൊട്ടിക്കരഞ്ഞു. പിന്നീട് ഒരുവിധം ധൈൎയ്യമവലംബിച്ച് ശോകാശ്രുപൂൎണ്ണമായ നയനങ്ങളോടും വിറക്കുന്ന കണ്ഠത്തോടുംകൂടി അവരോട് "ഹേ രാക്ഷസികളെ! ഒരു മനുഷ്യസ്ത്രീ രാക്ഷസഭാൎയ്യയായിരിക്കയെന്നതു എത്രയും അനുചിതമാണ്. നിങ്ങളെല്ലാവരുംകൂടി എന്നെക്കൊന്നു ഭക്ഷിക്കുന്നുവെങ്കിൽകൂടിയും ആചാരവൎജ്ജിതവും അതിനിന്ദ്യവുമായ ഈ കൎമ്മം ഞാൻ അനുഷ്ഠിക്കുന്നതല്ല" എന്നിങ്ങിനെ പറ

ഞ്ഞു. വരാംഗനയായ സീത ക്രൂരരാക്ഷസികളാലും രാവണനാലും തർജ്ജനംചെയ്യപ്പെട്ടു ദുഃഖപരിപീഡിതയായും കൂട്ടംവിട്ടു ചെന്നായ്ക്കളുടെ കൈയിൽ അകപ്പെട്ടിരിക്കുന്ന മാൻപേടയെപ്പോലെ ഭയവിഹ്വലയായും വിറച്ചുകൊണ്ടിരുന്നു. ഭയംനിമിത്തം ഓരോ അംഗങ്ങളും ഉള്ളിലോട്ടു വലിഞ്ഞു് ആ ശുഭാംഗി നന്നെ കൃശയായിച്ചമഞ്ഞു. സഹിക്കവെയ്യാത്ത ദുഃഖത്തിൽ മുഴുകിയും തന്നിമിത്തം മനസ്സിടിഞ്ഞുംഉള്ള അവൾ മഹാമതിയായ തന്റെ പതിയെപ്പററി ഓരോന്നു ചിന്തിച്ചുകൊണ്ടേ ഇരുന്നു. ആ തന്വംഗിയുടെ പീനസ്തനങ്ങളാവട്ടെ ചിന്താഭാരംനിമിത്തം ധാരമുറിയാതെ ഒഴുകിക്കൊണ്ടിരുന്ന കണ്ണുനീർപ്രവാഹത്താൽ കലുഷിതങ്ങളായി ഭവിച്ചു. സമുദ്രമദ്ധ്യേ വൻതിരകൾക്കിടയിൽപെട്ടു വലയുന്ന ഒരുവൻ കൈയിൽ പിടികിട്ടുന്ന മരക്കഷണത്തേയൊ മററൊ ആശ്രയിക്കുന്നതുപോലെ ശോകസാഗരത്തിൽ പെട്ടു ചിന്താകല്ലോലങ്ങളാൽ തല്ലിത്തകൎക്കപ്പെട്ടുകൊണ്ടിരുന്ന ആ വിദേഹജ പൂത്തുനിന്നിരുന്ന അശോകവൃക്ഷത്തിന്റെ ഒരു കൊമ്പിനെ ആശ്രയിച്ചുംകൊണ്ടു ചിന്താവിഷ്ടയായി അവിടെ നിലകൊണ്ടു- എത്രതന്നെ ആലോചിച്ചിട്ടും അതിഗംഭീരമായ ആ ശോകാൎണ്ണവത്തിന്റെ മറുകര കാണ്മാൻ അവൾ ശക്തയായില്ല. ഇന്ദുതുല്യമായ അവളുടെ മുഖം വാടി വിളറി കൊടുങ്കാററിലകപ്പെട്ട വാഴയെപ്പോലെ അവൾ ഭയന്നു വിറച്ചു. നീണ്ടു കട്ടപിടിച്ചു പാമ്പുപോലെ ചലിച്ചുകൊണ്ടിരിക്കുന്ന തന്റെ തലമുടിയെ അവൾ നെടുവീൎപ്പിട്ടുംകൊണ്ടൊന്നു നോക്കി. "ഹാ രാമ! ഹാ ഹാ ലക്ഷ്മണ! ഹാ കൌസല്യേ! ഹാ ഹാ സുമിത്രെ!" എന്നിങ്ങിനെ സ്നേഹപാരവശ്യത്താൽ വിദേഹജ പലവിധം മുറവിളിച്ചു. ശോകാധിക്യംനിമിത്തം നുറുങ്ങിയ മനസ്സോടുകൂടിയ അവൾ അതിദൈന്യമാംവണ്ണം രോദനംചെയ്തും ദീൎഘമായി നിശ്വസിച്ചും തീരെ വശംകെട്ടു. "സ്ത്രീകൾക്കാവട്ടെ പുരുഷന്മാൎക്കാവട്ടെ കാലം അടുക്കാതെ മരണം വന്നുകൂടുന്നതല്ലെന്ന ലോകവാദം യഥാൎത്ഥമാണ്. അത്യന്തം ക്രൂരകളും വിരൂപിണികളുമായ ആശരസ്ത്രീകളിൽനിന്നും അനല്പമായ

പീഡകൾ ഏററംകൊണ്ടു സദാ ദുഃഖാകുലയായിത്തന്നെ ഇരിക്കുന്നു ഞാൻ എന്നിട്ടുംകൂടി എൻെറ നാഥനായ ശ്രീരാമചന്ദ്രനെക്കൂടാതെ ഞാൻ ക്ഷണകാലമെങ്കിലും ജീവനെ ധരിക്കുന്നുവല്ലൊ. അനാഥയും പുണ്യം നശിച്ചു പാപപ്പെട്ടവളുമായ ഞാൻ കൊടുംകാററുനിമിത്തം ആഴിമദ്ധ്യത്തിൽ ആണ്ടുപോകുന്ന ഭാരംനിറഞ്ഞ വഞ്ചിയെപ്പോലെ ഇതാ നശിപ്പാൻപോകുന്നു. തിരയടിച്ചു പൊട്ടിത്തകൎന്നു വീഴുന്ന നദീതീരംപോലെ രാക്ഷസികളുടെ പാട്ടിലകപ്പെട്ടിരിക്കുന്ന ഞാൻ എൻെറ നാഥനെ കാണായ്കനിമിത്തം മാൽകൊണ്ട് ഇതാ തകൎന്നു വീഴുന്നു. നളിനാക്ഷനും സിംഹവിക്രാന്തഗാമിയും ഗജേന്ദ്രന്നു തുല്യം അതിഗാംഭീരനും പ്രിയവാദിയും കൃതജ്ഞനുമായ എൻെറ ഭൎത്താവിനെ ഇനി എനിക്കു ഒരിക്കലും കാണ്മാൻ ഇടയാകയില്ല. വിദിതാത്മാവും ഉദാരബുദ്ധിയും തീവ്രവിക്രമനുമായ രാമനിൽനിന്നു വേൎപെട്ടും കടുവിഷം തിന്നാലെന്നവണ്ണം അത്യന്തം ദാരുണമായ പീഡയിൽ അകപ്പെട്ടും ഉള്ള എൻെറ ഈ ജീവിതം ഉടനെ അവസാനിക്കും. പൂൎവ്വജന്മത്തിൽ എന്തെല്ലാം പാപകൎമ്മങ്ങൾ ഞാൻ ചെയ്തിരിക്കുമൊ. ഇപ്പോൾ എനിക്കു ഈ ഘോരവ്യഥ അനുഭവിക്കേണ്ടിവന്നതിന്നുള്ള കാരണം അതുതന്നെ. ഈ ഭയങ്കരദുഃഖം അനുഭവിച്ചുംകൊണ്ടു ജീവിച്ചിരിക്കേണമെന്ന മോഹം എനിക്കു ലേശമില്ല. ഘോരരൂപിണികളും പ്രമത്തകളുമായ ഈ രാക്ഷസസ്ത്രീകളുടെ കയ്യിൽ അകപ്പെട്ടുപോയ എനിക്കു ഇനി രാമനെക്കാണ്മാൻ സാധിക്കുന്നതുമല്ല. മനുഷ്യജന്മംതന്നെ വെറുക്കത്തക്കതാണ്. അതിലും വിശേഷിച്ച് പരന്നധീനമായാലുള്ള കഥയൊ. വല്ലവിധവും ജീവൻ കളയുക എന്നുവെച്ചാൽ അതു വിഹിതമായതുമല്ല." എന്നീ പല ചിന്തകളിലും ആണ്ടു ദുഃഖവിവശയായ വൈദേഹികണ്ണുനീർ വാൎത്തു.

---

# സർഗ്ഗം-26

ജനകാത്മജയും ശുഭാംഗിയുമായ സീത വീണ്ടും ഉന്മാദത്താലോ ഭൂതബാധയാലൊ കിടന്നുപിടയുന്ന ബാലതരുണിയെപ്പോലെയൊ ക്ഷീണംനിമിത്തം പൂഴിയിൽക്കിടന്നു പിരളുന്ന പെൺകുതിരയെപ്പോലെയൊ വർദ്ധിതമായ വ്യഥയാൽ നിലത്തുവീണുരുണ്ടു കണ്ണുനീരൊലിപ്പിച്ചുംകൊണ്ടിങ്ങിനെ പറഞ്ഞു: "സർവ്വകല്യാണസമ്പൂർണ്ണനും സർവ്വധർമ്മമർമ്മജ്ഞനുമായ രാമൻ മുൻകരുതലോടുകൂടിയിരിക്കായ്കനിമിത്തം കാമരൂപിയും, ക്ഷുദ്രനും, അതിഘോരനുമായ രാവണൻ നിർബ്ബാധം എന്നെ അപഹരിച്ചുകൊണ്ടുപോന്ന് ഈ രാക്ഷസികളുടെ അധീനത്തിലാക്കി. തന്നിമിത്തം എനിക്ക് അതിരൂക്ഷമായ ദുർവ്വാക്കുകൾ കേൾപ്പാനും ഇടയായി. രാമനെ ക്കാണാതെ ഈവിധം പരുഷവാക്കുകൾ കേട്ട് അഹോരാത്രം ദുഃഖിച്ചുംകൊണ്ടു ജീവിച്ചിരിക്കേണമെന്ന മോഹം എനിക്കു ലേശമില്ല. മഹാരഥനും, സർവ്വഭൂതസമ്മതനും, രാജനീതിവിത്തമനുമായ രാമനിൽനിന്നു വേർപെട്ട് ഈ നിശിചാരിണികളുടെ മദ്ധ്യേ വസിക്കുന്ന എനിക്കു ജീവിതംകൊണ്ടോ, രാജൈശ്വര്യംകൊണ്ടോ, വൈചിത്ര്യമേറിയ രത്നാലങ്കാരങ്ങൾകൊണ്ടോ, എന്തൊരു പ്രയോജനമാണുള്ളത്. എൻെറ ഹൃദയം എന്തൊരു കഠിനവസ്തുവാണ്. കരിങ്കല്ലുതന്നെയോ. അതല്ല, ഏതുകാലത്തും നശിക്കാത്തതായ മററു വല്ല വിശേഷവസ്തുവൊ! എൻെറ ഈ ശോച്യാവസ്ഥയിൽ പോലും അതെന്തുകൊണ്ടു പൊട്ടിത്തകർന്നുപോകുന്നില്ല? ഹാ കഷ്ടം! ഞാൻ നീചതന്നെ; അസതിതന്നെ. എൻെറ പ്രാണവല്ലഭനെ പിരിഞ്ഞിട്ടുകൂടി ഞാൻ ക്ഷണകാലമെങ്കിലും ജീവിച്ചിരിക്കുന്നുവല്ലൊ. എൻെറ ഈ ജീവിതം എത്രയും നിന്ദ്യമാണെന്നതിന്നു സംശയമില്ല. മധുരപ്രിയവാദിയും, വസുധാപതിയും, ധർമ്മജ്ഞനുമായ എൻെറ പ്രാണനാഥനോടുകൂടാതുള്ള സുഖഭോഗങ്ങളോ, പ്രാണൻതന്നെയോ, എനിക്കെന്തിന്നു? വല്ലവിധത്തിലും ജീവി

തം ഉപേക്ഷിച്ചുകളയാം. പ്രിയഭത്താവിനെപ്പിരിഞ്ഞിരിക്കുന്ന ഞാൻ ഇനി അധികനാൾ പ്രാണങ്ങൾ ധരിപ്പാൻ ശക്തയാകയില്ല നിശ്ചയം. നിന്ദ്യനും, ആചാരവജ്ജിതനും, ദുഷ്കമ്മനിരതനുമായ രാവണനെ ഇടത്തുകാൽകൊണ്ടുപോലും ഞാൻ തൊടുകയില്ല. പിന്നെയുണ്ടോ ഞാൻ അവനെക്കാമിക്കുന്നു. അവൻ അവന്റെ രാക്ഷസവൃത്തിയാൽ എന്നെ ലഭിപ്പാനിച്ഛിക്കുന്നു. കൊത്തിനുറുക്കിപ്പുകിട്ടാലും, ചെന്തീയിൽ ചുട്ടെരിച്ചാലും രാമപത്നിയായ സീത രാവണന്നിണങ്ങുന്നവളല്ല. പിന്നെ ഇവർ എന്തിന്നായിട്ടീവിധം പേയും ഭ്രാന്തും പറയുന്നു. പ്രാജ്ഞനും, പ്രഖ്യാതധമ്മജ്ഞനും, പരമകാരുണികനും, സദ്വൃത്തനും, സദാചാരസമ്പന്നനും, കൃതജ്ഞനും, പ്രശാന്തഗംഭീരനും ആയ രാഘവനിൽനിന്നു വേർപെട്ട് ഈ ഭൂരിദുഃഖമനുഭവിപ്പാൻ ഇടയായതു എന്റെ ഭാഗ്യദോഷംകൊണ്ടു മാത്രമാണ്. ജനസ്ഥാനത്തുവെച്ചു പതിനാലായിരം ക്ഷുദ്രരാക്ഷസന്മാരെ ഏകനായിനിന്നു പൊരുതി തന്റെ ഭുജദണ്ഡപരാക്രമത്തിന്നിരയാക്കിയ ശ്രീരഘുവീരൻ എന്നെ രക്ഷപ്പെടുത്താതിരിപ്പാൻ കാരണമെന്തു്? എന്നെക്കട്ടുകൊണ്ടുപോന്ന ഹതവീര്യനായ രാവണനെ എന്റെ ഭത്താവു സംഹരിക്കാതിരിക്കുന്നതു അശക്തികൊണ്ടല്ല; നിശ്ചയം. ദണ്ഡകാരണ്യത്തിൽവെച്ചു വിരാധൻ തുടങ്ങിയ ആശരമുഖ്യന്മാരെ നിശ്ശേഷം മുടിച്ചവനായ ശ്രീരാമചന്ദ്രൻ എന്നെ പ്രാപിക്കാത്തതെന്തുകൊണ്ട്? ആഴിമദ്ധ്യത്തിൽ സ്ഥിതിചെയ്യുന്ന ഈ ലങ്കാനഗരി തീരെ ദുഷ്പ്രാപയാണെന്നിരിക്കിലും രാമസായകഗതിക്കെതിരായി ഈ ലോകത്തിൽ ഒന്നുംതന്നെയില്ല രാക്ഷസനാൽ അപഹരിക്കപ്പെട്ട തന്റെ പ്രിയപത്നിയെ ദൃഢപരാക്രമിയും, അസ്ത്രശാസ്ത്രജ്ഞനുമായ ആ രഘുകുലതിലകൻ വീണ്ടെടുക്കാതിരിപ്പാൻ ഹേതുവെന്താണ്? ലക്ഷ്മണാഗ്രജനും, പ്രശസ്തതേജസ്വിയും, മഹാമനസ്വിയുമായ എന്റെ ഭത്താവ് ഞാൻ ഇവിടെയുണ്ടെന്നറിഞ്ഞിരിക്കയില്ലെന്നൊ? അറിഞ്ഞിരുന്നുവെങ്കിൽ വീരനും, ശൂരനും, തേജസ്വിയും, ആദ്രചിത്തനുമായ അദ്ദേഹം ഈ ധിക്കാരത്തെപ്പൊറു

ക്കമൊ. എന്നെ രാവണനാണ് അപഹരിച്ചതെന്ന ഗൃദ്ധ്രരാജനായ ജടായു രാമനെ ധരിപ്പിക്കമായിരുന്നു. കഷ്ടം! അവനേയും ആ രാവണൻ ഹനിച്ചുവല്ലൊ വൃദ്ധനാണെന്നിരിക്കിലും എന്നെ രക്ഷിക്കേണ്ടതിന്നായി അവൻ ആ സമയത്തു പ്രകാശിപ്പിച്ചിരുന്ന വീൎയ്യപരാക്രമങ്ങൾ അതിശയിക്കത്തക്കവയായിരുന്നു. ഞാൻ ഇവിടെ ഉണ്ടെന്ന പരമാൎത്ഥം എന്റെ നാഥൻ അറിയുന്നുവെങ്കിൽ അതിതീക്ഷ്ണമായ ശരശതങ്ങൾകൊണ്ടു അദ്ദേഹം രാക്ഷസന്മാരെ വംശഃത്തോടെ കൊന്നൊടുക്കും. ഈ ലങ്കാപുരിയാകെ ച്ചുട്ടെരിക്കും. മഹാസമുദ്രം മുഴവൻ വരട്ടി വററിക്കും. നീചനായ രാവണന്റെ പേരും പെരുമയും കെടുക്കയും ചെയ്യും. അപ്പോൾ ഭൎത്തൃനാശംനിമിത്തം ദുഃഖാൎത്തകളായ രാക്ഷസസ്ത്രീകൾ എന്നെക്കാൾ അധികം ഉച്ചത്തിൽ രോദനംചെയ്യും. ആ ആൎത്തസ്വരത്താൽ രാക്ഷസഭവനങ്ങൾ മുഴവൻ മുഴങ്ങാതിരിക്കയില്ല. രാമൻ ലക്ഷ്മണസഹിതനായി ലങ്കയിൽ വന്ന് ഉടൻ രാവണനെക്കണ്ടെത്തുമെന്നതും നിശ്ചയമാണ്. അവരുടെ ദൃഷ്ടിയിലകപ്പെടുന്ന ഒരൊററ രാക്ഷസനെങ്കിലും ശേഷിക്കുമെന്നു സംശയിക്കേണ്ട. കാലതാമസംകൂടാതെ ഈ ലങ്കാനഗരവീഥികളെല്ലാം ചുടലക്കളമായിത്തീരുവാനേ സംഗതിയുള്ളു. ചിതയിൽനിന്നും പൊന്തിച്ചുഴറുന്ന ധൂമപടലങ്ങൾ ലങ്കയെ മുഴവൻ ആവരണംചെയ്യു. അപ്പോൾ കഴുകന്മാരായിരിക്കും ഈ ലങ്കാപുരിക്കലങ്കാരമായിബ്ഭവിക്കുക. അതിന്നുതക്ക ദുൎന്നിമിത്തങ്ങൾ ഇവിടെക്കാണുന്നതുമുണ്ട്. രാക്ഷസാധിപനായ രാവണൻ നശിക്കുമ്പോൾ ബലവത്തരയും അനാക്രാന്തയുമായ ഈ ലങ്കാപുരി ഒരു വിധവാംഗനയ്ക്കു തുല്യയാകും. സദാ ഉത്സവാദ്യാഘോഷങ്ങളോടും, വീണാവേണുമൃദംഗങ്ങളുടെ മഞ്ജുളനാദത്തോടും, ഐശ്വൎയ്യപുഷ്ടിയോടും കൂടിയ ഈ ലങ്കാനഗരി വിധവകളായ രാക്ഷസികളാൽ നിറയപ്പെട്ടൊരമംഗലമൂൎത്തിയായിത്തീരുമെന്നതും തൎക്കമററ സംഗതിയാണ്. ഗൃഹങ്ങൾതോറും രാക്ഷസസ്ത്രീകളുടെ മുറവിളി മുഴങ്ങിക്കൊണ്ടിരിക്കും. കാലംവൈകാതെ എനിക്കതു കേൾപ്പാനിടയാകയുംചെയ്യും. ഞാൻ രാവണഗൃഹത്തിൽ

ഉണ്ടെന്ന് അതിശൂരനും, ആയതാക്ഷനുമായ രാമൻ മനസ്സിലാക്കുയാൽ ആ ക്ഷണം അദ്ദേഹത്തിന്റെ ശരാഗ്നിയാൽ ലങ്ക മുഴുവൻ വെന്തു വെണ്ണീറായി ഇങ്ങളടങ്ങുപോകാതിരിക്കയില്ല. നിർഗ്ഗുണ്യനായ രാവണൻ എനിക്കു തന്നിട്ടുള്ള രണ്ടുമാസത്തെ അവധിയും ഇതാ അവസാനിപ്പാനടുത്തു. എന്റെ മരണം ഇനി അധികം വൈകാതെ സംഭവിക്കും. പാപചാരികളും, മാംസഭക്ഷകരുമായ രാക്ഷസന്മാർ ധർമ്മാധർമ്മങ്ങളേയൊ, കൃത്യാകൃത്യങ്ങളെയൊ അറിയുന്നില്ല. നിശ്ചിതദിവസം കഴിഞ്ഞു പിറേറന്ന് ആ ദുഷ്ടൻ നിശ്ശങ്കം എന്നെ പ്രാതലാക്കും. പ്രിയദർശനനും, ദീർഘലോചനനുമായ രാമനെക്കാണാതെ അതിഖിന്നയായിരിക്കുന്ന ഞാൻ ഉടനെ യമപുരിയിൽ ചെന്നുചേരും. ഞാൻ ഇപ്പോൾ ചെയ്യേണ്ടതെന്തു? ആ രാക്ഷസേശ്വരനോടു പിണങ്ങുകയല്ലാതെ ഇണങ്ങുകയെന്നതുണ്ടാവുന്നതോ? എനിക്കു വിഷം നൽകുവാൻ ഇവിടെ വല്ലവരും ഉണ്ടായിരുന്നുവെങ്കിൽ പതിയെ വേർപെട്ടിരിക്കുന്ന ഞാൻ ഇതിന്നുമുമ്പു തന്നെ പ്രേതനാഥപത്തനത്തിൽ ചെന്നു ചേന്നിരിക്കും. ഭരതാഗ്രജനും, ഭാതൃവത്സലനുമായ എന്റെ പ്രിയതമൻ, ഞാൻ ജീവിച്ചിരിക്കുന്നുണ്ടെന്ന വിവരം അറിഞ്ഞിരിക്കയില്ല. അറിഞ്ഞിരുന്നുവെങ്കിൽ കൃതാത്മാക്കളും, രണശൂരരുമായ ആ രാമലക്ഷ്മണന്മാർ രണ്ടുപേരുംകൂടി ഭൂമി മുഴുവൻ എന്നെ തിരയുമായിരുന്നു. പക്ഷെ എന്നെക്കുറിച്ചുള്ള ദുഃഖം സഹിക്കവയ്യാതെ ലക്ഷ്മണാഗ്രജനും നിർമ്മലശീലനുമായ രാമൻ ജീവത്യാഗംചെയ്തു സ്വർഗ്ഗം പൂകിയിരിക്കുമോ. അങ്ങിനെയാണെങ്കിൽ ദേവഗന്ധർവ്വന്മാർ, സിദ്ധന്മാർ, ഋഷിപുംഗവന്മാർ തുടങ്ങിയവരെല്ലാം എന്റെ ഭർത്താവായ രഘുവീരനെക്കാണാതിരിക്കയില്ല. പരമപുരുഷനും, രാജർഷിയും, ജ്ഞാനിയും, ജ്യോതിർമ്മയനും, ഇഹലോകവ്യാപാരങ്ങളിൽനിന്നു മുക്തനും, ക്ഷാത്രധർമ്മത്തിങ്കൽ മാത്രം നിരതനുമായ ആ രാമചന്ദ്രൻ പതിയായ എന്നെക്കൊണ്ടു യാതൊരു കാര്യവുമില്ലെന്ന ചിന്തയാൽ എന്നെ അന്വേഷിക്കാതിരിക്കയാണോ. തമ്മിൽ കാണുമ്പോൾ പ്രീതിയുണ്ടാകയും അകന്നുപോകുമ്പോൾ പ്രീതി നശിച്ചുപോകയും ചെയ്യു

ന്നതു കൃതഘ്നന്റെ സ്വഭാവമാണ്. പ്രാകൃതപുരുഷന്മാരിൽ സാധാരണമായിക്കണ്ടുവരുന്ന ആവിധം നികൃഷ്ടസ്വഭാവം എന്റെ ഭത്താവിന്നില്ല നിശ്ചയം. പാവനനും മഹാമനസ്വിയുമായ രാമനോടു ചേൎന്നിരിപ്പാൻ തക്ക യോഗ്യത എനിക്കില്ലായിരിക്കാം. അല്ലാത്തപക്ഷം രാമനോടു കൂടിയിരിപ്പാനുള്ള എന്റെ ഭാഗ്യം അസ്തമിച്ചിരിക്കാം. ഏതൊരു കാരണംകൊണ്ടാണ് രാമദൎശനം എനിക്കു സിദ്ധിക്കാത്തതു്? ശൂരനും, മഹാശയനും, സദ്വൃത്തനും, ശത്രുമൎദ്ദനനുമായ രാമനെ സ്വകൃതക്ഷയം നിമിത്തം വേർപെടേണ്ടി വന്ന എനിക്കു ജീവസന്ധാരണത്തേക്കാൾ മരണമാണ് ഉത്തമമായതു്. ശസ്ത്രഗ്രഹണം സൎവ്വാനത്ഥകരമാകയാൽ ആയുധംവെച്ചു ഫലമൂലാദികൾ ഭുജിച്ചുംകൊണ്ട് നരോത്തമന്മാരായ ആ സഹോദരന്മാർ കാട്ടുതന്നെ ആശ്രയമാക്കിസ്സഞ്ചരിക്കുന്നുണ്ടായിരിക്കുമോ. അല്ലെങ്കിൽ, ദുരാത്മാവും വഞ്ചകാഗ്രണിയുമായ രാക്ഷസേശ്വരനാൽ സിംഹവിക്രമന്മാരും, നിൎമ്മലന്മാരുമായ ആ സഹോദരന്മാർ ചതിച്ചു കൊല്ലപ്പെട്ടിരിക്കാം. ഏതൊരു കാരണംകൊണ്ടാണ് രാമൻ എന്നെ അന്വേഷിക്കാതിരിക്കുന്നത്. ഈ നിൎഭാഗ്യാവസ്ഥയിൽ ഏതുസംഗതികൊണ്ടും എനിക്കുചിതമായതു മരണംതന്നെ. ഈ അത്യഗാധമായ ദുഃഖസമുദ്രത്തിൽ ആണ്ടുകിടന്നിട്ടുംകൂടി മൃത്യു എന്നെ തിരിഞ്ഞുനോക്കുകപോലും ചെയ്യുന്നില്ല. ആത്മസ്വരൂപംതന്നെയാണ് യഥാൎത്ഥമായുള്ള പരബ്രഹ്മം. എന്നീ തത്വം ഗ്രഹിച്ച് ആത്മാവോടുകൂടെ ഐക്യം പ്രാപിച്ചിട്ടുള്ളവരും മഹാത്മാക്കളും പാപരഹിതന്മാരുമായ മുനിമാർതന്നെയാണ് ഭാഗ്യവാന്മാർ; അവൎക്കു പ്രിയമെന്നും അപ്രിയമെന്നുമുള്ള അവസ്ഥാഭേദമില്ല. പ്രിയവസ്തുക്കളുടെ വിയോഗംനിമിത്തം ദുഃഖമോ അപ്രിയവസ്തുക്കളുടെ സമാഗമംനിമിത്തം സന്ത്രാസമോ അവൎക്കുണ്ടാകാറില്ല. അപ്രകാരമുള്ള പുണ്യാത്മാക്കളെ ഇതാ ഞാൻ നമസ്കരിക്കുന്നു. എല്ലാംകൊണ്ടും വിദിതാത്മാവും പ്രശാന്തമതിയുമായ എന്റെ ഭത്താവിനെപ്പിരിഞ്ഞു പഞ്ചപാതകിയായ ഈ രാക്ഷസന്നധീനയായിബ്ഭവിച്ചിരിക്കുന്ന ഞാൻ പ്രാണൻകളവാൻതന്നെയാണ് തീൎച്ചയാക്കുന്നതു്."

---

# സർഗ്ഗം - 27

സതീരത്നവും അമരാംഗനാതുല്യയുമായ സീതാദേവിയുടെ വിലപനങ്ങൾ കേട്ടു ക്രുദ്ധിച്ച് ആ നിശിചാരിണികളിൽ ചിലർ വസ്തുത വഞ്ചകാഗ്രണിയും ഘോരപാതകിയുമായ രാവണനെ അറിയിപ്പാൻ പുറപ്പെട്ടുപോയി. തത്സമയം മററു രാക്ഷസികൾ സീതയുടെ അടുത്തു ചുററും വന്നുകൂടി തങ്ങൾക്കുതന്നെ അനർത്ഥമുണ്ടാക്കിത്തീക്കുന്നതായ ആ കാൎയ്യത്തെപ്പററി വീണ്ടും "ആത്മഹത്തിക്കൊരുങ്ങിയിരിക്കുന്ന ഹേ വിദേഹജെ! നിൻെറ മാംസം രാക്ഷസികളായ ഞങ്ങൾ സുഖമായി കടിച്ചു തിന്നുമെന്നറിഞ്ഞുകൊൾക" എന്നും മററും പറഞ്ഞുതുടങ്ങി. സീതയെ ഇങ്ങിനെ ഭയപ്പെടുത്തുന്നവരായ ആ ആശരികളോട് അതേവരെ ഉറങ്ങിക്കിടന്നിരുന്നവളും ധൎമ്മബുദ്ധിയുള്ളവളും വൃദ്ധയുമായ ത്രിജടയെന്ന രാക്ഷസി ഇപ്രകാരം പറഞ്ഞു: "അതിനിഷ്ഠുരകളായ രാക്ഷസികളെ! മൎയ്യാദകെട്ടവരെ! നിങ്ങൾ നിങ്ങളുടെ മാംസത്തെത്തന്നെ കടിച്ചുതിന്നുവിൻ. ജനകൻെറ പ്രിയപുത്രിയും ദശരഥൻെറ സ്നുഷയുമായ ഈ ഉത്തമയുടെ മാംസം നിങ്ങൾക്കു തിന്നുവാനുള്ളതല്ല. ഞാനിപ്പോൾ അതിഭയങ്കരമായൊരു സ്വപ്നം കണ്ടു. അതാലോചിക്കുമ്പോൾ തന്നെ എനിക്കു രോമാഞ്ചമുണ്ടാകുന്നു. അതിൻെറ ഫലം രാക്ഷസകുലമൂലനാശവും ജനകജയുടെ പതിയായ രാമഭദ്രന്നഭ്യുദയവുമാണ്." എന്നീ ത്രിജടാവാക്യങ്ങൾ കേട്ട് അതിരുഷ്ടകളായ ആ രാത്രിഞ്ചരികൾ ഭയചകിതകളായി ആ വൃദ്ധയോട് "അല്ലയോ ത്രിജടെ! നീ കണ്ട സ്വപ്നവൃത്താന്തം ഇന്നതെന്നു ഞങ്ങളോടു വിവരിച്ചു പറയുക." എന്നു പറഞ്ഞതു കേട്ട് അവൾ അവരോടിങ്ങിനെ പറവാൻ ആരംഭിച്ചു. "ആയിരം ഹംസവരന്മാർകൂടി വഹിച്ചുകൊണ്ടിരിക്കുന്നതും ആനക്കൊമ്പുകൊണ്ടുണ്ടാക്കിയിട്ടുള്ളതുമായ ഒരു വിചിത്രവാഹനത്തിൽ കയറി പുഷ്കരമാൎഗ്ഗമായിസ്സഞ്ചരിച്ചുംകൊണ്ടു ലക്ഷ്മീവല്ലഭനും പരന്തപനുമായ ശ്രീരാഘവൻ

ലക്ഷ്മണസഹിതനായി ഇവിടെ വന്നിരുന്നു. വെളുത്ത മാല്യങ്ങളും ശുഭ്രവസനങ്ങളും ധരിച്ചിരുന്നു ആ രാമചന്ദ്രൻ. പിന്നീട് അമിതതേജസ്വികളും വെളുത്ത മാല്യാംബരങ്ങൾ ധരിച്ചിട്ടുള്ളവരും ശുഭകൎമ്മകാരികളുമായ ആ പുരുഷകേസരികൾ വലിയ നാല്പൊമ്പനാനമേൽ കയറി യാനം ചെയ്തുംകൊണ്ടു സീതയുടെ സമീപം ചെന്നുചേൎന്നു. സീതാദേവിയാവട്ടെ ഹംസതൂലികപോലെ ശുഭ്രതരമായൊരു പട്ടടത്തു് ആഴിയാൽ ചൂഴപ്പെട്ട ശ്വേതപൎവ്വതത്തിന്മേൽ നിന്നിരുന്നു. അവിടെവെച്ച് അവൾ സൂൎയ്യങ്കൽ പ്രഭ എപ്രകാരമോ അപ്രകാരം സൎവ്വഭൂതസുഹൃത്തായ ശ്രീരാമചന്ദ്രനോടു യോജിച്ചു. ഉടൻ രഘുകുലതിലകനായ രാമചന്ദ്രൻ തന്റെ അങ്കത്തിന്മേൽ ജാനകിയെ കയററിയിരുത്തി. തൽക്ഷണം അംബുജേക്ഷണയായ അവൾ ഭൎത്താവിന്റെ മടിയിൽനിന്നുമെഴുന്നേററ് ആദിത്യചന്ദ്രന്മാരെ തന്റെ കരതലംകൊണ്ടു തൊട്ടുതലോടുകയുണ്ടായി. രാമലക്ഷ്മണന്മാരാലും സീതയാലും അലങ്കരിക്കപ്പെട്ടുള്ള ആ വരഗജം പിന്നെ അവിടെനിന്നും മന്ദമന്ദം ചരിച്ച് ഈ ലങ്കയുടെ നേർമുകളിൽ എത്തി. അവിടെ അതിവിശിഷ്ടങ്ങളും മനോവേഗത്തോടുകൂടിയവയുമായ എട്ടു വെള്ളക്കാളകൾ പൂട്ടിയിരുന്ന ഒരു ഉത്തമരഥം നില്ക്കുന്നുണ്ടായിരുന്നു. പുരുഷോത്തമന്മാരുംമഹാമതികളുമായ ആ സഹോദരന്മാർ സീതയോടുകൂടി സൂൎയ്യസന്നിഭവും അതിദിവ്യവുമായ ആ രഥത്തിൽ കയറി നേരെ വടക്കോട്ടു യാത്രതിരിച്ചു. ഹേ! രാക്ഷസികളെ! ഞാൻ നിങ്ങളോട് അതിഭയങ്കരമായ വേറൊരു സ്വപ്നവൃത്താന്തംകൂടി പറയാം. രക്ഷോവീരനായ രാവണൻ തല മൊട്ടയടിച്ചു ശരീരം മുഴുവൻ എണ്ണ തേച്ചും അരുണവൎണ്ണമായ വസ്ത്രം ധരിച്ചും എരിക്കിൻപൂമാലയണിഞ്ഞും കൊണ്ടു പുഷ്പകത്തിൽ കയറി യാനംചെയ്തുകൊണ്ടിരുന്നു. പെട്ടെന്നു് അവൻ അതിൽനിന്നു താഴെ പതിക്കുന്നതും തീവ്രപീഡയോടെ അതിദൈന്യമാംവണ്ണം രോദനംചെയ്യുന്നതും ഹേ രാക്ഷസികളെ! ഞാൻ സ്വപ്നത്തിൽ കണ്ടു. ഉടൻ ഭയങ്കരിയും ദുൎമ്മുഖിയുമായൊരു രാക്ഷസി ഓടിയടുത്തു സരോഷം അവനെ പിടിച്ചിഴച്ചു

പതക്കേളിക്കുന്നതും അയ്യോ രാക്ഷസികളെ! എനിക്കു കാണ്മാനിടയായി. ആകുലേന്ദ്രിയനായ ആ രക്ഷോനാഥനാവട്ടെ പിന്നീടു കോവർകഴുതയെപ്പൂട്ടിയിരുന്ന ഒരു രഥത്തിൽ ചെന്നു കയറി നേരെ ദക്ഷിണാശയിലേക്കു യാത്രചെയ്തു. ഈ ഭയങ്കരകാഴ്ച ഇതാ ഇപ്പോഴും എന്റെ ദൃഷ്ടികളിൽത്തന്നെ ഇരിക്കുന്നു. അല്ലയോ സഹോദരികളെ! ഈ വൃത്താന്തം പറയുമ്പോഴെക്കും ഇതാ നോക്കുവിൻ എനിക്കു രോമാഞ്ചമുണ്ടാകുന്നു. ഭയത്താൽ എന്റെ ശരീരം കമ്പിക്കുന്നു. നോക്കുവിൻ! ഇതാ എന്റെ കണ്ഠം വിറയ്ക്കുന്നു. അയ്യോ! എത്ര ഭയങ്കരം! പിന്നീട് അന്തകനു തുല്യം അത്യുഗ്രനായ ആ രാവണൻ ഭയന്നു വിറച്ചുംകൊണ്ടു കഴുതമേൽനിന്നു തലകുത്തിത്താഴെ പതിക്കുന്നതും അല്ലയോ ചങ്ങാതികളെ! ഞാൻ എന്റെ കണ്ണുകൊണ്ടു കണ്ടു. ഉടൻ അവൻ പിടഞ്ഞെഴുന്നേററു നഗ്നനായി നിന്നുംകൊണ്ടു ഭ്രാന്തചിത്തനെപ്പോലെ പല ദുർവ്വാക്കുകളും പിറുപിറുത്തു. പിന്നീട് അവൻ ദുസ്സഹമായ ദുർഗ്ഗന്ധത്താലും ഘോരതമസ്സാലും ആകലിതമായി നരകതുല്യം ചളികെട്ടിനിന്നിരുന്ന ഒരു കുണ്ടിൽച്ചെന്നു പതിച്ചാണ്ടുപോകുന്നതും ഞാൻ എന്റെ ഈ കണ്ണുകൾകൊണ്ടുതന്നെ കണ്ടു. അനന്തരം അയ്യോ! നിശാചാരികളെ! കഷ്ടം! ചുകന്ന വസ്ത്രം ധരിച്ചും മെയ്യാസകലം ചേറുപിരണ്ടും കറുത്തിരുണ്ടും ഉള്ള ഒരു സ്ത്രീ നക്തഞ്ചരേശ്വരനെ കഴുത്തിൽ കയറുകെട്ടി വലിച്ചിഴച്ചുംകൊണ്ടു നേരെ ദക്ഷിണദിക്കിലേക്കു തിരിച്ചു. ഭീമബലനും ഭീമകായനുമായ കുംഭകർണ്ണനും രാവണാത്മജന്മാരായ മററു രാക്ഷസന്മാരും ദേഹം മുഴുവൻ എണ്ണ തേച്ചും തല മുണ്ഡനംചെയ്തും അവനെ അനുഗമിച്ചുകൊണ്ടിരുന്നു. ദശഗ്രീവൻ പന്നിമേലേറിയും ഇന്ദ്രജിത്തു നക്രത്തിന്മേലേറിയും കുംഭകർണ്ണൻ ഒട്ടകത്തിന്റെ പുറത്തു കയറിയും ആണ് സഞ്ചരിച്ചിരുന്നത്. എന്നാൽ വിഭീഷണനാകട്ടെ വെളുത്തു വിശിഷ്ടമായ മാല്യങ്ങളും അംബരങ്ങളും അണിഞ്ഞ് വെളുത്തതും ദിവ്യഗന്ധം കലർന്നതുമായ ലേപനങ്ങൾ പൂശി വാദ്യഘോഷങ്ങൾകൊണ്ടും വെണ്കൊററക്കുടകൾകൊണ്ടും നൃത്തഗീതഹാസ്യലാസ്യങ്ങൾകൊണ്ടും

മന്ത്രിമാരെക്കൊണ്ടും പരിശോഭിതനായി മേഘനിർഘോഷംപോലെ ഗർജ്ജനധ്വാനം മുഴക്കുന്ന നാലു കൊമ്പുകളുള്ള ദിവ്യഗജത്തിന്മേൽ സ്ഥിതിചെയ്ത് ആകാശത്തിൽക്കൂടെ പ്രശാന്തനായിസ്സഞ്ചരിച്ചിരുന്നു. അത്രമാത്രമല്ല ചുകന്ന മാലയും, ചേലയും ധരിച്ചും കുടിച്ചു മദിച്ചട്ടഹസിച്ചുംകൊണ്ടു മററു രാക്ഷസന്മാർ ലങ്ക മുഴുവൻ യഥേഷ്ടം സഞ്ചരിക്കുകയും ചെയ്തിരുന്നു. ഈ രമ്യമായ ലങ്കാപുരിയൊ അതിലുള്ള ഗോപുരങ്ങൾ, കോട്ട കൊത്തളങ്ങൾ, ഉച്ചപ്രാസാദങ്ങൾ, വൈചിത്ര്യമേറിയ അട്ടചൈത്യങ്ങൾ, തോരണദ്വാരങ്ങൾ, ഗജാശ്വരഥങ്ങൾ, കല്പറകൾ, ആയുധശാലകൾ, കാമ്യങ്ങളായ പൂങ്കാവനങ്ങൾ എന്നിവയോടുകൂടി പൊട്ടിത്തകൎന്നു കടലിൽ വീണുകൊണ്ടിരുന്നു. അതിനിടയിൽ രാമദൂതനും മനോവായുവേഗത്തോടുകൂടിയവനുമായ ഒരു വാനരൻ വന്ന് ഈ ലങ്കയെ ചുട്ടെരിക്കുന്നതും ലങ്ക ഭസ്മമായിബ്ഭവിച്ചപ്പോൾ മദാലസകളും മദോന്മത്തരുമായ രാക്ഷസീരാക്ഷസന്മാരെല്ലാം ചുകപ്പുവസ്ത്രം ധരിച്ചു ശരീരമാസകലം എണ്ണ തേച്ച്, നൃത്തമാടിയുംകൊണ്ടു ചാണകക്കുണ്ടിൽ ചെന്നു ചാടി മുടിഞ്ഞുപോകുന്നതും ഹേ! കലഹേച്ഛുക്കളായ രാക്ഷസികളെ! ഞാൻ സ്വപ്നത്തിൽ കണ്ടു. അല്ലയോ നിശാചരികളെ! നിങ്ങൾ ഓടിപ്പോയ്ക്കൊൾവിൻ. ശ്രീരാഘവൻ സീതയെ പ്രാപിച്ചുകഴിഞ്ഞു. ക്രോധാവേശത്തോടുകൂടെ രാക്ഷസന്മാരെയും നിങ്ങളേയും വിജയാൎത്ഥിയായ ആ പുരുഷകേസരി ഉടനെ ഉന്മൂലനം ചെയ്യും. വനവാസത്തിന്നു തന്റെ ഒരുമിച്ചു വന്നവളും ഉത്തമയും മധുരപ്രിയഭാഷിണിയും പതിവ്രതയുമായ രാഘവപത്നിയെ നിങ്ങൾ ഈ വിധം ഭത്സിക്കുന്നതും നിന്ദിക്കുന്നതും രഘുകുലവീരനായ ആ മഹാരഥൻ ഒരിക്കലും സഹിക്കുന്നതല്ല. രാക്ഷസേശ്വരനായ രാവണൻ ഈ അയുക്തകൎമ്മത്തിൽ കാൽ വെച്ചത് ഒന്നുകൊണ്ടും നന്നായിട്ടില്ല. നിങ്ങൾ ഇനിയെങ്കിലും ശകാരം മതിയാക്കുവിൻ! നല്ല വാക്കുകൾ വചിക്കുവിൻ. ഇവളോടു ക്ഷമായാചനം ചെയ്യുവിൻ. അതാണ് നിങ്ങൾക്കു നല്ലത്. ദുഃഖാകുലയായ യാതൊരുത്തിയെക്കുറിച്ചു ഞാൻ ഈ വിധം സ്വപ്നം ക

ണ്ടുവോ അവൾ എത്ര വലിയ പീഡയിൽനിന്നും വിമുക്തയായി പ്രിയത്തെ പ്രാപിക്കും നിശ്ചയം. അതിനാൽ അല്ലയോ ആശരികളെ! എന്തിന്നായിട്ടാണ്ടു നിങ്ങൾ ക്ഷമായാചനംചെയ്യാൻ മടിക്കുന്നു? രാമഭദ്രങ്കൽനിന്നും രാക്ഷസന്മാൎക്ക തീവ്രഭയം നേരിട്ടുകഴിഞ്ഞു. കാല്ക്കൽ ചെന്നു വീണപേക്ഷിച്ചാൽ ഉപേക്ഷിക്കുന്നവളല്ല മൈഥിലി. ഹേ ആശരികളെ! ഈ ഘോരഭയത്തിൽനിന്നും നിങ്ങളെ രക്ഷിപ്പാൻ ഇവൾ ശക്തയാണ്. എന്നു മാത്രമല്ല വിശാലാക്ഷിയായ ഇവളുടെ അംഗങ്ങളിൽ പുണ്യലക്ഷണങ്ങളല്ലാതെ അശുഭലക്ഷണം അണുപോലും കാണുന്നില്ല. അതിദുഃഖിതയായിരുപ്പവിക്കനിമിത്തം സുഖാൎഹയായ ഇവളുടെ തേജസ്സിന്ന് അല്പം ഹാനിവന്നിട്ടുണ്ടെന്നു മാത്രമെ ഉള്ളു. വിമാനസ്ഥയായി ആകാശത്തിൽ സഞ്ചരിക്കുന്നവളായിട്ടും ഞാൻ ഈ ദേവിയെ സ്വപ്നത്തിൽ കണ്ടു. സ്വപ്നഫലം ആലോചിക്കുമ്പോൾ വിദേഹജയ്ക്കു കാൎയ്യസിദ്ധിയും രാക്ഷസേന്ദ്രന്നവധിയും രാമന്നു വിജയവുമാണെന്നതിന്നു ശങ്കയില്ല. പൊൽത്താരിതളിന്നു തുല്യം നീണ്ടു മനോഹരമായ ഇവളുടെ ഇടങ്കൺ തുടിക്കുന്നതു നോക്കുവിൻ. ഇതാ നോക്കുവിൻ ഇവളുടെ ഇടത്തുകൈയും അകാരണമായിച്ചലിക്കുന്നു. സന്തോഷം ഹസ്തഗതമായെന്നു സൂചിപ്പിക്കുംവണ്ണം ഇവൾ പുളകിതഗാത്രയായും ഭവിച്ചിരിക്കുന്നു. കരിവരഹസ്തംപോലെ വൃത്തവും രമ്യവുമായ ഇവളുടെ ഇടത്തുതുടയും ഇളകുന്നുണ്ട്. ഇവയെല്ലാം ഉടനെ സംഭവിപ്പാൻപോകുന്ന മംഗളാവസ്ഥയേയും ശ്രീരാഘവന്റെ ആഗമനത്തെയും സൂചിപ്പിക്കുന്ന ശുഭലക്ഷണങ്ങളാണ്. നോക്കുവിൻ! ഇതാ വൃക്ഷശാഖകളിൽ ഇരിക്കുന്ന ഈ പക്ഷിസമൂഹങ്ങളുടെ നിസ്വനങ്ങളൊ, ഉൾകുളിൎത്ത് ഇവളോടു സാന്ത്വനവും സ്വാഗതവും പറയുന്നതുപോലെ തോന്നുന്നു. ഇവയും കല്യാണസൂചകങ്ങളായ നിമിത്തങ്ങൾതന്നെ." ത്രിജടയുടെ ഈ വാക്കുകൾ സശ്രദ്ധം കേട്ടുംകൊണ്ടിരുന്ന സീതയാവട്ടെ, തന്റെ ഭൎത്താവിന്റെ വിജയവൃത്താന്തം കേട്ടു ഹൃഷ്ടചിത്തയായും തന്റെ വൈഭവം വൎണ്ണിക്കുന്നതോൎത്തു ലജ്ജാകുലയായും ഭവിച്ചു.

"ഹേ രാക്ഷസികളെ! നിങ്ങൾ പറയുന്നതെല്ലാം യഥാൎത്ഥമായി സംഭവിക്കുന്നുവെങ്കിൽ ഞാൻ നിശ്ചയമായും നിങ്ങൾക്ക ശരണ്യ യായിഭവിക്കും. നിങ്ങൾ ചെയ്തതായ എല്ലാ അപരാധങ്ങളും ഞാൻ ക്ഷമിക്കുന്നുണ്ട്" എന്നിങ്ങിനെ പറഞ്ഞു.

---

# സൎഗ്ഗം-28

---

രാക്ഷസീമദ്ധ്യസ്ഥയും സുമദ്ധ്യമയുമായ സീത നക്തഞ്ചരാധി പന്റെ അരിക്കുലങ്ങളായ ഭീഷണികൾ കേട്ടു പേടിച്ചും തന്റെ അനിഷ്ടകാലവും ദൈന്യസ്ഥിതിയും ഓൎത്തു ദുഃഖിച്ചുംകൊണ്ടു നന്നെ വിലപിച്ചു. മൃഗരാജന്റെ അധീനത്തിലകപ്പെട്ട പിടിയാനയെ പ്പോലെയും ഘോരാരണ്യത്തിൽ ഉപേക്ഷിക്കപ്പെട്ട ബാലതരുണി യെപ്പോലെയും അവൾ വിറച്ചുകൊണ്ടിരുന്നു. അകാലത്തിൽ മൃത്യു സംഭവിക്കയില്ലെന്ന സജ്ജനവാക്യം യഥാൎത്ഥമാണ്. എന്റെ ഈ ശോച്യാവസ്ഥ അതിന്നൊരു ഉത്തമദൃഷ്ടാന്തം തന്നെ. ഇത്രയും ഭയങ്കരമായ പീഡകൾ അനുഭവിപ്പാനിടയായിട്ടുംക്കൂടി ഭാഗ്യഹീ നയായ ഞാൻ ക്ഷണകാലമെങ്കിലും ജീവസന്ധാരണം ചെയ്യുന്നു ണ്ടല്ലൊ. സുഖലേശമില്ലാതെ ദുഃഖഭൂയിഷ്ഠമായിരിക്കുന്ന എന്റെ ഹൃദയം അനശ്വരമായതുതന്നെ. വജ്രാഘാതംനിമിത്തം അദ്രിശിഖ രംപോലെ അതു ഖണ്ഡംഖണ്ഡമായി പൊട്ടിത്തകൎന്നുപോകാത്ത തെന്തുകൊണ്ട്? എനിക്കെത്രയും അപ്രിയകരമായതാണു രാവണ ദൎശനം. അവൻ നിശ്ചയമായും എന്നെ ഹനിക്കും. ശൂദ്രന്നു മന്ത്രമെ ന്നപോലെ എന്റെ ഹൃദയബന്ധം അവന്നു നല്കുന്നതു് എത്രയോ നിന്ദ്യമാണു. പ്രാണനെ പരിത്യജിച്ചും പാതിവ്രത്യത്തെ രക്ഷി ക്കയെന്നതാണു ശ്രേഷ്ഠമായ ധൎമ്മം. വിഷ്ടപേശ്വരനായ എന്റെ പ്രാണവല്ലഭൻ ഇവിടെ വന്നു ചേരാതിരിക്കുന്നുവെങ്കിൽ ഗൎഭത്തിൽ കിടക്കുന്ന ശിശുവിനെ ശല്യഹാരി ശസ്ത്രങ്ങൾകൊണ്ടെന്നപോലെ രാവണൻ അവന്റെ നിശിതശസ്ത്രങ്ങൾകൊണ്ടു് എന്നെ ഖണ്ഡം

ഖണ്ഡമായി അരിഞ്ഞു തള്ളും. ഇപ്പോൾത്തന്നെ ദുഃഖപരവശയായിത്തീൎന്നിരിക്കുന്ന എനിക്കു മരണദുഃഖവുംകൂടെ വന്നടുത്തുകൂടുന്നു. തൂക്കിക്കൊല്ലുവാൻ വിധിക്കപ്പെട്ട ഒരു കുററക്കാരന്റെ ജീവിതം അവസാനിക്കുന്ന തലെന്നാളത്തെ രാത്രിയെപ്പോലെ രാവണനാൽ വിധിക്കപ്പെട്ട എന്റെ അന്ത്യദിവസവും ഇതാ വന്നടുക്കുന്നു. ഹാ രാമ! ഹാ ലക്ഷ്മണ! ഹാ സുമിത്രെ! ഹാ രാമമാതാവെ! ഹാ ജനനിമാരെ! മഹാസമുദ്രമദ്ധ്യെ കൊടുങ്കാററിലകപ്പെട്ട വഞ്ചിയെന്നപോലെ നിങ്ങളുടെ അതിനിൎഭാഗ്യയായ ഈ മകളും ഇതാ നശിപ്പാൻപോകുന്നു. ഇടിത്തീയിലകപ്പെട്ട സിംഹശ്രേഷ്ഠരെന്നവണ്ണം പരാക്രമശാലികളും മഹാരഥന്മാരുമായ ആ പാൎത്ഥിവപുത്രന്മാർ രണ്ടുപേരും മാൻരൂപം ധരിച്ചു വന്നിരുന്ന ആ ദുഷ്ടരാക്ഷസനാൽ മൃതരായിത്തീൎന്നിരിക്കുമോ? മായാമൃഗരൂപം ധരിച്ചുവന്ന് എന്നെ വഞ്ചിച്ചതു സൎവ്വലോകനിഹന്താവായ സാക്ഷാൽ കൃതാന്തൻതന്നെയോ? അതുനിമിത്തമാണോ ആൎയ്യപുത്രന്മാരായ രാമലക്ഷ്മണന്മാരെ ആ മൃഗത്തിന്നടുക്കലേക്കയപ്പാൻ മായാമോഹിതയായ എനിക്കു തോന്നിയതു്. ഹാ രാമ! ഹാ സത്യവ്രത! ഹാ ഹാ ദീൎഘബാഹൊ! പൂൎണ്ണചന്ദ്രതുല്യാനന! ഇതാ ഞാൻ രാക്ഷസന്മാരാൽ വദ്ധ്യയായിത്തീൎന്നിരിക്കുന്നുവെന്ന പരമാൎത്ഥം അങ്ങുന്നു ധരിക്കാതിരിക്കുന്നതെന്തുകൊണ്ടു്? എന്നെ രക്ഷിപ്പാൻ എന്റെ നാഥനായ നിന്തിരുവടിയല്ലാതെ മററന്യദൈവമില്ലെന്നുള്ള എന്റെ പൂൎണ്ണവിശ്വാസവും ഭൂരിദുഃഖം അനുഭവിച്ചുകൊണ്ടിരിക്കുന്ന എന്റെ ഈ അവസ്ഥയും വെറുംനിലത്തുള്ള കിടപ്പും പാതിവ്രത്യനിഷ്ഠയും ഉഗ്രവ്രതവും എല്ലാം കൃതഘ്നന്മാരിൽ ചെയ്യുന്ന ഉപകാരമെന്നപോലെ വ്യൎത്ഥമായി പരിണമിക്കുന്നുവല്ലൊ. എന്റെ ഈ വ്രതാനുഷ്ഠാനങ്ങളെല്ലാം നിഷ്ഫലംതന്നെ. ഒട്ടും വിട്ടുവീഴ്ചകൂടാതെ വ്രതനിയമങ്ങൾ വിധിവൽ അനുഷ്ഠിച്ചിട്ടുംകൂടി അതുലമായ ഈ ദുഃഖം എന്നെ വിട്ടുപിരിയുന്നില്ല. മനോവ്യഥയുടെ കാഠിന്യത്താൽ ഇതാ എന്റെ ഗാത്രമൊ, നന്ന മെലിഞ്ഞു കഴിഞ്ഞു. ഹാ രാമ! നിന്തിരുവടിയോടുള്ള സമാഗമം ഇനി

സിദ്ധിക്കയില്ലയൊ എന്ന ആധിനിമിത്തം എൻെറ ഹൃദയം സദാ തുടിച്ചുകൊണ്ടിരിക്കുന്നു. പിതാവിൻെറ ആജ്ഞയെ നിവ്വഹിച്ച ശേഷം കാട്ടിൽനിന്നു തിരിച്ചു യഥാവിധി വ്രതാനുഷ്ഠാനങ്ങൾ ആചരിച്ചുംകൊണ്ട് എൻെറ പ്രിയപ്പെട്ട രാമ! അങ്ങുന്ന് അയോദ്ധ്യയിൽ ചെല്ലുമെന്നും തത്സമയം സുന്ദരിമാരായ വനിതാരത്നങ്ങൾ ഹേ രാഘവ! അങ്ങയെ സാഭിലാഷം കടാക്ഷിക്കുമെന്നും തന്നിമിത്തം നിന്തിരുവടി കൃതാത്ഥനായി സഹഷം അവരോടുകൂടെ രമിക്കുമെന്നും ഞാൻ വിചാരിക്കുന്നു. ഹാ പ്രാണവല്ലഭ! നിന്തിരുവടിയിൽതന്നെ ബഹുകാലമായിമനസ്സുറപ്പിച്ചുംകൊണ്ടിരിക്കുന്ന ഞാനാവട്ടെ, ഇതാ ദുഃഖംനിമിത്തം നശിപ്പാനുംപോകുന്നു. ഭാഗ്യഹീനയായ ഞാൻ ആചരിച്ചുപോന്ന വ്രതങ്ങളെല്ലാം നിഷ്ഫലങ്ങളായതേ ഉള്ളൂ. വിഷപാനംകൊണ്ടോ മൂച്ചയുള്ള ശസ്ത്രങ്ങൾകൊണ്ടോ ഞാൻ എൻെറ ജീവനെ ഈ ക്ഷണംതന്നെ നശിപ്പിക്കുന്നുണ്ട്. എന്നാൽ രാവണപത്തനത്തിൽ സശ്രദ്ധം കാത്തുരക്ഷിക്കപ്പെട്ടുവരുന്ന എനിക്കു വിഷമോ, ആയുധമോ നല്കുവാൻ ഇവിടെ ആരാണുള്ളത്?" സീതാദേവി ഇങ്ങിനെ പറഞ്ഞും കരഞ്ഞും രാമനെത്തന്നെ സദാ ധ്യാനിച്ചുംകൊണ്ടു വാടി വിളറിയ മുഖത്തോടുകൂടെ തൻെറ വാർകൂന്തലിൽ പിടിച്ച് 'ഞാൻ എൻെറ ഈ നീളമുള്ള തലമുടി കഴുത്തിലും മരക്കൊമ്പിലുംകൂടി ബന്ധിച്ചു താമസംകൂടാതെ യമലോകത്തു ചെന്നു ചേരുന്നുണ്ട്;' എന്നു പറഞ്ഞു പൂത്തുനിന്നിരുന്ന ഒരു മരക്കൊമ്പോടു നന്നെ അണഞ്ഞു് തൻെറ പ്രാണനാഥനായ രാമനേയും രാമസോദരനായ ലക്ഷ്മണനേയും ഉത്കൃഷ്ടമായ തൻെറ വംശത്തേയും മററും ഓൎത്തുംകൊണ്ടുനില്ക്കേ, ശുഭസൂചകങ്ങളും ഫലാനുഭവത്തിൽ സംശയരഹിതങ്ങളുമായ ചില നിമിത്തങ്ങൾ മംഗലഗാത്രിയായ അവൾക്കു ദൃശ്യമായി.

---

# സർഗ്ഗം - 29

അവൎണ്ണ്യമായ ദുഃഖവീചിയിൽ മനസ്സുഴന്നുംകൊണ്ടിരുന്ന ആ ഉത്തമോത്തമയെ ശുഭനിമിത്തങ്ങൾ ധനാഢ്യനെ ഭൃത്യജനങ്ങളെന്ന വണ്ണം സേവിച്ചു. ഇരുണ്ടു തിങ്ങിയ രോമരാജിയാൽ ചുററപ്പെട്ടും ചുററുപാടും ചുകന്നും മദ്ധ്യം കറുത്തും മററുഭാഗങ്ങൾ ശുക്ലവൎണ്ണമായും ഉള്ള ആ സുദതിയുടെ ഇടങ്കൺ മീനത്താൽ ആഹതമായ താമരപ്പൂപോലെ തുടിച്ചുകൊണ്ടിരുന്നു. വിശിഷ്ടമായ കാരകിൽ, ചന്ദനം തുടങ്ങിയ ലേപനവസ്തുക്കൾകൊണ്ടലങ്കരിക്കപ്പെടേണ്ടതും തടിച്ചുരുണ്ടതും നീണ്ടു മനോഹരമായതും വളരേക്കാലം തൻെറ പ്രാണവല്ലഭനാൽ സസ്നേഹം ലാളിക്കപ്പെട്ടതുമായ ആ പീനസ്തനിയുടെ ഇടത്തുകൈ പെട്ടെന്നു ചലിച്ചു. ഗജേന്ദ്രഹസ്തംപോലെ വൃത്തമൊത്ത് അതിരമ്യവും തടിച്ചതുമായ ആ വരാംഗിയുടെ ഇടത്തെത്തുട "ഇതാ ശ്രീരാമചന്ദ്രൻ മുമ്പിൽവന്നുനില്ക്കുന്നു" എന്ന് അവളോടു വിളിച്ചുപറയുന്നപോലെ തുടിച്ചുകൊണ്ടിരുന്നു. സുരുചിരനേത്രയും ചാരുസ്മിതയും മാതലംപഴത്തിൻെറ കുരുവെന്നപോലെ ഭംഗിയുള്ള ദന്തങ്ങളോടുകൂടിയവളും ആയ ആ വരവൎണ്ണിനിയുടെ ഉരുക്കിയെടുത്ത സ്വൎണ്ണത്തിന്നു തുല്യം നീലിമകലൎന്ന പീതവൎണ്ണത്തോടുകൂടിയതും പൊടിപററുകയാൽ അല്പം ശോഭകുറഞ്ഞതുമായ പൂന്തുകിൽ കാന്തനോടുള്ള സമാഗമം സൂചിപ്പിക്കുംപോലെ സ്വസ്ഥാനത്തുനിന്നും അല്പം കിഴിഞ്ഞുവീണു. എന്നുതന്നെയല്ല, മുമ്പു പലപ്പോഴും ഫലമൊത്തുകണ്ടിട്ടുള്ളതുപോലെ പല ശുഭനിമിത്തങ്ങളും അവൾക്കു ദൃഷ്ടമായി. കാററും വെയിലുമേററു നഷ്ടപ്രായമായ വിത്ത് മഴ തട്ടുമ്പോൾ വീണ്ടും കിളുത്തുവരുന്നതുപോലെ അവളുടെ ഹൃദയം സന്തോഷത്തെ പ്രാപിച്ചു. ഓമനമിഴികളും തൊണ്ടിപ്പഴംപോലെ മനോഹരങ്ങളായ ചുണ്ടുകളും കടിലങ്ങളായ ഭ്രൂവല്ലികളും നീണ്ട ഘനകേശവും കറുത്തിരുണ്ട അക്ഷിരോമങ്ങളും ഒളിയുള്ള ചുരുണ്ട അളകങ്ങളും വെണ്മകലൎന്ന ദന്തങ്ങളുംകൊണ്ടു

മനോഹരമായിരുന്ന അവളുടെ മുഖം രാഹുവക്ത്രത്തിൽനിന്നും വിമുക്തനായ ചന്ദ്രനെപ്പോലെ ശോഭിച്ചു. ആ ഇന്ദുസുന്ദരമുഖം ദുഃഖവും തളച്ചയും അലസതയും തീൎന്ന് സന്തോഷത്താൽ വികസിച്ചു. ശുക്ലപക്ഷചന്ദ്രനോടുകൂടിയ ഒരു രജനിക്കു തുല്യം അവൾ ഏററവും വിളങ്ങി.

---

## സൎഗ്ഗം-30

---

വിശിഷ്ടവിക്രമിയും അതുല്യപ്രഭാവനുമായ ഹനുമാൻ ത്രിജടയുടെ ഈ വാക്കുകളും മററു രാക്ഷസികളുടെ ശകാരങ്ങളും കേട്ടുംകൊണ്ട് ആ വൃക്ഷശാഖയിൽ തന്നെ സ്ഥിതിചെയ്തിരുന്നു. നന്ദനോദ്യാനദേവിയെപ്പോലെ ആ അശോകവനത്തിൽ ഇരിക്കുന്ന സീതയെപ്പററി മതിമാനായ അവൻ ഇങ്ങിനെ പലതും ചിന്തിച്ചു: "അനേകസഹസ്രം കീശപ്രവരന്മാരാൽ ദിക്കെങ്ങും അന്വേഷിക്കപ്പെട്ടുകൊണ്ടിരിക്കുന്ന സീതാദേവിയെ എനിക്കിപ്പോൾ കണ്ടുകിട്ടി. അതിനാൽ മററെല്ലാ വാനരന്മാരിലുംവെച്ചു ഞാൻതന്നെയാണ് ധന്യൻ. ശത്രുബലം ഇത്രയുണ്ടെന്നു കണ്ടറിവാൻ ആജ്ഞാപിക്കപ്പെട്ടിട്ടുള്ള ചാരനായ ഞാൻ അതിഗൂഢമായിസ്സഞ്ചരിച്ച് എല്ലാ സംഗതികളും നല്ലവണ്ണം മനസ്സിലാക്കി. ഈ നഗരവും മുഴുവൻ ചുററിനോക്കി. രാക്ഷസേശ്വരനേയും കണ്ടു. അത്ഭുതാവഹമായ അവൻെറ പ്രഭാവം അളവററതു തന്നെ. അസംഖ്യം രക്ഷോഗണത്തെയും അവരുടെ പരാക്രമാതിശയത്തെയും ഞാൻ കണ്ടറിഞ്ഞു. എന്നു മാത്രമല്ല അവരുടെ സമ്പ്രദായവിശേഷങ്ങൾ ഇന്നിന്ന പ്രകാരമാണെന്നും എനിക്കു മനസ്സിലായി. അപ്രമേയനായും പരമകാരുണികനായും വിമലാശയനായും ജ്ഞാനസമ്പന്നനായും ഉള്ള ആ പരമപുരുഷൻെറ ഭൎത്തൃദൎശനോത്സുകയായ ദേവിയെ ആശ്വസിപ്പിക്കയാണ് ഇനി ഞാൻ ചെയ്യേണ്ടതു്. ദുഃഖമെന്നതറിയാത്തവളും ഇപ്പോൾ ഭയങ്കരദുഃഖ

ത്തിൽ അകപ്പെട്ട വലയുന്നവളുമായ ദേവിയെ സമാശ്വസിപ്പി ക്കേണ്ടതു് എന്റെ കർത്തവ്യകർമ്മങ്ങളിൽ ഒന്നാണ്. അചിന്ത്യ മായ ക്ലേശത്താൽ ഇടിഞ്ഞുവീണ മനസ്സോടുകൂടിയവളും നിർമ്മല യുമായ സീതാദേവിയെ ആശ്വസിപ്പിക്കാതെ ഞാൻ ഇവിടെ നിന്നും പോകുന്നുവെങ്കിൽ തന്നിമിത്തം പലവിധമായ ആപത്തു കളും വന്നുചേരുവാനിടയുണ്ട്. യാതൊരു രക്ഷാമാർഗ്ഗവും കാണാതെ നന്നകുഴങ്ങുമ്പോൾ അശരണയും പതിവ്രതയുമായ ഇവൾ ജീവിതമു പേക്ഷിച്ചുവെന്നും വരാം. പൂർണ്ണേന്ദുവക്ത്രനും മഹാരഥനും ദി വ്യാസ്ത്രധരനുമായ രാമനോ, സീതാദർശനത്തെകാംക്ഷിച്ചുംകൊണ്ടു തന്നെ ഇരിക്കുന്നു. അദ്ദേഹത്തെ സമാധാനിപ്പിക്കേണ്ടതും എ ന്റെ കടമയാണ്. അതിന്നുതക്ക ന്യായങ്ങളും എനിക്കു പറ വാനുണ്ടായിരിക്കണം. ഇപ്പോൾ ഈ രാക്ഷസസ്ത്രീകൾ കാണ്കെ സീതയോടു സംഭാഷണം ചെയ്യുന്നതു തീരെ അനർത്ഥകരമല്ലെ? പിന്നെ ഏതുവിധമാണ് ഞാൻ ഈ കാര്യം നിർവ്വഹിക്കുക. വ ല്ലാത്ത ദുർഘടാവസ്ഥയിലാണ് ഞാൻ ഇപ്പോൾ അകപ്പെട്ടിരിക്കു ന്നതു്. ഈ രാത്രി അവസാനിക്കുന്നതിന്നു മുമ്പായി ജാനകിയെ വല്ലവിധത്തിലും ആശ്വസിപ്പിക്കാതിരുന്നാൽ ദേവി നിശ്ചയ മായും പ്രാണൻ കളയും. ഞാൻ മടങ്ങിച്ചെല്ലുമ്പോൾ, 'സീത എന്നോടു പറവാൻ പറഞ്ഞിട്ടുള്ളതെന്താണെ'ന്നു രാമൻ ചോദി ക്കുമല്ലൊ. അപ്പോൾ ഞാൻ എന്തു പറയട്ടെ. വാമനേത്രയായ ദേവിയോടു് ഒന്നും പറയാതെ പോകുന്നുവെങ്കിൽ രാമന്റെ ഈ ചോദ്യത്തിന്നു് എന്തൊരു സമാധാനമാണ് എനിക്കു കൊടുക്കു വാൻ സാധിക്കുക. ഒരു സന്ദേശവുംകൂടാതെ ദേവിയെ വിട്ടു ഞാൻ ബദ്ധപ്പെട്ടുംകൊണ്ടു രാമസന്നിധിയിൽ ചെന്നാൽ ക്രോധം നിമിത്തം അരുണവർണ്ണമായിഭവിച്ചിട്ടുള്ള ആ പരമപുരുഷന്റെ നയനങ്ങളിൽനിന്നും ജ്വലിച്ചുകൊണ്ടിരിക്കുന്ന വഹ്നിക്കു ഞാൻ ഇരയായിത്തീരും നിശ്ചയം. രാമകാര്യം സാധിപ്പിപ്പാൻ ഞാൻ ചെന്ന വേഗം വീര്യവിക്രമനായ സുഗ്രീവനെ സൈന്യസമേതം ഉദ്യോഗിപ്പിച്ചാലൊ, അതും നിഷ്ഫലമായിത്തീരാനാണ് സംഗതി

യുള്ളതു്. ദേവിയെ ആശ്വസിപ്പിക്കാതെ പോയാൽ അവരം പ്രാണത്യാഗം ചെയ്യുവെന്നും വരാം. പിന്നീട്ട സുഗ്രീവൻ ഇവിടെ വരുന്നതു കൊണ്ടു ഫലമെന്തു്? അതിനാൽ ദൂഷിതചിത്തകളായ ഈ രാക്ഷസികരം ദേവിയെ വിട്ടുപോകുന്നതുവരെ ഇവിടെ ഇരിക്കതന്നെ. പിന്നീട്ട ചെന്നു ദേവിയെ ആശ്വസിപ്പിക്കാം. എന്നാൽ ഏതു ഭാഷയിലാണു് ഞാൻ സീതയോട്ട സംഭാഷണം ചെയ്യേണ്ടതു്. സംസ്കൃതഭാഷയിലായാലോ? ഞാനൊ—അത്യന്തം കൃശഗാത്രൻ; വിശേഷിച്ചും ഒരു വാനരൻ—ഒരു വനചരൻ. ഒരു വാനരൻ മത്ത്യഭാഷയിൽ വ്യക്തമായി സംസാരിക്കുന്നതെങ്ങിനെ? ഒരു ബ്രാഹ്മണനെപ്പോലെ ഞാൻ സംസ്കൃതത്തിൽ സംസാരിക്കുന്നുവെങ്കിൽ ദേവി എന്നെ രാവണനാണെന്നു ശങ്കിച്ചു ഭയപ്പെടുകയും ചെയ്യും. ദൃഢമായും അത്ഥവത്തായുമുള്ള വാക്യങ്ങരം മനുഷ്യഭാഷയിൽ തന്നെ സംസാരിക്കുന്നതാണു് നല്ലതു്. സീതയെ സമാധാനപ്പെടുത്താതെ പോകുന്നതു് ഒന്നുകൊണ്ടും നന്നല്ല. മുമ്പു തന്നെ ഈ ക്രൂരരാക്ഷസികളെ ഭയന്നു വിറച്ചുംകൊണ്ടിരിക്കുന്ന ജനകജയുടെ ഭയം എന്റെ ഈ വേഷവും ഭാഷയുംകൊണ്ടു വീണ്ടും വദ്ധിപ്പാൻ ഇടയാകരുതു്. എന്നെ കാമരൂപിയായ രാവണനാണെന്നു കരുതി ആ മനസ്വിനി ഭയാധിക്യംനിമിത്തം നിലവിളി കൂട്ടിയാലോ. ആ നിലവിളി കേരംക്കുമ്പോരം രാക്ഷസസ്ത്രീകരം ഘോരായുധങ്ങരം എടുത്തുംകൊണ്ടു കാലനെപ്പോലെ എന്റെ നേരെ പാഞ്ഞടുക്കും. വികൃതരൂപിണികളായ അവർ ചുററിവളഞ്ഞു വല്ല വിധത്തിലും എന്നെ പിടിപ്പാൻ യത്നിക്കും. അഥവാ കൊല്ലുവാൻതന്നെ പരിശ്രമിക്കും. അതിന്നുതക്ക ശക്തരുമാണവർ. വൃക്ഷശാഖകളിലും ഇല്ലിക്കൊമ്പുകളിലും പാഞ്ഞുനടക്കുന്ന എന്നെപ്പററി ആ നിശാചരികരം പലതും ശങ്കിക്കയില്ലേ? വനചാരിയായ എന്റെ ഈ ശരീരം കാണുമ്പോരം രാക്ഷസസ്ത്രീകരം പേടിച്ചു വിറച്ചു വികൃതശബ്ദങ്ങരം പുറപ്പെടുവിക്കും. പിന്നീട്ട അവർ ചെന്നു രാക്ഷസേശ്വരനാൽ നിയോഗിക്കപ്പെട്ട കാവൽക്കാരെ വിളിച്ചു ചേത്താതിരിക്കുമോ?

ശ്ശൂലം, ശരം, വാൾ മുതലായ ആയുധങ്ങളോടുംകൂടെ അവരും എൻെറ നേരെ പാഞ്ഞടുത്തു വല്ലാതെ ലഹളകൂട്ടും. എന്നെ പീഡിപ്പിച്ചുടുത്തുകൂടുന്ന രാക്ഷസന്മാരെ നിഗ്രഹിക്കാതിരിപ്പാൻ എനിക്കപ്പോൾ നിവ്വാഹമുണ്ടാകയില്ല. അത്രത്തോളം ദേഹാ ഖ്യാനം ചെയ്യേണ്ടിവരുമ്പോൾ പിന്നീടെനിക്ക് അക്കരെച്ചെന്നു ചേരുവാൻ ശേഷിയുണ്ടാകുമോ. നന്നെ ചൊടിയുള്ളവരായ ചി ലർ എന്നെ പിടിച്ചുവെന്നും വരാം. എന്നാൽ പിന്നെ ദേവിക്കു കാൎയ്യം ധരിപ്പാൻ സാധിക്കുന്നതെങ്ങിനെ? ഞാൻ അവരുടെ പി ടിയിൽ അകപ്പെടുകയും ചെയ്യും. ഹിംസാതല്പരന്മാരായ അവർ ദേവിയെ ഹിംസിച്ചുവെന്നും വരാം. അപ്രകാരം സംഭവിക്കുന്നു വെങ്കിൽ രാമസുഗ്രീവന്മാരുടെ ഈ കാൎയ്യം സഫലമാവാൻ വഴി യെന്തു്? സമുദ്രത്താൽ ചുററപ്പെട്ടും രക്ഷോഗണങ്ങളാൽ സംര ക്ഷിക്കപ്പെട്ടുമുള്ള ദുൎഗ്ഗമമായ ഈ സ്ഥലത്താണ് സീതയുടെ ഇ രിപ്പു്. എന്നെ പിടിക്കുകയൊ കൊല്ലുകയൊ ചെയ്താൽ ശ്രീരാ മന്നു കാൎയ്യം നേടുവാൻ അന്യനായ ഒരു സഹായി ആരാണു ള്ളതു്. നൂറു യോജന പരപ്പുള്ള ഈ പെരുങ്കടൽ ചാടിക്കട പ്പാൻതക്ക ശക്തൻ ഇനി വാനരസംഘത്തിലില്ല. പിന്നെ എ ങ്ങിനെ രാമചന്ദ്രനെ സഹായിപ്പാൻ ഒരുവൻ ഒരുങ്ങിപ്പുറപ്പെടും. രാക്ഷസന്മാർ എത്രലക്ഷംതന്നെ വന്നാലും അവരെയെല്ലാം നിഗ്ര ഹിപ്പാൻ എനിക്കു ശേഷിയുണ്ട്. അത്രത്തോളം ദേഹാഖ്യാനം ചെയ്താൽ മടങ്ങി അക്കരെച്ചെന്നു പാറുവാൻ എനിക്കു സാധി ക്കുമോ? എന്നുതന്നെയല്ല യുദ്ധത്തിൽ ജയാപജയം മുൻകൂട്ടി നി ൎണ്ണയിക്കാവുന്നതും അല്ല. അറിവും ആലോചനയും ഉള്ള ഒരുവൻ ഫലനിൎണ്ണയം ചെയ്തുംകൊണ്ടു സന്നിഗ്ദ്ധമായ കാൎയ്യത്തിൽ ഒരിക്ക ലും കയ്യിടുകയില്ല. ദേവിയോടു സംഭാഷണം ചെയ്യുന്നതായാൽ ഈ അനൎത്ഥങ്ങളെല്ലാം വന്നുചേരും. അല്ലാത്തപക്ഷമോ, ദേവി പ്രാ ണൻ വെടിയുകയും ചെയ്യും. പണ്ഡിതമാനിയായ ദൂതൻെറ ദേശ കാലോചിതങ്ങളല്ലാത്ത പ്രവൃത്തികൾമൂലം കൈവന്നുകൂടിയ കാൎയ്യ വും സൂൎയ്യോദയത്തിൽ ഇരുട്ടെന്നപോലെ നശിച്ചുപോകുന്നു. 'വരു

ന്നു വരട്ടെ എന്ന നിലയിൽചെയ്യുന്ന' ദൂതന്റെ തീർപ്പുകൾ ലക്ഷ്യത്തിൽ ചെന്നു കൊള്ളാതിരിക്കുന്നതും സാധാരണയാണ്. കാര്യകാരണഗതിയെ പരിഗണിക്കാതെ ഞാൻ പണ്ഡിതനാണെന്നഭിമാനിക്കുന്ന ദൂതൻ കാര്യത്തെക്കെടുക്കുവാൻ സമർത്ഥനായിത്തീരുന്നു. അതിനാൽ ഏതുവിധം പ്രവർത്തിച്ചാൽ കാര്യദോഷമുണ്ടാകയില്ല; ഏപ്രകാരം പ്രവർത്തിച്ചാലാണ് ഞാൻ വിഡ്ഢിയാകതിരിക്കുക; സമുദ്രതരണമാകുന്ന എന്റെ ഈ മഹാപ്രയത്നം പാഴായിപ്പോകാതിരിപ്പാൻ ഞാൻ പ്രവർത്തിക്കേണ്ടതെന്തു? ഞാൻ എങ്ങിനെ സംഭാഷണത്തിന്നൊരുങ്ങിയാലാണ് എന്റെ വചനം സീത കേൾക്കുകയും എന്നെക്കാണാതിരിക്കയും ചെയ്യുക;" എന്നിങ്ങിനെ ചിന്തിച്ചു. "ഏതു മഹാകർമ്മവും നിഷ്പ്രയാസം ചെയ്യാൻ സാധിക്കുന്നവനും മഹാഭാഗനുമായ രാമനെപ്പററി കീർത്തനങ്ങൾ ചെയ്യാം. രാമങ്കൽതന്നെ പ്രതിഷ്ഠിക്കപ്പെട്ട മനസ്സോടുകൂടിയ ഇവൾക്കു ഇതൊരു പീഡയായിഭവിക്കയില്ല നിശ്ചയം. വിധിതാത്മാവും ഇക്ഷ്വാകുകുലവരിഷ്ഠനും അസ്ത്രവിദ്യാകുശലനുമായ രാമന്റെ ശുഭങ്ങളും ധർമ്മസംയുക്തങ്ങളുമായ സന്ദേശവാക്കുകൾ മധുരമാംവണ്ണം ചൊല്ലി സീതയുടെ ശ്രദ്ധയെ ആകർഷിക്കത്തക്കനിലയിൽ കാര്യം നിർവ്വഹിക്കണം." എന്നിപ്രകാരം വൃക്ഷശാഖയിൽ ഇരുന്നുംകൊണ്ട് ആ ജഗൽപതിയുടെ പ്രാണവല്ലഭയെ നോക്കി കപികുലതിലകനായ ഹനുമാൻ ഒടുവിൽ തീർപ്പുചെയ്തു.

---

## സർഗ്ഗം - 31

---

"ഹസ്ത്യശ്വരഥപദാതി ചതുരംഗസേനയോടുകൂടിയവനും പുണ്യാത്മാവും ഗുണാഢ്യനും കല്യാണസമ്പൂർണ്ണനും അഹിംസാവ്രതാനുഷ്ഠാനത്തിൽ വിശിഷ്ടനും സത്യസന്ധനും വീരപരാക്രമിയും അജാതശത്രുവും ഇക്ഷ്വാകുകുലത്തിന്നു ശ്രീയും മാഹാത്മ്യവും വളർത്തുന്നവനും പ്രഖ്യാതനുമായി ദശരഥൻ എന്നൊരു രാജാവു

ണ്ടായിരുന്നു. രാജലക്ഷണസമ്പന്നനും ഐശ്വൎയ്യപ്രഭാവനും പ്രജാവൎഗ്ഗത്തിന്നു ഹൃഷ്ടിയും പുഷ്ടിയും നൽകുന്നവനും യുദ്ധവിശാരദനുമായിരുന്നു ആ രാജപുംഗവൻ. ചന്ദ്രന്നു തുല്യം സുന്ദരനും സൎവ്വാനന്ദദായകനും വില്ലാളികളിൽ വരിഷ്ഠനും ശത്രുസംഹാരത്തിൽ വീൎയ്യപരാക്രമങ്ങൾ തികഞ്ഞവനും ജീവലോകത്തെയും സ്വധൎമ്മത്തെയും സ്വജനങ്ങളെയും ഒരുപോലെ പരിപാലിക്കുന്നവനും നിഷ്കപടനും ജ്യോതിൎമ്മയനും വമ്പരിൽ മുമ്പനുമായി രാമൻ എന്നു പേരുള്ള ഒരു പുത്രൻ അദ്ദേഹത്തിന്നുണ്ട്. സത്യവ്രതനായ തന്റെ പിതാവിന്റെ വാക്യസംരക്ഷണത്തിന്നുവേണ്ടി വീരവീരനായ ആ രാജപുത്രൻ സൎവ്വരാജഭോഗങ്ങളും ഉപേക്ഷിച്ചു പ്രിയതമയോടും ഭ്രാതാവോടുംകൂടെ വനം പ്രാപിച്ചു. അവിടെ ചുററിനടന്നുംകൊണ്ട് അസ്ത്രവിദ്യാകുശലനായ രാമൻ ആ ഘോരാടവിയിൽ വസിച്ചുവന്നിരുന്ന അസംഖ്യം രാക്ഷസന്മാരെ ഒന്നൊടുക്കി. ജനസ്ഥാനത്തു വെച്ചു വമ്പരും ആശരപ്പടയ്ക്കു മുമ്പരുമായ ഖരദൂഷണാദികളായ ഉഗ്രനിശാടരേയും അദ്ദേഹം ആജിയിൽസംഹരിച്ചു. ഈ വൎത്തമാനം കേട്ടു രാവണൻ ക്രോധമോഹിതനായി. അനന്തരം ആ ദുഷ്ടനിശാചരൻ മായാമൃഗരൂപേണ അജയ്യനും ശൂരനുമായ രാമനെ ആശ്രമത്തിൽനിന്നും അകററി അദ്ദേഹത്തിന്റെ ഇഷ്ടപത്നിയായ ജാനകിയെ അപഹരിക്കയുണ്ടായി. ആ പെരുംകാട്ടിൽ സീതയെ തിരഞ്ഞുംകൊണ്ടു നടക്കുമ്പോൾ ദുഃഖംനിമിത്തം ആകുലേന്ദ്രിയനായ രാമന്നു സുഗ്രീവനെന്നു സുപ്രസിദ്ധനും പ്രഗത്ഭവിക്രമനുമായ വാനരോത്തമനുമായി സഖ്യമുണ്ടാവാൻ സംഗതിവന്നു. പ്രസിദ്ധധാൎമ്മികനായ രാമൻ അനന്തരം സുഗ്രീവശത്രുവും ഗജേന്ദ്രനെപ്പോലെ ബലവാനുമായ ബാലിയെ സംഹരിച്ചു മഹാത്മാവായ സുഗ്രീവനെ വാനരരാജാവായി വാഴിച്ചു. അതിന്നു പ്രത്യുപകാരമായി സുഗ്രീവൻ കാമരൂപികളായ അസംഖ്യം വാനരസേനയെ സീതാന്വേഷണത്തിന്നു നിയോഗിച്ചിട്ടുണ്ട്. അപ്രകാരം ദിക്കെങ്ങും സീതയെത്തിരഞ്ഞുനടക്കുന്ന അനേകായിരം വാനരന്മാരിൽ ഒരുവനാണ് ഞാൻ. ഞാൻ സമ്പാദിയുടെ വാക്കു പ്രമാണിച്ചാണ് ഇവിടെ വന്നതു്

രുചിരാപാംഗിയായ സീതയെക്കണ്ടെത്തേണമെന്ന ഏകോദ്ദേശ്യത്തോടുകൂടി നൂറു യോജന വിസ്താരമുള്ള സമുദ്രത്തേയും ഞാൻ ചാടിക്കടന്നു. രാമൻ വൎണ്ണിച്ചിട്ടുള്ള പ്രകാരം രൂപലക്ഷണം, മദനവിലാസം, വരയൌവനം, നിറം, തരം എന്നിവ തികഞ്ഞ ആ പതിവ്രതാരത്നത്തെ ഞാൻ ഇതാ കണ്ടെത്തിയിരിക്കുന്നു" എന്നീ വാക്കുകൾ കേട്ടപ്പോൾ ഇളമാൻമിഴിയായ സീത അത്യാശ്ചൎയ്യത്തോടുംകൂടെ ചുരുണ്ടിരുണ്ട കേശഭാരത്തിന്നുള്ളിൽ മറഞ്ഞുകിടന്നിരുന്ന തന്റെ സുന്ദരവദനം അല്പമൊന്നു പൊക്കി ഭയവിഹ്വലയായുംകൊണ്ട് ആ ശിംശിപാവൃക്ഷത്തിന്റെ ഓരോ ഭാഗവും സൂക്ഷിച്ചുനോക്കി. തത്സമയം രാമവൃത്താന്തശ്രവണംനിമിത്തം ഹൃദയാനന്ദതുന്ദിലയായി ഭവിച്ചിരുന്ന അവൾ പ്രസന്നമതിയും സുഗ്രീവമന്ത്രിയുമായ വായുപുത്രനെ ആ വൃക്ഷശാഖകൾക്കിടയിൽ വീക്ഷിച്ചു.

---

## സൎഗ്ഗം-32

---

മിന്നൽപ്പിണരിന്നു തുല്യം പിംഗലവൎണ്ണത്തോടുകൂടിയവനും വിരിഞ്ഞുനില്ക്കുന്ന അശോകകുസുമംപോലെയും തപ്തകാഞ്ചനംപോലെയും തിളങ്ങിക്കൊണ്ടിരിക്കുന്ന കണ്ണുകളോടുകൂടിയവനും അത്യന്തം വിനയത്തെ പ്രകാശിപ്പിക്കുന്നവനും മധുരപ്രിയവാദിയും ശുഭ്രവസ്ത്രധാരിയുമായ ഒരു വാനരന്റെ രൂപം മൈഥിലി വൃക്ഷശാഖകൾക്കിടയിൽ കണ്ടപ്പോൾ അവളുടെ ഹൃദയം വിസ്മയഭരത്താൽ തുടിച്ചു. "ശിവ! ശിവ! ഈ വാനരന്റെ രൂപം എത്ര ഭയങ്കരം! നോക്കുവാൻകൂടി എനിക്കു പേടിയാകുന്നു." എന്നിങ്ങിനെ ചിന്തിച്ചു ഭയവിഹ്വലയായി ഹാ രാമ! ഹാ ലക്ഷ്മണ! എന്നീവിധം അതിദൈന്യമാംവണ്ണം ജനകജ വിലപിച്ചു. തത്സമയം ആ കപീന്ദ്രൻ വൃക്ഷശാഖയിൽനിന്നും താഴെ ഇറങ്ങി അതിവിനീതനായി അവളുടെ മുമ്പിൽ ചെന്നുനിന്നു. തടിച്ചു വളഞ്ഞ മുഖത്തോടുകൂടിയവനും പ്ലവഗാധിപമന്ത്രിയും പൂജ്യനും പ്രാജ്ഞനും കല്യാ

ണാപൂൎണ്ണനമായ ആ വാനരപുത്രനെ തന്റെ മുമ്പിൽ കണ്ടപ്പോൾ അൎത്ഥാപത്തിലകപ്പെട്ടതുപോലെയും പ്രാണനാശമടുത്തതുപോലെയും മംഗലഗാത്രിയായഅവൾ വ്യാമോഹിതയായി. അല്പസമയം ചെന്നശേഷം സുബോധം വന്നു കണ്ണുതുറന്ന് ആ വാനരനെ സൂക്ഷിച്ചുനോക്കി വീണ്ടും അവൾ ഇങ്ങിനെ ചിന്തിച്ചു. ഞാൻ ഈ കാണുന്നതെന്തു? സ്വപ്നമോ? വികൃതരൂപനായ ഒരു വാനരനെയാണല്ലൊ ഞാൻ ഇപ്പോൾ സ്വപ്നത്തിൽ കാണുന്നതു്. അതു ശാസ്ത്രവിരുദ്ധവും അശുഭസൂചകവും അല്ലേ? രാമനും ലക്ഷ്മണനും എന്റെ പിതാവായ ജനകനും നന്മ ഭവിക്കേണമെ. അല്ല, ഇതു സ്വപ്നമല്ല. പൂൎണ്ണചന്ദ്രാഭനായ എന്റെ ഭൎത്താവിനെ വിട്ടുപിരിഞ്ഞാണ് ഞാൻ ഇപ്പോൾ വസിക്കുന്നതു്. സദാ ശോകസാഗരത്തിൽ കിടന്നു മുങ്ങുകയും ചെയ്യുന്നു. അങ്ങിനെയുള്ള ഞാൻ എങ്ങിനെ നിദ്രയ്ക്കധീനയാകും. ഉറക്കമില്ലാത്തവൾക്ക് സ്വപ്നമുണ്ടാവാനും വഴിയില്ല. അതിനാൽ ഇതു സ്വപ്നമല്ല നിശ്ചയം. പിന്നെ ഞാനീകാണുന്നതെന്താണ്? എന്റെ വാക്കും മനോവ്യാപാരവുമെല്ലാം രാമചന്ദ്രനെ അപേക്ഷിച്ചുംകൊണ്ടുതന്നെയിരിക്കുന്നുണ്ടു്. മനോരഥമാണീകാണുന്നതെന്നു ഞാൻ ഊഹിക്കുന്നു. അതിന്നും യുക്തിയില്ല. മനോരഥത്തിന്നു ദൃശ്യരൂപമില്ല. എന്നാൽ ഈ വാനരനോ, എന്റെ മുമ്പിൽ ദൃശ്യരൂപനായിത്തന്നെ നിന്നു സംസാരിക്കുന്നു. ഇതു് വാസ്തവമോ, അതല്ല സങ്കല്പജന്യമോ" എന്നും മററും സീത ഓരോന്നു ചിന്തിച്ച് വാഗധിഷ്ഠാനദേവതകളായ അഗ്നി, ബൃഹസ്പതി, ബ്രഹ്മാവ് മുതലായവരെയെല്ലാം നമസ്കരിച്ച് 'ഈ വാനരൻ എന്റെ മുമ്പിൽ നിന്നുംകൊണ്ടു സംസാരിച്ചതെന്തോ ആയതു സത്യമായിഭവിക്കേണമേ. ഒരിക്കലും മിത്ഥ്യയായിത്തീരരുതെ' എന്നിങ്ങിനെ പ്രാൎത്ഥിച്ചു.

---

# സൎഗ്ഗം - 33

സന്ധ്യാഭ്രത്തിന്നു തുല്യം വദനകാന്തിയോടുകൂടിയ ഹനൂമാൻ താൻ ആശ്രയിച്ചിരുന്ന വൃക്ഷശാഖയെ വിട്ട് അല്പംകൂടെ സീതയുടെ സമീപത്തേക്കടുത്തുനിന്നു. നിസ്സീമമായ അവളുടെ ദുഃഖം കണ്ട് അവൎണ്ണ്യപരാക്രമിയും ഗുണാഢ്യനുമായ ആ വാനരൻ വല്ലാതെ വ്യസനിച്ചു. സ്വാമിഭക്തിനിമിത്തമുണ്ടായ വിനയവും മാതൃഭക്തിയും പ്രകാശിപ്പിച്ചുകൊണ്ട് അവൻ സമീപത്തുള്ളൊരു വൃക്ഷശാഖയെ ആശ്രയിച്ചുനിന്നു. പിന്നീടു വീരപ്രധാനിയായ ആഞ്ജനേയൻ സീതയെ നോക്കി അഞ്ജലിചെയ്തുംകൊണ്ട് ഈവിധം പ്രിയഭാഷണമാരംഭിച്ചു. "ഹേ അംബുജേക്ഷണെ! ഉലഞ്ഞുപോയ ഈ ചീരാളിപ്പട്ടു ധരിച്ചിരിക്കുന്ന ഭവതി ആരാണ്? ഹാ ദേവി! ഭവതി എന്തുകാരണത്താലാണ് ഈ വൃക്ഷശാഖയെ അവലംബിച്ചുംകൊണ്ടു നില്ക്കുന്നത്? എന്തൊരു ദുഃഖം ഹേതുവാലാണ് താമരയിലയിൽനിന്നു വീഴുന്ന ജലകണങ്ങൾപോലെ ഭവതിയുടെ കണ്ണുകളിൽനിന്നും കണ്ണുനീർത്തുള്ളികൾ ഇററിററു വീഴുന്നത്? ദേവദാനവന്മാരിലോ, ഗന്ധൎവ്വയക്ഷരക്ഷോഗണത്തിലോ, മരുത്‌രുദ്രവസുക്കളിലോ ഏതുവൎഗ്ഗത്തിൽ ചേൎന്നവളാണ് ഭവതി? ഹേ വരാനനെ! നിന്തിരുവടി സാക്ഷാൽ ദേവിയാണെന്നു ഞാൻ ഊഹിക്കുന്നു. ചന്ദ്രനെ പിരിഞ്ഞു വാനിൽനിന്നു വീണ സൎവ്വകല്യാണനിധിയായ രോഹിണിതന്നെയൊ ഭവതി? ഹാ ഭദ്രെ! അങ്ങുന്നു പതിവ്രതാരത്നവും വസിഷ്ഠപത്നിയുമായ അരുന്ധതിയാണൊ? ഹേ നീരജേക്ഷണെ! ഭൎത്താവോടു തല്ക്കാലമുണ്ടായ കോപംനിമിത്തം അല്പസമയത്തേക്കു ഭൎത്താവെപ്പിരിഞ്ഞിരിക്കയാണൊ നിന്തിരുവടി? ഹേ സുമദ്ധ്യമെ! ഭവതിയുടെ ഏതൊരു ബന്ധുവാണ് ഈ ലോകവാസം വെടിഞ്ഞിരിക്കുന്നത്. പുത്രനൊ, പിതാവൊ, സഹോദരനൊ, ഭൎത്താവൊ ആരാണ്? സൌന്ദൎയ്യം, നിശ്വാസം, ഭൂസ്പൎശം എന്നിവകൊണ്ടും നിന്തിരുവ

ടിയിൽ പ്രകാശിക്കുന്നതായ രാജലക്ഷണങ്ങൾകൊണ്ടും ഭവതി ഒരു ദേവസ്ത്രീയല്ലെന്നു ഞാൻ അനുമാനിക്കുന്നു. ഭവതിയുടെ അംഗപ്രത്യംഗഭംഗിയും അവയുടെ ലക്ഷണത്തികവും ഭവതി ഒരു ഭൂപപത്നിയാണെന്നും രാജനന്ദിനിയാണെന്നും വിളിച്ചുപറയുന്നുണ്ട്. അഥവാ ജനസ്ഥാനത്തുനിന്നു ബലാൽക്കാരമായി രാവണൻ അപഹരിച്ചുകൊണ്ടുപോന്നിട്ടുള്ള സീതാദേവി തന്നേയോ ഭവതി? അങ്ങിനെയാണെങ്കിൽ നിന്തിരുവടിക്കു മംഗളം ഭവിക്കട്ടെ. ഹാ ദേവി! അത്യാദരത്തോടുകൂടിയ എന്റെ ഈ ചോദ്യത്തിന്നു മറുവടിയുണ്ടാവാൻ കൃപയുണ്ടാകേണമെ. നിന്തിരുവടിയുടെ ദുഃഖനിലയും ചിന്താവിവശതയും അതിമാനുഷരൂപവും തപോവേഷവും കാണുമ്പോൾ ഭവതി വിമലാശയനും സൽഗുണസമ്പന്നനുമായ ശ്രീരാമസ്വാമിയുടെ പട്ടമഹിഷിയാണെന്നുതന്നെ നിശ്ചയിക്കേണ്ടിയിരിക്കുന്നു. വൃക്ഷശാഖയിൽ ഇരിക്കുന്ന ഹനുമാന്റെ ഈ മധുരവാക്കുകൾ കേട്ടു രാമകീർത്തനശ്രവണംനിമിത്തമുണ്ടായ ഹർഷത്തോടുംകൂടി മൈഥിലി ഇങ്ങിനെ മറുവടി പറഞ്ഞു: "ജ്ഞാതാത്മാവും മന്നിലുള്ള മന്നവന്മാരിൽവെച്ചു മുമ്പനും ശത്രുഹന്താവും അതിശൂരനും കല്യാണശീലനുമായ ദശരഥമഹാരാജാവിന്റെ പുത്രഭാൎയ്യയാണ് ഞാൻ. വിദേഹരാജാവും മഹാത്മാവും പ്രജാവൎഗ്ഗത്തിന്നു സമ്മതനും അജാതരിപുവുമായ ജനകന്റെ പുത്രിയുമാണ്. സീതയെന്നാണ് എന്റെ പേർ. രഘുകുലോത്തമനായ ശ്രീരാമചന്ദ്രന്റെ രാജധാനിയിൽ ഞാൻ സൎവ്വസുഖഭോഗങ്ങളും അനുഭവിച്ചു പന്ത്രണ്ടു സംവത്സരം വസിച്ചു. പിന്നെ പതിമൂന്നാംസംവത്സരം രാജാവായ ദശരഥൻ ഇക്ഷ്വാകുകുലപ്രധാനിയായ എന്റെ പ്രാണവല്ലഭനെ യുവരാജാവാക്കി അഭിഷേകം ചെയ്വാനൊരുങ്ങി. ഉപാദ്ധ്യായന്റെ ആജ്ഞയനുസരിച്ചു വേണ്ടുന്ന വിഭവങ്ങളെല്ലാം സംഭരിക്കയും ചെയ്തു. തദവസരത്തിൽ കേകയപുത്രിയായ ദശരഥപത്നി രാജാവോടിപ്രകാരം പറഞ്ഞു: ഹേ രാജശ്രേഷ്ഠാ! അങ്ങുന്ന് രാമനഭിഷേകംചെയ്വാനൊരുങ്ങുന്നുവല്ലൊ, ആയതെന്റെ ജീവനാശത്തിന്നു കാരണമാണെന്നു ധ

രിച്ചുകൊള്ളണം. ജലപാനമാവട്ടെ ഭക്ഷണമാവട്ടെ എനിക്കെന്തിനു? ശോഭയുള്ള വസ്ത്രങ്ങളും വേണ്ട, ആഭരണങ്ങളും വേണ്ട. വല്ലവിധത്തിലും എന്റെ ജീവിതം അവസാനിപ്പിച്ചാൽ മതി. അതിന്നാണ് ഞാൻ ഇനി ഒരുങ്ങുന്നതു. അല്ലയോ രാജാധിരാജ! അങ്ങുന്നു ചെയ്തിട്ടുള്ള വാഗ്ദാനം വ്യർത്ഥമാക്കുവാൻ വിചാരിക്കുന്നില്ലെങ്കിൽ രാമൻ വനവാസത്തിന്നു പോയ്ക്കൊള്ളണം!" അത്യന്തം ക്രൂരവും കർണ്ണാരുന്തുദവുമായ ഈ വാക്കുകൾ കേട്ടപ്പോൾ താൻ കൈകേയിക്കു കൊടുത്തിരുന്ന വരത്തെക്കുറിച്ചു ദശരഥന്നു സ്മരണയുണ്ടായി. അവളുടെ ഈ കഠിനവാക്കുകൾ ശ്രീരാമചന്ദ്രന്റെ അഭിഷേകത്തിന്നൊരു പ്രതിബന്ധമായിബ്ഭവിച്ചു. തന്നിമിത്തം സത്യസന്ധനായ ആ രാജാവു വാടിവിളൎത്തു തീരെ അവശതയിൽ മുഴുകി. തദനന്തരം വൃദ്ധനും സത്യധൎമ്മനിരതനും ഉഗ്രവ്രതനുമായ അദ്ദേഹം തന്റെ ജ്യേഷ്ഠപുത്രനോടു രാജ്യത്തെ ഭഗ്നമനസ്സോടുംകൂടെ യാചിച്ചു. അഭിഷേകത്തെക്കാൾ അധികം പ്രിയം എന്റെ പ്രാണപ്രിയന്നു പിതൃവാക്യാനുസരണമാണ്. അതിനാൽ എന്റെ പ്രാണനാഥൻ പിതൃഭാഷിതത്തെ ആദ്യം മനസ്സുകൊണ്ടും പിന്നീടു വാക്കുകൊണ്ടും സ്വീകരിച്ചു. സത്യപരാക്രമിയും യുദ്ധവിശാരദനുമായ എന്റെ പ്രാണവല്ലഭൻ ദാനം ചെയ്യുന്നവനാണ്—ആദാനം ചെയ്യുന്നവനല്ല. സത്യമേ പറകയുള്ളു—അസത്യസംഭാഷണം ഒരിക്കലും ചെയ്കയില്ല. ആത്മരക്ഷയ്ക്കുപോലും ഈ നിശ്ചയം വിട്ടുകൂടെന്നാണ് ആ പുരുഷകേസരിയുടെ നിശ്ചയം. ഇങ്ങിനെ അതികീൎത്തിമാനും നിൎമ്മലചിത്തനുമായ എന്റെ പ്രാണവല്ലഭൻ അമൂല്യങ്ങളായ വസ്ത്രാദ്യലങ്കാരങ്ങൾ, ദിവ്യഗന്ധകലിതമായ ലേപനവസ്തുക്കൾ, കമനീയാസനങ്ങൾ, ഉച്ചപ്രാസാദങ്ങൾ എന്നിവയേയും രാജ്യത്തെത്തന്നെയും മനഃപൂൎവ്വം ഉപേക്ഷിച്ചു വനവാസത്തിന്നൊരുമ്പെട്ടു. എന്നെ മാതാവിങ്കൽ ഏല്പിപ്പാനും നിശ്ചയിച്ചു. എന്നാൽ ഞാനാവട്ടെ കാടുചുററുവാൻ മുമ്പിൽ പുറപ്പെട്ടു. എന്റെ ജീവിതനാഥനോടുകൂടാതുള്ള സ്വൎഗ്ഗവാസവുംകൂടി എനിക്കെത്രയോ തുച്ഛമാ

ണ്. മിത്രാനന്ദദായകനും ഭാഗ്യവാനും ശൌയ്യസമ്പന്നനും ഭ്രാതൃഭക്തനുമായ സൌമിത്രിയോ എന്നെക്കാഠം മുമ്പിൽ ജ്യേഷ്ഠനോടൊരുമിച്ചു യാത്രചെയ്യാൻ കച്ചകെട്ടി. ഇങ്ങിനെ ഞങ്ങഠം മൂവരും രാജകല്പനയെ ശിരസാ വഹിച്ചു ദൃഢനിശ്ചയത്തോടുംകൂടെ മുമ്പു കണ്ടിട്ടില്ലാത്തതും അത്യന്തം ഭയങ്കരവും പരുഷതരവുമായ മഹാരണ്യത്തിൽ ചെന്നുചേൻ. വീരവീരനായ രാഘവൻ ദണ്ഡകവനത്തിൽ വസിക്കുന്ന കാലത്തു് ഒരു ദിവസം അദ്ദേഹത്തിൻെറ ധമ്മപത്നിയായ എന്നെ ദുഷിതചിത്തവൃത്തിയായ രാവണൻ അപഹരിച്ചു. ഇതാ ഇപ്പോഠം രണ്ടുമാസംകൂടി ജീവിച്ചിരിപ്പാനുള്ള ഒരനുഗ്രഹം ആ ദുഷ്ടൻ എനിക്കു തന്നിട്ടുണ്ടു്. ആ അവധിക്കു ശേഷം എൻെറ ജീവിതം അവസാനിക്കുമെന്നു നിശ്ചയമാണ്."

---

## സൎഗ്ഗം-34

---

വദ്ധിച്ചുകൊണ്ടുതന്നേയിരുന്ന ശോകംനിമിത്തം മാഴ്കിത്തളുന്ന സീതയുടെ വാക്കുകഠം കേട്ടു ഹനുമാൻ അവളെ ഈവിധം സമാശ്വസിപ്പിച്ചു: "ഹാ ദേവി! വിദേഹജെ! ഞാൻ രാമദൂതനാണ്. ശ്രീരാമദേവൻെറ സന്ദേശത്തോടുകൂടി ഭവതിയെ അന്വേഷിച്ചുംകൊണ്ടു വന്നിരിക്കയാണ്. കുശലിയായ രാമഭദ്രൻ ഭവതിയോടു കുശലം പറയുന്നു. ധനുവ്വേദം, വേദവേദാംഗം എന്നിവയിൽ അതിവിശാരദനും ആത്മജ്ഞാനിയുമായ ദാശരഥി നിന്തിരുവടിയുടെ ക്ഷേമവൃത്താന്തമറിവാനാഗ്രഹിക്കുന്നു. ഭവതിയുടെ പ്രാണവല്ലഭനായ രാമചന്ദ്രന്നു് അത്യന്തം പ്രിയനും അതിതേജസ്വിയും ദുഃഖംനിമിത്തം സന്തപ്തചിത്തനുമായ ലക്ഷ്മണൻ നിന്തിരുവടിയെ ശിരസ്സുകൊണ്ടഭിവാദ്യംചെയ്യുന്നു. പുരുഷഗജങ്ങളായ ആ രണ്ടുപേരുടെയും കുശലവാത്തകഠം കേട്ടു ഹഷാധിക്യംനിമിത്തം പുളകിതഗാത്രയായിത്തീൎന്ന സീത ഹനുമാനോടിങ്ങിനെ പറഞ്ഞു: "ജീവസന്ധാരണം ചെയ്തുകൊണ്ടിരിക്കുന്ന

ഒരുവന്ന എത്ര കാലം ചെന്നാലും ആനന്ദമനുഭവിപ്പാനിടവരുന്ന താണെന്ന ചൊല്ല് എത്രയും സത്യമാണ്. അതിപ്പോൾ എനിക്ക നുഭവമായി. ദുഃഖം അനുഭവിച്ചിട്ടെങ്കിലും ജീവിച്ചിരിക്കേണം. എന്നാൽ മാത്രമെ സുഖം അനുഭവിപ്പാൻ സാധിക്കയുള്ളു. എന്നീ പഴമൊഴി ആദരിക്കത്തക്കതുതന്നെ" രാമലക്ഷ്മണന്മാരുടെ കുശ ലവൃത്താന്തം കേട്ടപ്പോൾ അവരുടെ സമീപം ചെന്നുചേൎന്നാലെ ന്നപോലെ സീതയ്ക്കു അതിയായ സന്തോഷമുണ്ടായി. അത്രത ന്നെയുമല്ല തമ്മിൽ കണ്ടുമുട്ടിയതോടുകൂടി സീതയ്ക്കും ഹനുമാനും അതുല്യമായ പ്രീതിവിശ്വാസങ്ങൾ പരസ്പരമനുഭവിക്കയും ചെയ്തു. അവൎണ്ണ്യമായ ഈ പ്രീതിവിശ്വാസങ്ങൾകൊണ്ടാണ് അവർ ത മ്മിൽ ഇങ്ങിനെ സംഭാഷണമാരംഭിച്ചതും. സീതാദേവിയുടെ ശോ കസന്തപ്തമായ ഹൃദയത്തിൽനിന്നും ഉൽഗ്ഗമിച്ചുകൊണ്ടിരുന്ന ഈ സന്തോഷവാക്കുകൾ കേട്ട ഹനുമാൻ അല്പംകൂടി ദേവിയു ടെ സമീപത്തേക്കു നീങ്ങിനിന്നു. രാമകഥാശ്രവണംനിമിത്തം സീതക്കു ഹനുമാങ്കൽ നിസ്സീമമായ പ്രീതിവിശ്വാസങ്ങളുണ്ടായി. എന്നാൽ അതു് അവൻ സമീപമടുക്കുന്തോറും രാവണനമായാ ധിക്യമോൎത്തു ദേവിയുടെ ഹൃദയത്തിൽ ശങ്കയായിപ്പരിണമി ച്ചു. 'ഛീ! ഞാനിവനോടു സംസാരിച്ചുവല്ലൊ; നിന്ദ്യമായ ക ൎമ്മം ഞാൻ ആചരിച്ചു; കഷ്ടം! വേഷച്ഛന്നനായ രാവണൻ തന്നെയാണിവൻ' എന്നി വിചാരത്തോടുകൂടെ വരവൎണ്ണിനി യായ അവൾ ആ അശോകവൃക്ഷശാഖയെ വിട്ടു അവിടെത്ത ന്നെ വിയൎത്തു വീണു. ശോകവിഹ്വലയായ ജാനകിയാവട്ടെ നന്ന ഭയന്നു പിന്നിട്ടു ഹനുമാനെ തിരിഞ്ഞുനോക്കുകപോലും ചെയ്യാതെ മുഖം തിരിച്ചിരുന്നതേ ഉള്ളു. ഭയാധിക്യംനിമിത്തമു ണ്ടായ ഈ ഭാവഭേദം കണ്ടപ്പോൾ മഹാബാഹുവായ ഹനുമാൻ ദേവിയെ വീണ്ടു നമസ്കരിച്ചു. തന്റെ മുമ്പിൽ വന്നുനിന്നു ത ന്നെ നമസ്കരിക്കുന്നവനായ ആ വാനരനോടു സതീതിലകമായ സീത നെടുവീൎപ്പിട്ടുംകൊണ്ടു മധുരമാംവണ്ണം ഇങ്ങിനെ പറഞ്ഞു: "നീ മായാവേഷം കൈക്കൊണ്ട മായാവിയായ രാക്ഷസേശ്വരൻ

തന്നെയാണ്. അങ്ങിനെയാണെങ്കിൽ നി വീണ്ടും വന്നെന്നെ തപിപ്പിക്കുന്നതു യുക്തമല്ല. അന്നൊരുനാൾ ജനസ്ഥാനത്തുവെച്ച് സ്വന്തരൂപം മറച്ചു സന്ന്യാസിവേഷമെടുത്തുംകൊണ്ട് എന്റെ മുമ്പിൽ വന്നിരുന്ന രാവണനല്ലയൊ നി. പട്ടിണികൊണ്ടു നന്നെ മെലിഞ്ഞും പരാധിനംനിമിത്തം അത്യന്തം അവശയായും ഭർത്തൃവിരഹത്താൽ സന്തപിച്ചുമിരിക്കുന്ന ഞാൻ. ദുഃഖവിവശയും ഭയചകിതയുമായ എന്നെ വീണ്ടും വന്നു തപിപ്പിക്കുന്നതു നിനക്കു നന്നല്ല. എന്റെ ഈ ശങ്ക ശരിയായിട്ടുള്ളതാണെന്ന പൂൎണ്ണവിശ്വാസം എനിക്കില്ല. കാരണം നിന്റെ ദൎശനത്തിൽ എനിക്കു നിസ്തുലമായ പ്രീതി ജനിച്ചിരിക്കുന്നു. നി രാമദൂതൻതന്നെയെങ്കിൽ അങ്ങെക്കു മംഗളം ഭവിക്കട്ടെ. അല്ലയോ ഹരിശ്രേഷ്ഠ! എനിക്കേറെറവും പ്രിയജനകമായ രാമവൃത്താന്തം ഞാൻ അങ്ങയോടു ചോദിക്കുന്നു. അതു നി എന്നോടു പറയുക. ഹേ സൌമ്യ! പ്രവാഹം നദീതീരത്തെപ്പോലെ രാമഗുണങ്ങൾ വൎണ്ണിക്കുന്ന നി എന്റെ ഹൃദയത്തെ അപഹരിക്കുന്നു." എന്നീവാക്കുകൾ പറഞ്ഞവസാനിക്കുന്നതിന്നുമുമ്പായി വിദേഹപുത്രി വീണ്ടും വിചാരവീചികളിൽ നിമഗ്നയായി. "ഹാ! സ്വപ്നത്തിന്നു സുഖം നൽകുവാനുള്ള ശക്തി അതിശയിക്കത്തക്കതുതന്നെ. വളരേക്കാലമായി രാമങ്കൽനിന്നും വേർപെട്ടിരിക്കുന്ന ഞാൻ രാമദൂതനായ ഒരു വാനരനെ സ്വപ്നത്തിൽ കാണുന്നു. രാമദൂതനായ ഒരു വാനരന്നു ഈ ലങ്ക ദുഷ്പ്രാപ്യമാണ്. അതിനാൽ ഒരു വാനരൻ എന്റെ മുമ്പാകെ വന്നുനിന്നുംകൊണ്ടു ഈവിധം സംഭാഷണംചെയ്യുയെന്നതു സംഭവിക്കത്തക്കതല്ല. ഞാൻ ഈ കാണുന്നതു നിശ്ചയമായും സ്വപ്നംതന്നെ. വീരാഗ്രണിയായ രാമനെ ലക്ഷ്മണസഹിതനായി സ്വപ്നത്തിൽ കണ്ടുന്നുവെങ്കിൽ ഞാൻ ഈവിധം ദുഃഖമനുഭവിക്കയില്ലായിരുന്നു. ഹാ കഷ്ടം! സ്വപ്നവുംകൂടി എന്റെ ശത്രുവായിത്തീൎന്നുവല്ലൊ. അല്ലാ, ഇതു നിശ്ചയമായും സ്വപ്നമല്ല. സ്വപ്നത്തിൽ വാനരനെക്കാണുന്നുവെങ്കിൽ അഭ്യുദയത്തിന്നു വഴിയില്ല. എനിക്കിവനെക്കണ്ടതുമുതൽ അതിയായ മനസ്സമാധാനവും ഉണ്ട്. പി

ന്നേ ഇതിന്റെ സാരമെന്തു? രാമവൃത്താന്തം അറിയേണമെന്ന മോഹംനിമിത്തം മനസ്സിന്നുണ്ടായിത്തീൎന്നിട്ടുള്ള ഒരുവിധം ഭ്രാന്തിയോ? അല്ല, വായുസംബന്ധമായുണ്ടായ വല്ല ചേതോവികാരമോ? വിരഹജന്യമായ ഉന്മാദംനിമിത്തം വന്നുചേൎന്നിട്ടുള്ള അസത്യമായ ചിത്തസങ്കല്പമോ? അതുമല്ല, ചിത്തമോഹംനിമിത്തമുണ്ടായ ഒരു മൃഗതൃഷ്ണികതന്നെയോ? അതുമല്ല, വാനരനോടുള്ള എന്റെ ഈ സംഭാഷണവും മറ്റും ഉന്മാദംനിമിത്തമോ വ്യാമോഹംനിമിത്തമോ അനുഭവപ്പെട്ടിട്ടുള്ളതൊ? അല്ല, ഇതു യഥാൎത്ഥമായതുതന്നെ. മോഹത്തിന്നും ഉന്മാദത്തിന്നും അന്യോന്യബന്ധമുണ്ട്. ഉന്മാദമല്ലെന്നുവന്നാൽ പിന്നെ മോഹമല്ലെന്നും നിശ്ചയം. ഉന്മാദത്തിങ്കലാകട്ടെ മോഹത്തിങ്കലാകട്ടെ വിവേചനശക്തിയുണ്ടാകയില്ല. എന്നാൽ എനിക്കിപ്പോൾ ഈ വാനരനെയും എന്നെത്തന്നെയും തിരിച്ചറിവാനുള്ള ജ്ഞാനമുണ്ടുതാനും. അതിനാൽ മുൻപറഞ്ഞ ദോഷങ്ങളൊന്നുംഎന്നെ ബാധിച്ചിട്ടില്ലെന്നു നിശ്ചയം." എന്നിങ്ങിനെ തിട്ടപ്പെടുത്തി വീണ്ടും"ഇതു മോഹംനിമിത്തമുണ്ടായ മിത്ഥ്യാജ്ഞാനമല്ല. പക്ഷെ രാമദൂതനായ ഒരു വാനരന്നു ലങ്ക അപ്രാപ്യമാണ്. അതിനാൽ ഇവൻ രാമദൂതനാണെന്നതിന്നു തെളിവു മതിയായില്ല. രാക്ഷസന്മാരാവട്ടെ മായാവികളുമാണ്. രാമദൂതനാണെന്ന ഭാവത്തിൽ വാനരരൂപം ധരിച്ച് രാവണൻതന്നെയായിരിക്കാം ഈ വന്നിരിക്കുന്നവൻ" എന്നിങ്ങിനെ ശങ്കിച്ചു. അതിനാൽ കൃശഗാത്രിയും ജനകപുത്രിയുമായ അവൾ പിന്നീട് ആ വാനരനോട് ഒന്നും സംഭാഷണം ചെയ്കതേ ഇല്ല. സീതാദേവിയുടെ ചേതോവികാരങ്ങൾ ഇന്നിന്നവയാണെന്നും ഈ വിധം മൌനത്തിന്നും വിചാരധാരകൾക്കും കാരണം ഇന്നതാണെന്നും ആ വാനരശ്രേഷ്ഠൻ നിഷ്പ്രയാസം മനസ്സിലാക്കി. ഉടൻ പ്രത്യുല്പന്നബുദ്ധിയായ അവൻ ശ്രവണേന്ദ്രിയംവഴിയായി ഹൃദയത്തെ സമാകൎഷണംചെയ്യുമാറ് ശ്രുതിമധുരമായി രാമഗുണം അല്പാല്പം ഇങ്ങിനെ വൎണ്ണിപ്പാനാരംഭിച്ചു: "രഘുദേഹനായ രാമൻ സൂൎയ്യനുതുല്യം തേജസ്വിയും ചന്ദ്രനെപ്പോലെ ലോകത്തിന്നാനന്ദം

ജനിപ്പിക്കുന്നവനും ധനദനെന്നവണ്ണം ഐശ്വൎയ്യപ്രഭാവനും സൎവ്വഭൂതഹിതവൎത്തിയും ലോകങ്ങൾക്കെല്ലാം രാജാവുമാണ്. വീൎയ്യപരാക്രമങ്ങൾ തികഞ്ഞവനും വിഷ്ണുഭഗവാനെപ്പോലെ മഹാകീൎത്തിമാനും സത്യസന്ധനും ദേവഗുരുവായ ബൃഹസ്പതിക്കുതുല്യം വാഗ്മിയും രൂപസൌന്ദൎയ്യമോൎത്താൽ മന്മഥനെപ്പോലെ മനോഹരനും ശ്രീമാനും ക്രോധം പ്രഹരം എന്നിവയെ യഥാവസരം എടുത്തു പ്രയോഗിക്കുന്നതിൽ സമൎത്ഥനും മഹാരഥന്മാരിൽവെച്ചു മുമ്പനുമാണ്. ആ രാമചന്ദ്രന്റെ ഭുജദണ്ഡഛായയെ ആശ്രയിച്ചുംകൊണ്ടാണ് ഈ ലോകംതന്നെയും നിലനില്ക്കുന്നതു്. ഇപ്രകാരം മഹാത്മാവായുള്ള രാഘവനെ മായാമൃഗരൂപം എടുത്തു മയക്കി ആശ്രമത്തിൽനിന്നു അകററി അങ്ങയെ യാതൊരുത്തൻ ഇവിടെ അപഹരിച്ചുകൊണ്ടുവന്നുവോ ആ ദുഷ്ടൻ അതിനുതക്ക ഫലം ഉടൻ അനുഭവിക്കുന്നതു നിന്തിരുവടിക്കു കാണ്മാൻ സംഗതിയാവും. വീരപരാക്രമിയായ രാമൻ അധികതാമസംകൂടാതെ ആ ഉഗ്രരാക്ഷസനെ യുദ്ധത്തിൽ നിഗ്രഹിക്കും. തിളച്ചുപൊങ്ങിവരുന്ന ക്രോധാധിക്യത്താൽ അനലശിഖപോലെ അത്യുജ്ജ്വലങ്ങളായ രാമബാണങ്ങൾ കാലംവൈകാതെ ആ ദുഷ്ടനെ ചുട്ടെരിക്കും. വീരാഗ്രണിയായ ആ രാമദേവനാൽ അയക്കപ്പെട്ടിട്ടുള്ള ദൂതനാണ് നിന്തിരുവടിയുടെ സമീപം വന്നുനില്ക്കുന്ന ഈ വാനരൻ. നിന്തിരുവടിയോടുള്ള വിയോഗംനിമിത്തം ദുഃഖപരിപീഡിതനും ചിന്താവിവശനുമായ രാമനും, അങ്ങയെ നമസ്കരിച്ചുംകൊണ്ടു് സുമിത്രാനന്ദദായകനും മഹാബാഹുവും തേജസ്വിയുമായ ലക്ഷ്മണനും അങ്ങയോടു കുശലം ചോദിക്കുന്നു. ശ്രീരാമചന്ദ്രന്റെ സഖാവും രാജാവുമായ സുഗ്രീവനും അവിടുത്തോടു കുശലം പൃഛിക്കുന്നു. രാമൻ, ലക്ഷ്മണൻ, സുഗ്രീവൻ ഇവർ എപ്പോഴും അന്യചിന്തകൂടാതെ നിന്തിരുവടിയെപ്പററിത്തന്നെ സ്മരിച്ചുംകൊണ്ടാണിരിക്കുന്നതു്. പരാക്രമശാലിയും സുപ്രസിദ്ധനും തീവ്രവ്രതനുമായ വാനരരാജാവും അനുചരന്മാരായ വാനരപ്പടകളും രാമലക്ഷ്മണന്മാൎക്കു സഹായികളായുണ്ടു്. ഹേ വിദേഹജെ! രാക്ഷസീവശഗയായിബ്ഭവിച്ചിര

ക്കുന്ന നിന്തിരുവടി ഭാഗ്യപൂരത്താലാണ് ജീവസന്ധാരണം ചെയ്യുന്നതു്. മഹാരഥന്മാരായ രാമലക്ഷ്മണന്മാരെയും അനന്തം കോടി വാനരബലങ്ങളോടൊന്നിച്ച് അവരുടെ നേതാവായ സുഗ്രീവനേയും അങ്ങയ്ക്കു് ഉടനെ കാണ്മാറാകും. ഞാനോ, സുഗ്രീവസചിവനായ ആഞ്ജനേയനാണ്. നിന്തിരുവടിയെക്കാണ്മാനായി പരാക്രമത്താൽ കടൽ ചാടിക്കടന്നാണ് വന്നതു്. ഹാ ദേവി! നിന്തിരുവടി എന്നെ ആരെന്നു ശങ്കിക്കുന്നുവോ ആ ശങ്കയെ അങ്ങുന്നു വെടിയുക; അത്തരക്കാരനല്ല ഞാൻ. എന്റെ വാക്കുകൾ വിശ്വസിക്കുക."



## വില്പ്പാൻ തയ്യാർ

---

ഭാഷാഗദ്യരാമായണം സുന്ദരകാണ്ഡം

| | | | | |
|---|---|---|---|---|
| | ഒന്നാം ഭാഗം | 0 | 12 | 0 |
| ടി | രണ്ടാം ഭാഗം | 0 | 12 | 0 |




Manager,

Vani Vilasam Depot,

KOLLENGODE.